# കല്ലിലെ കവിത



സുവർണ്ണ
നാലപ്പാട്ട് ട്രസ്റ്റ്
(ഇന്തോളജി)

# എന്റെ ഭാരതം ഭാഗം 2 കല്ലിലെ കവിത

## ഉള്ളടക്കം

# സംസ്കൃതകാവ്യങ്ങളിലെ നീതിധർമ്മങ്ങൾ:
# മഹാഭാരതവും രാമായണവും



മഹാഭാരതത്തിലെ 1000000 ശ്ലോകങ്ങളും വേദവ്യാസന്റെ മനസ്സാഗരസം ഭൂതം (മാനസസമുദ്രത്തിൽനിന്ന് ഉണ്ടായത്) ആണെന്നാണ് പറയപ്പെടുന്നത്. വളരെക്കാലം മുമ്പ് സപ്തർഷിമാർ ചിത്രശിഖണ്ഡി എന്ന് ഒറ്റത്താരമാ യിരുന്ന കാലത്ത് അവർ ഒരൊറ്റ ചിന്തയായി,ലക്ഷം ശ്ലോകമുള്ള ഒരു കൃതി രചിക്കയും അതിൽനിന്ന് ധർമ്മം രൂപം കൊള്ളുകയും ചെയ്തു. (തൈർ ഏകമതിഭിർ ഭൂത്വായത്പ്രോക്തം ശാസ്ത്രം ഉത്തമം, കൃതം ശതസഹസ്രാനാം ശ്ലോകാനാം ഇദം ഉത്തമം, ലോകതന്ത്രസ്യ കൃത്സ്നസ്യ യസ്മാദ് ധർമ്മ പ്രവർത്തതേ).അതിന്നു മുമ്പ് ബ്രഹ്മാവ് രചിച്ച ലക്ഷം അദ്ധ്യായമുള്ള ഒരു ഗ്രന്ഥമുണ്ടായിരുന്നു.മഹാഭാരതത്തിന്റെ തുടക്കത്തിലും അവസാനഭാഗത്തും പറയുന്ന ഒരു വാക്യം ഇതിലില്ലാത്തതൊന്നും മറ്റൊ രു ഗ്രന്ഥത്തിലുമില്ല എന്നാണ്. വാമൊഴിസാഹിത്യത്തിൽനിന്ന് വരമൊഴി യായി  വികസിക്കുന്നകാലം വരെ വലിയമാറ്റങ്ങളില്ലാതെ ഈ ഗ്രന്ഥം ഭാരതത്തിലെല്ലാം നിലനിന്നു എന്നത് ഇവിടത്തെ അന്നത്തെ വിദ്യാഭ്യാസ രീതി,പാണ്ഡിത്യം ഇവക്ക് നിദാനമാണ്. ഉപാഖ്യാനങ്ങളൊഴിവാക്കി ഒരു ഭാരതസംഹിതയും 24000 ശ്ലോകങ്ങളോടെ വ്യാസൻ രചിക്കയുണ്ടായി. ഭാരതാനാം മഹജ്ജന്മമാണ് ഭാരതമെന്നും ഇത് കേട്ടാൽ പാപമുക്തിയാ യെന്നും വിശ്വാസം.18 പർവ്വവും 100 ഉപപർവ്വവുമുണ്ട്. സാമ്പ്രദായിക മായി രാമായണപാരായണം പോലെ ഭാരതപാരായണവും ക്ഷേത്രങ്ങളിൽ നടപ്പാക്കാനായിരിക്കാം സംക്ഷിപ്തമായി ഉപാഖ്യാനങ്ങളില്ലാതെ രചന. മഹാപാരതപട്ടേരിമാരെന്ന് ഒരു കൂട്ടം പാരായണക്കാർ ഇപ്പോഴും ഉണ്ട്. രാമായണം കാണ്ഡങ്ങളായി വിഭജിക്കുന്നു.സസ്യത്തിന്റെ രണ്ട് പർവ്വ ങ്ങൾക്കിടയിലെ (നോഡ്) ഭാഗമാണ് കാണ്ഡം.. കാണ്ഡവും പർവ്വവും ചേരുമ്പോളാണ് സസ്യത്തിന്റെ തണ്ട് ആവുന്നത്. രണ്ടു കഥകളും ചേർന്ന താണ് പൂർണ്ണം. ശുകനും വൈശമ്പായനനുമടക്കമുള്ള ശിഷ്യന്മാർക്കാണ് വ്യാസൻ ആദ്യം മഹാഭാരതം കേൾപ്പിക്കുന്നത്. വൈശമ്പായനൻ അത് ജനമേജയന് കേൾപ്പിക്കുന്നു.അത് കേട്ട ഉഗ്രശ്രവസ്സ്, ശൌനകന്റെ യാഗ ശാലയിലെത്തി, നൈമിഷാരണ്യത്തിൽവെച്ച് വായിക്കുന്നു. രാമായണം നാരദൻ വാത്മീകിക്കും, പിന്നീട് വാത്മീകി കാവ്യമായും, അവസാനം ശിഷ്യരായ ലവകുശന്മാർ പാട്ടായും മൂന്നു പ്രാവശ്യം അവതരണം ഉണ്ട്.

ലോകത്തിൽ ഏറ്റവും ധർമ്മിഷ്ഠനാര്,അദ്ദേഹത്തിന്റെ ലക്ഷണമെന്ത്. അറി യാനാഗ്രഹിച്ച വാത്മീകിക്ക് നാരദനാണ് അയോദ്ധ്യയിലെ രാമചന്ദ്രനെ പരിചയപ്പെടുത്തുന്നത്. അദ്ദേഹം ബാലിവധം വരെ പറയുന്നുണ്ട്, സീതാ പരീക്ഷണമോ അഗ്നിപ്രവേശമോ  പരിത്യാഗമോ പറയുന്നില്ല. മുനിമാരിൽ വസിഷ്ഠനേയും അഗസ്ത്യനേയും മാത്രമേ പറയുന്നുള്ളു. നാരദൻ പോയ ശേഷമാണ് കരയുന്ന ക്രൌഞ്ചമിഥുനത്തിനെ വാത്മീകി കാണുന്നത്. അദ്ദേ ഹത്തിന്റെ വായിൽനിന്നൂർന്നുവീണ മാനിഷാദ, ആദികാവ്യമായി പരിണ മിച്ചു. നാരദൻ പറയാതെ വിട്ടതെല്ലാം നിനക്ക് മനഃപ്രത്യക്ഷമായി ലഭിക്കു മെന്ന ബ്രഹ്മാനുഗ്രഹത്തോടെ വാത്മീകി രാമായണകാവ്യം എഴുതി. വിശ്വാമിത്ര,പരശുരാമ,ഭരദ്വാജഋഷിമാരുമായുള്ള രാമന്റെ ഇടപഴക ലുകളെല്ലാം ഇങ്ങനെ വാത്മീകിക്ക് മനപ്രത്യക്ഷമായി ലഭിച്ചതാണ്. ബാലി

വധമോ അഗ്നിപ്രവേശമോ പറയാതെയാണ് മൂന്നാം സർഗ്ഗം സീതാപരി ത്യാഗകഥയോടെ വാത്മീകി നിർത്തുന്നത്.നൈമിഷാരണ്യത്തിലെ യജ്ഞ ത്തിലെന്നപോലെ രാമന്റെ അശ്വമേധയജ്ഞവേദിയിലാണ് ലവകുശന്മാരുടെ അവസാനപാരായണം.രണ്ടു  ഇതിഹാസങ്ങളും അവയുടെ കർത്താവിന്റെ നാടകീയമായ പ്രവേശത്തിന് സാക്ഷ്യം വഹിക്കുന്നുണ്ട്. രാമന്റെ യജ്ഞ ത്തിൽ വാത്മീകിയും ജനമേജയസത്രത്തിൽ വ്യാസനും പ്രത്യക്ഷപ്പെടുന്നുണ്ട്.

വാത്മീകിക്ക് നാരദനും ക്രൌഞ്ചമിഥുനവും ബ്രഹ്മാവും കൂടാതെ അവ സാനഭാഗം രചിക്കാനുള്ള പ്രചോദനമാവുന്നത് സീതയുടെ ആശ്രമപ്ര വേശമാണ്. എപ്പോഴാണ് ക്രൌഞ്ചപ്പക്ഷിയുടെ രോദനം ഇണയെപ്പിരിഞ്ഞ സീതയുടെ രോദനം പോലെ മുനിമാനസത്തെ കരുണാർദ്രമാക്കിയത്. ആദ്യമാണോ അവസാനമാണോ(സീത വന്നശേഷമാണോ) മുനി ക്രൌഞ്ചമി ഥുനത്തെ കണ്ടത്. സ്ഥായീഭാവമായ ശോകത്തിന് അംഗിരസമായി കരുണ വരുന്ന കാവ്യം ഉറന്നത് എപ്പോൾ. ഇത്തരമൊരു കാവ്യരസാനുഭൂതിയുടെ കഥ വ്യാസന് കാണുന്നില്ല. മുഴുവനും തന്റെ ചിന്തയിൽ ആദ്യമേ കണ്ട വ്യാസന് മറ്റൊരാളുടെ പ്രചോദനം ആവശ്യമാവുന്നുമില്ല. തമ്മിലടിച്ച് സ്വയം നശിക്കുന്ന രാജവംശങ്ങളുടെ കഥയിലേക്ക് അദ്ദേഹത്തിന്റെ അശ്രു ക്കൾക്ക് ധർമ്മചിന്തയോ ശാന്തിയോ കൊണ്ടുവരാനും കഴിയുന്നില്ല. അത് ഒരു കവിതയേക്കാളധികം, വികാരങ്ങളേക്കാളധികം ,വിവേകം തരാനു ള്ള ചരിത്രമാണ്. എന്തു ചെയ്യരുത് എന്നാണ് മഹാഭാരതം പഠിപ്പിക്കു ന്നത്. പരസ്പരം കലഹിക്കരുത് എന്നാണ് സന്ദേശം. വാത്മീകിയുടേത് കരുണയുടെ സന്ദേശമാണ്. രണ്ടും ധര്മ്മാനുഷ്ഠാനത്തിന് പ്രാമുഖ്യം കൊടുക്കുന്നുണ്ട്.

രാമായണത്തിലും ചരിത്രമുണ്ട്. ഉപോദ്ഘാതത്തിനുശേഷം ഇക്ഷ്വാകുവംശാ വലി, കോസലതലസ്ഥാനമായ അയോദ്ധ്യ,ദശരഥന്റെ ഭരണം ഇവയാണ്. ലവകുശന്മാർക്ക് അവരുടെ വംശാനുചരിതം പഠിപ്പിക്കലുമാണത്. പറയു ന്നവരും കേൾക്കുന്നവരും തമ്മിലുള്ള സംഭാഷണം അനുവദനീയമായിരു ന്നു. പക്ഷേ രാമൻ അൽപം കേട്ടശേഷം ഒറ്റ ചോദ്യമാണ് ചോദിച്ചത്. ആരാണീ കാവ്യം രചിച്ചത്. പക്ഷേ, ഉപോദ്ഘാതത്തിന്റെ അവസാനം പാരായണം ആരംഭിക്കുംമുമ്പ്,അദ്ദേഹം പറഞ്ഞത് ഈ മഹാനുഭാവചരി തം എനിക്കും ഉപകാരപ്രദമാവട്ടെ എന്നാണ്. പാരായണക്കാർ സ്വന്തം മക്കളാണെന്നോ അത് സ്വന്തം ചരിതമാണെന്നോ അപ്പോൾ അദ്ദേഹത്തിനറി യില്ല.

കാവ്യം,ചരിതം,ആഖ്യാനം എന്ന് മൂന്നു പേരിലാണ് ഇതിഹാസം  അറിയ പ്പെടുന്നത്. മഹാഭാരതം 14 പ്രാവശ്യം ആഖ്യാനമെന്നും, 8 പ്രാവശ്യം ഇതിഹാസമെന്നും കൂടാതെ പുരാണം,കഥ സംഹിത, പഞ്ചമവേദം ,കാ ർഷ്ണവേദം (കൃഷ്ണനെസംബന്ധിച്ച് കൃഷ്ണദ്വൈപായനരചിതം), മഹാ ജ്ഞാനം,ശാസ്ത്രം,(ധർമ്മശാസ്ത്രം,മോക്ഷശാസ്ത്രം,അർത്ഥശാസ്ത്രം),ഉപനിഷ ത്ത്, ചരിതം, ജയം,സംവാദം(ഭഗവദ്ഗീത സംവാദമാണ്) എന്നെല്ലാം സ്വയം വിളിക്കുന്നു. കൂടാതെ ഉപാഖ്യാനം (ഉപകഥ) എന്നും.രാമായണം കാവ്യം എന്നു മാത്രമാണ് വാത്മീകി പറഞ്ഞിട്ടുള്ളത്.(മഹാത്മാനാം ചരിതം എന്ന സ്ഥലത്ത് ഒഴികെ)  വേദരഹസ്യം വെളിപ്പെടുത്താനുള്ള കാവ്യം പരമ

പൂജിതം ഞാനെഴുതാൻപോകുന്നു എന്ന് വ്യാസൻ ബ്രഹ്മാവിനോടു പറയുന്നിടത്ത് ഭാരതവും കാവ്യമാണ്. കാവ്യം കൊണ്ടാണ് ഋഷിത്വം (ഋഷിർ വിപ്ര കാവ്യേന. ഋഗ്വേദം. 8.79.1)

മഹാഭാരതത്തിൽ 67 ഉപാഖ്യാനങ്ങളുണ്ട്. അപ്രകാരമുള്ള ഉപാഖ്യാനങ്ങൾ രാമായണത്തിലില്ല.ഋഷ്യശൃംഗ,വേദവതി,മാന്ധാതാ,ശ്വേത,ഇഡ(ഇള) ഇവരുടെ കഥകളെ മാത്രം കാണാം. ഉള്ള ഉപാഖ്യാനമെല്ലാം കഥയോടു ബന്ധപ്പെട്ടതാണ്. വലുതും ചെറുതുമായ പർവ്വ,ഉപപർവ്വങ്ങളെപ്പോലെ ആഖ്യാനങ്ങളും ഉപാഖ്യാനങ്ങളും നിറഞ്ഞതാണ് മഹാഭാരതം. രാമസ്യ ചരിതം കാവ്യമായാണ് എഴുതിയതെന്നതിനാൽ കവീനാം ധർമ്മമായ രസഭാവങ്ങളുള്ള രാമായണം രാജാവിന്റെ ധർമ്മം എപ്രകാരമാവണം എന്നും സ്ത്രീപുരുഷ,ഭാര്യാഭർതൃബന്ധം എങ്ങനെയാവണമെന്നും പഠിപ്പിക്കുന്നുണ്ട്. കവിധർമ്മം,മാനവധർമ്മം,രാജധർമ്മം ഇവയിലൂന്നിയതാണ് രാമായണം. ഭാരതം ധർമ്മവും അധർമ്മവും എടുത്തുകാട്ടി, എങ്ങനെ ധർമ്മം തെരഞ്ഞെടുക്കണമെന്നാണ് പറയുന്നത്.

രാമായണകാലത്ത് കാർത്തവീര്യനും ജാമദഗ്ന്യരാമനും തമ്മിലുള്ള യുദ്ധം പൂർവ്വകാലത്ത് നടന്നതാണെന്ന് പറയുന്നു. അതായത് ചരിത്രപരമായി അതു സംഭവിച്ചത് സീതാസ്വയംവരത്തിനും രാമജനനത്തിനും മുമ്പാണ്.

1884ൽ പ്രസിദ്ധീകരിച്ച ചാൾസ് റോക്വെൽ ലാൻമാന്റെ എ സംസ്കൃത് റീഡർ,1819ലെ ബോപ്പിന്റെ നളചരിതം പടിഞ്ഞാറൻ രാജ്യങ്ങളിലെ സംസ്കൃതവിദ്യാർത്ഥികളുടെ ടെക്സ്റ്റ് ബുക്കാണ്. അഥ നളോപാഖ്യാനം. ആസീദ് രാജോ നളാ നാമ വീരസേനസുതോ ബലി ഉപപന്നോ ഗുണൈർ ഇഷ്ടൈ രൂപവാൻ അശ്വകോവിദ എന്ന ആദ്യവാക്യം അവിടെ സംസ്കൃതവിദ്യാർത്ഥികൾക്കെല്ലാം സുപരിചിതമാണ്.
പടിഞ്ഞാറൻയൂണിവേഴ്സിറ്റികളിലെ കറിക്കുലത്തിൽ സംസ്കൃതത്തിന് പ്രാധാന്യം കുറഞ്ഞിട്ടില്ല. ജർമ്മനിയും പിന്നീട് അമേരിക്കയും പ്രത്യേകിച്ചും ഇതിന്ന് വഴി തെളിയിച്ചു.ജർമ്മനിയിൽനിന്ന് സംസ്കൃതം പഠിച്ചന്ന് അമേരിക്കയിൽ സംസ്കൃതം പഠിപ്പിച്ച ഇ.ഇ സാലിസ്ബറി മുതൽ, ഡബ്ലിയു,ഡി വിറ്റ്നി,ജെയിംസ് വിറ്റൻ, വില്യം റെയിനി ഹാർപ്പർ, ചാൾസ് റോക്കർ ലാൻമാൻ,മോറിസ് ബ്ലൂംഫീൽഡ്,ആർതർ ഡബ്ലിയു റൈഡർ, ഫ്രാങ്കലിൻ എഡ്ഗർട്ടൻ, ഇവരിലൂടെ ആധുനികകാലത്ത് ഇങ്കൽസും അദ്ദേഹത്തിന്റെ ശിഷ്യരായ ഷെൽഡൻ പോളക്കും ഡോനി വെൻഡിഗറും വരെയെത്തി നിൽക്കുന്നു അമേരിക്കയിലെ സംസ്കൃതപണ്ഡിതനിര.

18ആം നൂറ്റാണ്ടിലെ ബ്രിട്ടീഷ് ബ്യൂറോക്രാറ്റുകൾ ഇന്തോയൂറോപ്യൻ ജുഡിഷ്യൽ സിസ്റ്റം ഉണ്ടാക്കാനാണ് സംസ്കൃതപഠനം തുടങ്ങിയത്. ക്ലൈവിന്റെ പ്ലാസി യുദ്ധവിജയശേഷമാണ് ഇന്ത്യയിലെ ഭരണസാദ്ധ്യത അവരാലോചിച്ചത്. നേരിട്ട ഭരണം വേണമെന്നുണ്ടെങ്കിൽ കോളനിയിലെ ഭരണഭാഷ അറിയണം. ആദ്യം ഇന്ത്യൻനിയമവും ബ്രിട്ടീഷ് നിയമവും വെവ്വേറെയാക്കിയാണ് ഭരണം നടത്തിയത്. ക്രിമിനൽകേസുകൾ ഇന്ത്യൻനിയമത്തിനും

സിവിൽ കേസുകൾ ബ്രിട്ടീഷ് നിയമത്തിനും വിധേയമാക്കി. മദ്രാസ്, ബംഗാൾ,ബോംബേ എന്ന മൂന്നു വ്യാപാരസ്ഥാനവും ഒരേ കേന്ദ്രാധിപത്യത്തിലാക്കിയ വാറൻ ഹേസ്റ്റിങ്സ് ഇന്ത്യൻനിയമത്തെ ഒരുമിപ്പിച്ചു. ഇന്ത്യയിലെ നിയമത്തിലെ ചിലതെല്ലാം സ്വീകരിച്ച് ബ്രിട്ടീഷ് നിയമത്തെ പരിഷ്കരിച്ച് ഉപയോഗിച്ചതും ഹേസ്റ്റിങ്സാണ്. 1773ൽ അദ്ദേഹവും കൂട്ടുകാരും ചേർന്നുണ്ടാക്കിയ laws and tenets of the Mahometans and Gentoos ( മൊഹമ്മദന്മാരുടേയും ജന്തുക്കളുടേയും നിയമം. ജന്തു , ജനിച്ചത്. ഇന്ത്യയിൽ ജനിച്ച ജന്തുക്കൾ) 1776ൽ പല സംസ്കൃതഗ്രന്ഥങ്ങളിൽനിന്നുമായ് പലതരം നിയമങ്ങളുദ്ധരിച്ച് എ കോഡ് ഓഫ് ജന്തൂസ് നിയമങ്ങൾ ഉണ്ടായി. ഇന്ത്യയിലെ പണ്ഡിതർ ഇതെഴുതിയ ഹാൽസ്റ്റഡിന്റെ സംസ്കൃത ഭാഷയിലെ അജ്ഞത കാരണം ഇത് സ്വീകരിച്ചില്ല. അതിനാൽ ഹാൽസ്റ്റഡ് അറബി(പേഴ്സ്യൻ) ഭാഷയിലേക്കും അതിനെ ഇംഗ്ലീഷിലേക്കും വിവർത്തനം ചെയ്യിച്ചു.

അപ്പോഴേക്കും ഇന്ത്യയുടെ സംസ്കൃതിയിലാകൃഷ്ടരായ ചില ബ്രിട്ടീഷ് പണ്ഡിതർ സംസ്കൃതഭാഷ പഠിക്കാനും ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്താനും ഉത്സുകരായിക്കഴിഞ്ഞിരുന്നു. 1785ൽ ചാൾസ് വിൽക്കിൻസ് ഭഗവദ്ഗീത, വില്യം ജോൺസ് ശാകുന്തളം,ഇവയും വിൽക്കിൻസിന്റെ സംസ്കൃത വ്യാകരണവും വന്നു. 1783ലാണ് യൂറോപ്പിലെ ബുദ്ധിജീവിയായ ജോൺസ് ബംഗാളിലെ സുപ്രീംകോർട്ട് ജഡ്ജിയായി ഇന്ത്യയിലെത്തുന്നത്. ബുദ്ധിജാവികളും സാംസ്കാരികമായി ഉയർന്നവരും ആയ അംഗങ്ങളുടെ കൂട്ടായ്മയായ ഏഷ്യാറ്റിക്ക് സൊസൈറ്റി അദ്ദേഹം ഉണ്ടാക്കി. ബ്രിട്ടീഷ് ഇന്തോളജി അങ്ങനെ ആരംഭിച്ചു. പ്രാകൃതരും കുട്ടികളെപ്പോലെ നിഷ്കളങ്കരും അലൌകികമായ ദേഹ,മന,ആത്മശക്തിയുള്ളവരുമാണ് ഇന്ത്യക്കാരെന്ന് 17,18 നൂറ്റാണ്ടുകളിലെ ഈ പഠനങ്ങൾ പാശ്ചാത്യലോകത്തിനു മനസ്സിലാക്കിക്കൊടുത്തു. എല്ലാ കാവ്യവും ഉത്ഭവിച്ച സാഹിത്യഭാഷയായ സംസ്കൃതത്തെ അടുത്തറിയാനും പഠിക്കാനും അവർക്ക് ആഗ്രഹമുണ്ടായി. ഫ്രെഡരിക്ക് വോൺ ഷ്രേഗൽ (ജർമ്മൻ) സംസ്കൃതം കാവ്യാത്മകമാണെന്നും അതിൽ വിവരിക്കാനാവാത്ത അലൌകികആത്മശക്തിയുണ്ടെന്നും അഭിപ്രായപ്പെട്ടു. ഇന്നറിയാവുന്ന ഭാഷകളിൽവെച്ച് ഏറ്റവും പഴക്കം  സംസ്കൃതഭാഷക്കാണെന്നും അവർ പറഞ്ഞു. 19ആം നൂറ്റാണ്ടിന്റെ തുടക്കത്തിൽ സംസ്കൃതം യൂറോപ്പിലെ യൂണിവേഴ്സിറ്റികളിൽ പഠനവിഷയമായി. കംപാരറ്റീവ് ലിംഗ്വിസ്റ്റിക്സ് എന്ന ശാഖ അക്കാലം മുതലുണ്ടായി. മാക്സ്മുള്ളറും വിറ്റ്നിയും സംസ്കൃതവ്യാകരണവും നിരൂപണവും പരിഭാഷകളും ഭാഷാശാസ്ത്രവും, ഭാഷകളുടെ ഉത്ഭവവും എല്ലാം ചർച്ച ചെയ്യാനുള്ള വ്യുത്പ്പത്തി നേടിയത് സംസ്കൃതത്തോടുള്ള പ്രതിപത്തിയും അതിലെ പഠനവും കൊണ്ടാണ്.

3000 വർഷത്തിലധികമായി സംസ്കൃതം ഇന്ത്യയിലെ സർവ്വകലാശാലകളിലും പ്രൈമറി തലത്തിലും വിദ്യാഭ്യാസഭാഷയായിട്ട്. പാണിനി, കാത്യായന, പതഞ്ജലികാലം മുതലേ നല്ലൊരു വ്യാകരണം ഇവിടെയുണ്ട്.

മേൽപ്പത്തൂരിന്റെ പ്രക്രിയാസർവ്വസ്വം(16ആം നൂറ്റാണ്ട്) ഭട്ടോജിദീക്ഷിതരുടെ സിദ്ധാന്തകൌമുദി(17ആം നൂറ്റാണ്ട്) വരെ ആ സമ്പ്രദായം നിലനിന്നിട്ടുമുണ്ട്.സംസ്കൃതപഠനത്തിന്റെ കറിക്കുലം,സിലബസ് ,രീതി ഇവ കാണുക (Education in ancient India. Suvarna Nalapat . Amazon) കുട്ടികൾ ആറുവയസ്സിൽ സംസ്കൃതാക്ഷരങ്ങളും 8 വയസ്സിൽ പാണിനീവ്യാകരണവും , പഠിക്കുന്നത് ഐചിങ് വിവരിക്കുന്നുണ്ട്. ഫാഹിയാനും ഐചിങ്ങും ആൽബറൂണിയും ഇന്ത്യയിലെ സംസ്കൃതപണ്ഡിതർ അവരുടെ ജ്ഞാനം വിദേശികൾക്കോ അന്യമതസ്ഥർക്കോ പോലും കൊടുക്കുന്നതിൽ വിമുഖരായിരുന്നില്ല എന്ന് ചൂണ്ടിക്കാട്ടുന്നു. യൂറോപ്യരുടെ കാര്യത്തിലും ഇങ്ങനെയായിരുന്നു എന്ന് കാണാം. അക്ബറിന്റെ കാലത്തുതന്നെ പോർച്ചുഗീസുകാരും മറ്റും ഇന്ത്യയിലുണ്ടായിട്ടും അവരാരും സംസ്കൃതം പഠിക്കയോ പഠിക്കാനാഗ്രഹിക്കയോ ചെയ്തില്ല. കാരണം കച്ചവടവും ലാഭമുണ്ടാക്കലുമല്ലാതെ അവരാരും ഒന്നും ആഗ്രഹിച്ചില്ല. ഇന്ത്യയുടെ സംസ്കാരം നശിപ്പിക്കാനല്ലാതെ പഠിക്കാനോ അറിയാനോ സംരക്ഷിക്കാനോ ആഗ്രഹിച്ചില്ല. ബ്രിട്ടീഷുകാരുടെ ഇന്തോളജിപഠനം ഇക്കാര്യത്തിൽ ശ്രദ്ധ അർഹിക്കുന്നുണ്ട്. കോൾബ്രൂക്ക് ശാസ്ത്രഗ്രന്ഥങ്ങളിൽ അതീവ താൽപ്പര്യം കാട്ടി. പ്രത്യേകിച്ചും ജ്യോതിശ്ശാസ്ത്രം മുതലായവയിൽ. പക്ഷേ, കോളേജുകളിൽ കമ്പനിയുടെ ജോലിക്കാരെ പരിശീലിപ്പിക്കാനുള്ള വിദ്യാഭ്യാസമാണ് കൊടുത്തത്. ജർമ്മൻ,അമേരിക്കൻ യൂണിവേഴ്സിറ്റികളിലെപ്പോലെ ശാസ്ത്രീയമായ ഗവേഷണമൊന്നും നടന്നില്ല. ബ്രിട്ടീഷുകാർ കോളേജുകളിൽ സംസ്കൃതം പഠിച്ചത് ഇന്ത്യയിലെ കോളനിഭരണം സുഗമമാക്കാനാണ്, ജർമ്മനിയിൽ റൊമാൻറിക്ക് വിപ്ലവമുണ്ടാക്കാനാണ്. അമേരിക്കയിൽ അങ്ങനെ ഒരു പ്രത്യേകഉദ്ദേശമൊന്നും ഉണ്ടായിരുന്നില്ല. അമേരിക്കയിലെ വിറ്റിനിയുടെ അഭിപ്രായം ഇന്ത്യ ഒരു ബാർബേറിയൻരാജ്യമായിരുന്നു എന്നും ബ്രിട്ടീഷുകാരാണ് അവരെ സംസ്കാരം പഠിപ്പിച്ചതെന്നും പാണിനിയുടെ വ്യാകരണം വെറും വേസ്റ്റ് ആണെന്നുമാണ്. വിറ്റ്നിയുടെ സംസ്കൃതവ്യാകരണമാണ് അമേരിക്കയിലെ യൂണിവേഴ്സിറ്റികളിൽ പഠിപ്പിക്കുന്നത്. Sanskrit for the sake of the language itself or for the sake linguistic science, there is no question that the study of Sanskrit in West has suffered from a lack of a clearly defined identity.എന്ന് ഹെർമ്മൻ തുൾ പറയുന്നു. ഏതായാലും സംസ്കൃതത്തെ പഠനഭാഷയായി സജീവമായി നിലനിർത്തുന്നതിൽ അവരുടെ പങ്ക് കുറച്ചുകാണാനാവില്ല.

**പ്രാദേശികം(ലോക്കൽ) ദേശീയം,അന്തർദ്ദേശീയം(നാഷണൻ, കോസ്മോപോളിറ്റൻ) സംസ്കാരങ്ങളുടെ തനിമയും തമ്മിലുള്ള പരസ്പരബന്ധവും**

ദേശീയവും അന്തർദേശീയവുമായി സംസ്കൃതമായിരുന്നു ഇന്ത്യയിലെ ഭാഷ.സൌത്ത് ഈസ്റ്റ് ഏഷ്യ മുഴുവനും അതിന്റെ തെളിവുകൾ വ്യാപിച്ചു കിടക്കുന്നുണ്ട്. സംസ്കൃതി, ഭരണശക്തി,ഇവയുടെ പ്രതിഫലനം കൂടിയാണ് കോസ്മോപോളിറ്റനായി ഭാഷ അംഗീകരിക്കപ്പെടുന്നത്. ഇന്ന് ഇംഗ്ലീഷിനുള്ള സ്ഥാനം 16ആം നൂറ്റാണ്ടിനു മുമ്പ് സംസ്കൃതത്തിന് ഉണ്ടായിരുന്നു. പ്രാദേശികവും കോസ്മോപോളിറ്റനും പരസ്പരം തുടർച്ചയുള്ളവയാണ്. അവ ഒന്നിച്ച് നിലനിൽക്കുന്നവയുമാണ്. പ്രാദേശികഭാഷകൾക്ക് ചില

അതിർത്തികളുണ്ട്.അവക്കു പുറത്ത് അവയുടെ പ്രസക്തി കുറവാണ്. എന്നാൽ കോസ്മോപോളിറ്റൻ ഭാഷക്ക് അതിർത്തികളെ ഭേദിക്കാനും വേഗം പരക്കാനും പ്രസക്തി സ്വയം കണ്ടെത്താനും കഴിയും. ശങ്കരാ ചാര്യരെ കേരളമെന്ന പ്രാദേശികമായ അതിർത്തിയിൽനിന്ന് മോചിപ്പി ക്കുന്നത് കോസ്മോപോളിറ്റനായ സംസ്കൃതഭാഷയാണ്. പ്രാദേശികമായ അതിരുകൾ,യാത്രകൾ,വിഭിന്നഭാഷാപരിചയം ഇവ അന്തർദ്ദേശീയമായ ഒരു കാഴ്ചപ്പാടിലേക്ക് മനുഷ്യനെ വളർത്തുന്നു.പരസ്പരആശയവിനിയോ ഗത്തിനുപയോഗപ്പെടുന്ന കോസ്മോപോളിറ്റൻ ഭാഷ എന്ന നിലക്ക് പണ്ട് സംസ്കൃതവും ഇന്ന് ഇംഗ്ലീഷും ആവശ്യമാണ്.കലകളിലും ആചാരങ്ങളി ലും എല്ലാം പ്രാദേശികവും ദേശീയവും ആയ ഉൾപ്പിരിവുകളും അവ തമ്മിൽ അനേകസാദൃശ്യങ്ങളുമുണ്ട്. ആദ്യകാലത്തെ മലയാള,തമിഴ്, കർണ്ണാടകകവിതകളെല്ലാം സംസ്കൃതകാവ്യങ്ങളുടെ ആവർത്തനങ്ങളോ അനുരണങ്ങളോ ആയിരുന്നു, സൌത്ത് ഈസ്റ്റ് ഏഷ്യയിലും ഈ പ്രവണത കാണാം. വള്ളത്തോളും കൂടി ബന്ധനസ്ഥനായ അനിരുദ്ധനുശേഷമാണ് പുതിയ വഴികളിലേക്ക് സഞ്ചരിച്ചത്. മണിപ്രവാളകവിതകളെല്ലാം പ്രാദേശിക,സംസ്കൃതപദസമ്മിശ്രമാണ്.

# വർണ്ണങ്ങളുടെ യക്ഷഗാനരംഗഭൂമി

സംസ്കൃതം,കർണ്ണാടകം,തുളു ഇവയുടെ സമ്മേളനമാണ് യക്ഷഗാനം. സംസ്കൃതത്തിലെ പ്രസിദ്ധമായ കഥകളാണ് ആടുന്നത്. സംഗീതനൃത്ത നാടകപ്രധാനമായ യക്ഷഗാനം തീരദേശകർണ്ണാടകത്തിലാണ് പ്രസിദ്ധം. ബയലാത്ത(തുറന്ന രംഗഭൂമിയിലെ ആട്ടം) എന്ന് പ്രാദേശികമായി അറിയ പ്പെടുന്നു.കൊയ്ത്തുകഴിഞ്ഞ വയലിലും വലിയ ജന്മിമാരുടെ മുറ്റത്തും കളിക്കാറുണ്ട്. ക്ഷേത്രങ്ങളുമായി ബന്ധപ്പെട്ട് നടത്തുന്ന ട്രൂപ്പുകളുമുണ്ട്. താൽക്കാലികമായി കെട്ടിയുണ്ടാക്കിയ മരസ്റ്റേജിലാണ് കളി. തുണികൊണ്ട് മുകളിലും വശത്തും കെട്ടി മറക്കും. സന്ധ്യക്ക് തുടങ്ങിയ കളി പുലർച്ച വരെ നീളും. (കഥകളിപോലെ) രാമായണം,ഭാരതം,ഭാഗവതം മുതലായവ യാണ് സാധാരണ കളിക്കുക.സ്ഥലപുരാണങ്ങളും ക്ഷേത്രപുരാണങ്ങളും അതാതു ക്ഷേത്ര,ദേശഭേദമനുസരിച്ച് കളിക്കും. പഴയ പ്രസംഗ(പ്രബന്ധ)ങ്ങ ളിൽ പെരുമ്പറയും ഇലത്താളവും അകമ്പടിസേവിക്കുന്ന സംഗീതം മാത്രമാ ണുണ്ടായിരുന്നത്. പാടുന്ന ആളെ ഭാഗവതനെന്ന് പറയുന്നു.പാട്ടിലും കഥ യിലും മനോധർമ്മമനുസരിച്ച് മാറ്റം വരുത്താനും സ്വാതന്ത്ര്യമുണ്ട്. 15ഓ ളം പുരുഷന്മാർ നടന്മാരായി വരുന്നു. പൂർവ്വരംഗം,സഭാലക്ഷണം ഇവ (തുടക്കം,ഒടുക്കം) പാട്ടും നൃത്തവും കൊണ്ട് ദേവന്മാരെ പുകഴ്ത്തുന്ന ആചാരങ്ങളാണ്. കർണ്ണാടക,ഹിന്ദുസ്ഥാനിസംഗീതശൈലിക്കുമുമ്പ്, യക്ഷ ന്മാരാൽ പാടപ്പെട്ടിരുന്നതണ് ഇത് എന്ന് പറയപ്പെടുന്നു. കർണ്ണാടകത്തിലെ ദാസസമ്പ്രദായം(ഹരിദാസ മുതലായവ) പ്രാദേശികഭാഷയിലുള്ള ഇഷ്ടദേവ താപരമായ ഗീതങ്ങളാണ്. അതുമായി യക്ഷഗാനത്തിനു ബന്ധമുള്ളതായിട്ടാ ണ് കാണുന്നത്. വൈഷ്ണവഭക്തിപ്രസ്ഥാനമായ ദാസസമ്പ്രദായം ഇന്നുമു ണ്ട്. 16ആം നൂറ്റാണ്ടിലെ വിജയനഗരരാജാക്കന്മാരുടെ സഭയിൽ അവർക്ക്

ആദരണീയമായ സ്ഥാനമുണ്ടായിരുന്നു. ദാസഗാനവും യക്ഷഗാനത്തിലെ പ്രസംഗവും തമ്മിലുള്ള ബന്ധം ഘടനാശൈലിയിലും ഉള്ളടക്കത്തിലും മത പരമായ സിദ്ധാന്തങ്ങളിലും ഉണ്ട്. രണ്ടിലും പുരാണേതിഹാസകഥകളെ ഉപയോഗിക്കുന്നു, മനുഷ്യജീവിതത്തെക്കുറിച്ച് ഒരേ കാഴ്ചപ്പാട് പുലർത്തുന്നു. മാത്രമല്ല,ഏറ്റവും പഴയ ചില പ്രസംഗങ്ങളിൽ പുരന്ദരദാസനെ പിതാമഹനെന്നു വിളിക്കയും ചെയ്യുന്നു.പുരന്ദരദാസൻരെ താളപരിഷ്കരണത്തിനുമുമ്പുള്ള താളമാണ് യക്ഷഗാനം ഉപയോഗിക്കുന്നത്. ആന്ധ്രപ്രദേശിലും മറ്റും കാണുന്ന നൃത്തഗാനസമുദായത്തിലെ ആളുകളെ ജക്കുലു എന്നാണ് പറയുക. അതുപോലെ ഉള്ള ഒരു ഗായകസമുദായമാവാം യക്ഷന്മാരെന്നും കരുതുന്നു. പക്ഷേ പുരാണേതിഹാസങ്ങളിൽ ഇവർ കുള്ളന്മാരായ (മുണ്ട) താളവാദ്യക്കാരും കുബേരവംശവും ആണ്.  എല്ലാ  ക്ഷേത്രത്തിലും ക്ഷേത്രത്തെ താങ്ങും വിധം ഇവരുടെ ശിൽപ്പം കാണാം.

16ആം നൂറ്റാണ്ടിൽ യക്ഷഗാനം അതിന്റെ പൂർണ്ണരൂപം പ്രാപിച്ചുകഴിഞ്ഞിട്ടുണ്ട്. താളമൊപ്പിച്ച പാട്ടും ഗദ്യവും രാഗവും മദ്ധ്യകാലത്തെ ഷട്പദികളുള്ള പദ്യവും വചനവുമുള്ളവയാണ് ഏറ്റവും പഴയ മാനുസ്ക്രിപ്ടുകൾ. നാടകത്തേക്കാളും സംഗീതത്തോടാണ് അടുപ്പം. വചനം കേൾക്കലാണ് പ്രധാനം. പുരാണേതിഹാസങ്ങൾ മാത്രമല്ല, ആയുർവ്വേദം മുതലായ ശാസ്ത്രങ്ങളും ഇത്തരം മാനുസ്ക്രിപ്ടുകളിൽ കാണുന്നുണ്ട്. (കാരന്ത് 1997) അതിനാൽ യക്ഷഗാനം സാഹിത്യരൂപമായിട്ടാണ് ആദ്യം ഉണ്ടായതെന്ന് കരുതുന്നു. പിന്നീട് അത് ക്ഷേത്രങ്ങളിൽ പാടാനായി പ്രാദേശികഭാഷയിലാക്കിയത് വൈഷ്ണവരാണ്. യൂറോപ്യൻ വിദ്യാഭ്യാസസമ്പ്രദായം വരുംമുമ്പ് തീരദേശകർണ്ണാടകത്തിൽ ഐഗലമഠങ്ങൾ ഉന്നതകുലജാതരായ കുട്ടികളെ പഠിപ്പിച്ചിരുന്നു. എഴുത്തും വായനയും യക്ഷഗാനപ്രസംഗത്തിലൂടെയാണ് പഠിപ്പിച്ചിരുന്നത്. ഹരികഥ,ദാസസമ്പ്രദായം ഇവയോടു ചേർന്നാണ് ഈ സാഹിത്യസമ്പ്രദായം ദൃശ്യാവതരണമായി മാറിയത്.

തുളുനാടാണ് യക്ഷഗാനകേന്ദ്രം. കാസർഗോഡു മുതൽ കർണ്ണാടകത്തിലെ ഗോകർണ്ണം വരെ ഇത് നീളുന്നു. തുളു ദ്രാവിഡിയൻഭാഷകളിലൊന്നാണ്. ബ്രഹ്മാവരത്തിനു വടക്കുള്ള സീതാനദി വരെയാണ് തുളുഭാഷാസീമ എന്നും നദിക്കു വടക്കുള്ള കുന്ദാപുരമാണ് തുളുകേന്ദ്രമെന്നും രണ്ടഭിപ്രായമുണ്ട്. ദേവതമാരെ സംബന്ധിക്കുന്ന നിരവധി വാമൊഴിസാഹിത്യങ്ങൾ തുളുഭാഷയിലുണ്ട്. തുളുസംസ്കാരകേന്ദ്രം കൂടാതെ കന്നഡ സംസാരിക്കുന്ന ഉത്തരകർണ്ണാടകമേഖലയുണ്ട്.(ശിമോഗ,ചിക്കമംഗലൂരു ഉൾപ്പെട്ടത്). ഈ കന്നഡസംസ്കാരമേഖലയാണ് യക്ഷഗാനമേഖല. തുളു,കന്നഡമേഖലകൾ പരസ്പരം ബന്ധപ്പെട്ടു കിടക്കുന്ന സംസ്കാരമാണ്. കർണാടകസംസ്കാരമേഖലയിൽ ഇവയെ തമ്മിൽ ബന്ധിപ്പിച്ചിരുന്നത് വിദ്യാഭ്യാസത്തിലുള്ള യക്ഷഗാനസമ്പ്രദായമാണ്. സംസ്കൃതവും പ്രാദേശികഭാഷകളും തമ്മിലുള്ള ഒരുമയും ഈ വിദ്യാഭ്യാസസമ്പ്രദായവും കൂടി ബന്ധമുണ്ട്. ഉഡുപ്പിയിലെ കൃഷ്ണക്ഷേത്രവും ചുറ്റുമുള്ള 8 മഠങ്ങളും ദ്വൈതവേദാന്തസ്കൂളെന്ന സംസ്കൃതഭാഷാപഠനകേന്ദ്രങ്ങളുമായിരുന്നു. വൈഷ്ണവമായ ഈ ചുറ്റുപാടിലാണ് യക്ഷഗാനം രൂപം പ്രാപിച്ചതും

വളര്‍ന്നതും. സംസ്കൃതം,കന്നഡ,തുളുഭാഷകളുടെ സമന്വയം കൊണ്ട് ഒരേ സമയം ഭാരതത്തിന്റെ മുഴുവനും , കര്‍ണ്ണാടകതുളുദേശങ്ങളുടെ പ്രാദേശികവുമായ ഭാ,യും സംസംകാരവും പകരുന്ന തരമായിരുന്നു വിദ്യാഭ്യാസം .

യക്ഷഗാനത്തിലെ മൂന്നു സമ്പ്രദായങ്ങൾഃ-1.വൈഷ്ണവഭക്തി. 2. തുളുനാട്ടിലെ ഭൂതാരാധന 3. പ്രാദേശികമായ നാഗാരാധന

മദ്ധ്യകാലഗ്രന്ഥങ്ങളായ കര്‍ണ്ണാടകഭാരതകഥാമഞ്ജരി, ജൈമിനിഭാരതം, തോരവേ രാമായണം ഇവയുടെ പ്രതിഫലനം ആദ്യകാലയക്ഷഗാനപ്രബന്ധങ്ങളിലുണ്ട്.യക്ഷഗാനം ഉൾപ്പെടെ എല്ലാ ഫോക്ക്ലോർനൃത്തങ്ങളും ഭൂതാരാധനയിൽനിന്ന് ഉണ്ടായവയാണ്. 60 കളിൽ യക്ഷഗാനത്തെക്കുറിച്ച് ഗവേഷണം നടത്തിയ കാരന്ത് നാഗമണ്ഡലാരാധനയും യക്ഷഗാനവും തമ്മിലുള്ള ബന്ധം പ്രസ്താവിച്ചിട്ടുണ്ട്. നാഗമണ്ഡലം വരച്ച് നാഗാരാധന ഇന്ത്യയിലെ മറ്റു പ്രദേശങ്ങളിലെന്നപോലെ തുളുനാട്ടിലും പതിവാണ്. നാഗക്കാവുകളിലാണ് പ്രധാനം. നാഗകന്യവേഷം കെട്ടി ഡമരു കയ്യിലേന്തി പാടിയും ആടിയും കവുങ്ങിൻപൂക്കുലയേന്തിയും  കളം മാക്കുന്ന പെൺകുട്ടികളുടെ ഗാനം യക്ഷഗാനത്തോടു സാമ്യമുണ്ട്. യക്ഷഗാനത്തിലെ സ്ത്രീകഥാപാത്രങ്ങളുടെ ചില സ്റ്റെപ്പുകളും, കൈത്തലം മലർത്തുകയും കമിഴ്ത്തുകയും ചെയ്യലും നാഗനൃത്തത്തോടു സാമ്യം കാട്ടുന്നു.

ഭൂതാരാധനയിൽ ഭൂതമെന്നും ദൈവമെന്നും ഒരേ അർത്ഥത്തിൽ പറയുന്നു. നിരവധി പൂർവ്വീകരുടെ ആത്മാ്കളും പഞ്ചഭൂതങ്ങളും നിറഞ്ഞ ലോകത്തിൽ അവരെയെല്ലാം പ്രസാദിപ്പിക്കാനുള്ള ചടങ്ങുകളാണ് ഭൂതാരാധന. നേമമെന്നും കോലമെന്നും പേരിൽ വാർഷികച്ചടങ്ങുകളായി ഇവ നടത്തുന്നു.  ചാവടികളുടെ മുമ്പിലുയർത്തിയ താൽക്കാലികഷെഡ്ഡിലോ, ക്ഷേത്രത്തിലോ ഇത് നടത്തും. വിളവെടുപ്പിനു ശേഷമുള്ള ശ്രീഭൂതബലി ഭൂമിക്കുള്ള നന്ദിപ്രകടനമാണ്. ഭൂവുടമ (ബന്ദ്, വൊക്കലിഗ) ഇതിന് നേതൃത്വം വഹിക്കും. കള്ളുചെത്തുന്നവരായ ബില്ലവ(ബിരുവേരു) സമുദായം പൂജാരിയെ കൊടുക്കണം. പമ്പാട ദൈവത്തിന്റെ വിഭൂഷകളണിയുന്നു. ദേവതാചരിത്രം പാടുകയും അഭിനയിക്കയും ചെയ്യുന്നു. കാണികളെ അനുഗ്രഹിക്കയും പ്രശ്നപരിഹാരം നിശ്ചയിക്കയും പമ്പാട(വെളിച്ചപ്പാട്)യുടെ ജോലിയാണ്. യക്ഷഗാനത്തിലെ ഭൂതാരാധനാചടങ്ങുകൾ തെക്കൻസമ്പ്രദായത്തിലാണ് (തെങ്കുത്തിട്ടു).ചെണ്ട,വേഷം, നൃത്തം ഇവയെല്ലാം തെക്കൻമട്ടിലാണ്. രാക്ഷസന്മാരുടെ വേഷം പ്രത്യേകിച്ചും. കഥകളിയിൽ ഭൂതാരാധനയായ തെയ്യം, സംസ്കൃതനാടകമായ കൂടിയാട്ടം ഇവയുടെ മിശ്രമായ വേഷമാണ്, ഇതും തെങ്കുത്തിട്ട് ആണ്. നമ്മുടെ ക്ഷേത്രോത്സവങ്ങളിലെ ചടങ്ങുകളെല്ലാം ഭൂതാരാധനയിൽനിന്ന് ഉണ്ടായവതന്നെയാണ്.

പകുതി മറയ്ക്കുന്ന ഒരു തിരക്കുപിന്നിൽ പ്രധാനകഥാപാത്രങ്ങളെ പരിചയപ്പെടുത്തുന്നതിന് യക്ഷഗാനത്തിൽ ഒദ്ദോലക എന്ന് പറയുന്നു ഈ വാക്കിന്റെ അർത്ഥം രാജസദസ്സ്,രാജസഭ എന്നെല്ലാമാണ്. രാജസഭയിലേക്ക് പ്രവേശിച്ച് സദസ്സിനു ദർശനം നൽകലാണിത്. കഥകളിയിലും തിരനോട്ടം

ഇതാണ്. ദൈവഭൂഷകളണിഞ്ഞ പാമ്പാട പ്രവേശിക്കുന്നതിനും ഒദ്ദോലക എന്ന് പറയുന്നു. പ്രാർത്ഥനക്കുശേഷമാണ് ചിലങ്ക അണിയുന്നത്. ഗഗ്ഗര (ചിലമ്പ്) ആർക്കാണോ കൈമാറുന്നത് അവർക്ക് ദൈവീകത്വവും കൈമാറുന്നു.ഇത് നർത്തകരുടെ ഇടയിൽ ഇപ്പോഴുമുള്ള സമ്പ്രദായമാണ്. രാക്ഷസവേഷക്കാരുടെ ഗഗ്ഗര ചെറിയതായിരിക്കും. ഭൂതാരാധനയിൽ പ്രധാന പങ്കു വഹിക്കുന്ന കള്ളുചെത്തുന്നവരും ബില്ലവരും പറയരും യക്ഷഗാനത്തിൽ പങ്കെടുക്കാനനുവാദമില്ല. തൈലം എടുക്കുന്നവർക്കും പ്രവേശനമില്ല. രണ്ടിനും നേതൃത്വം വഹിക്കുന്നത് ഭൂവുടമ തന്നെയാണ്. പല സമുദായക്കാർക്കും അവരവരുടേതായ കലകളും ആചാരങ്ങളും അതാതു കാലത്ത് അവതരിപ്പിക്കാനും വികസിപ്പിക്കാനുമുള്ള ഒരു പദ്ധതിയായി വേണം ഇതിനെ കാണാൻ.

കഥകളിയും കളരിപ്പയറ്റും തമ്മിലുള്ള ബന്ധം പലരും പഠിച്ചിട്ടുള്ളതാണ്. തുളുനാട്ടിലാണ് ഏറ്റവും പ്രധാനമായ കളരികളുണ്ടായിരുന്നത്. ഇന്ന് തുളുനാട്ടിൽ കളരികളില്ല. പക്ഷേ, ബില്ലവസമുദായത്തിന്റെ വീരപുരുഷന്മാരായ കോടി,ചന്നയ്യാ ഇവരുടെ ക്ഷേത്രങ്ങൾ പണ്ട് കളരി അഭ്യാസ കേന്ദ്രങ്ങളായിരുന്നു എന്ന് ഐതിഹ്യം നിലനിൽക്കുന്നു. യക്ഷഗാനവും അതുമായി കഥകളിക്കെന്നപോലെ സാമ്യവും ബന്ധവും ഉണ്ടാവാം. ധർമ്മസ്ഥല, ഉള്ളാളിലെ സോമനാഥക്ഷേത്രത്തിനകത്ത് ഭൂതങ്ങളുടെ ഉപദേവക്ഷേത്രങ്ങളുണ്ട്. കേരളത്തിലും ഇപ്രകാരം കാണാം. അതായത്, ഹിന്ദുമതാചാരങ്ങളെല്ലാം തന്നെ ആദിവാസിആചാരങ്ങളാണ്, ഒരേ സംസ്കാരമാണ് നമ്മുടേത് എന്ന് മനസ്സിലാക്കാം. ബില്ലവസമുദായം പഞ്ചുർളിയെ ആരാധിക്കുന്നവരാണ്. യക്ഷഗാനട്രൂപ്പുകളെല്ലാം ദുർഗ്ഗാപരമേശ്വരീക്ഷേത്രങ്ങളിലാണുള്ളത്. കാരണം ദേവിക്കാണത്രേ യക്ഷഗാനം പ്രിയം. കേരളത്തിലെ പല ക്ഷേത്രങ്ങളും (പ്രത്യേകിച്ച് ദേവീക്ഷേത്രം) ദാരികനും ദേവിയും കൂടിയുള്ള യുദ്ധം അഭിനയിക്കാറുണ്ട്. (കാട്ടകാമ്പാൽ പോലെ) ഇതിലെ വേഷം, അഭിനയം ഇവയും യക്ഷഗാനവും , കളരിപ്പയറ്റും എല്ലാം താരതമ്യപ്പെടുത്താവുന്നതാണ്.



വടക്കേ മലബാറിലെ തെയ്യം ദൈവം ഉറയുന്ന നർത്തരൂപമാണ്. ഇതും കളരിപ്പയറ്റും ബന്ധപ്പെട്ടതുമാണ്. തെയ്യം എന്നാൽ ദൈവം. തെയ്യാട്ടം എന്നാലോ,ദൈവത്തിന്റെ ആട്ടം,നൃത്തം. കോഴിക്കോട്ടും കണ്ണൂരും വയനാട്ടിലും കാസർഗോഡും ഇതുണ്ട്. പുരുഷന്മാരാണ് തെയ്യം കെട്ടുക. ഒരു പ്രത്യേകസമുദായത്തിലെ സ്ത്രീക്ക് അപ്സരയായി ദേവക്കൂത്ത് ആടാനുള്ള അനുവാദമുണ്ട്. തെയ്യം ആവേശിക്കുക,ഉറയുക എന്നത് തമിഴ് സംഘ കാലം മുതലേ നിലനിന്നിരുന്നതിനാൽ തെയ്യത്തിന് വളരെ നീണ്ട ചരിത്രമുണ്ട്. 1912ൽ തേഴ്സ്റ്റൻ മലയന്മാരുടെ ഭൂതനൃത്തമെന്ന് ഇതിനെ വിളിച്ചു. കഥകളി,മുടിയേറ്റ്, തിറയാട്ടം ഇവ തെക്കേ മലബാറിലുമുണ്ട്. നങ്ങ്യാർകൂത്ത് അഥവാ ദൈവക്കൂത്ത് മാത്രമാണ് സ്ത്രീതെയ്യം. ഭൂതക്കോലവും ഭൂതാരാധനയുമുള്ള പ്രദേശത്തെല്ലാം തെയ്യാരാധനയുമുണ്ട്. തെയ്യം കെട്ടുന്നവർക്ക്  മന്ത്രവാദവും അറിയാമെന്നാണ് വിശ്വാസം. കാവുകളിലാണ് തെയ്യം കെട്ടുക. അസാധാരണപ്രാഗത്ഭ്യം തെളിയിച്ച തെയ്യം കലാകാരന്മാരുടെ ബിരുദമാണ് പെരുവണ്ണാനെന്നത്. കാവുകളിലാണ് ദിവ്യമായ തെയ്യവേഷം. .ദേവതയുടെ തോറ്റം പാട്ട് ആദ്യം പാടുന്നു. ദൈവം ഉറയുന്നതിന് ഉപകര ണവാദ്യസംഗീതം വേണം. കിരീടമണിഞ്ഞ് കണ്ണാടി നോക്കുമ്പോഴാണ് ദൈവം പെരുവണ്ണാന്റെ ശരീരത്തിൽ പ്രവേശിക്കുന്നത്.

കാവുകളിലാണ് തെയ്യാട്ടം. കാവിന് മറ്റുപേരുകൾ:-സ്ഥാനം,മുണ്ട്യ, പള്ളിയറ, കോട്ടം, അറ,കഴം. തെയ്യം കൃഷിയോടും മരങ്ങളോടും ഔഷധികളോടും ബന്ധപ്പെട്ടതാണ്.തോറ്റം പാട്ടിൽ അനേകം വൃക്ഷലതാദികളുടെ വിവരണമുണ്ട്. കാവുകൾ അപ്രത്യക്ഷമാവുന്നതോയെ തെയ്യാട്ടവും ഇല്ലാതായേക്കാം.തെയ്യം കലാകാരന്മാരെല്ലാം ആദ്യം കളരിപ്പയറ്റു പഠിക്കുന്നുണ്ട്.

# കഥക് നൃത്തത്തിന്റെ സാംസ്കാരികഭൂമിശാസ്ത്രം

ലക്നൌ ഗുരുശിഷ്യപരമ്പര(ഘരാന). ജയ്പൂർ ഘരാന, ബനാറസ് ഘരാന.ലാഹോറിലും ജമ്മുവിലുമുണ്ടായിരുന്ന ഘരാനകൾ ഇപ്പോഴില്ല. ജയ്പൂർ,ബനാറസ് ഘരാനകൾ ശുദ്ധമായ ഭക്തിസമ്പ്രദായമാണ്. ലക്നൌ ഘരാനയിലാണ് പ്രേമഗാനങ്ങളും ഹിന്ദു-മുസ്ലിം മിശ്രവും കാണുന്നത്.

വൈഷ്ണവഭക്തിസമ്പ്രദായവുമായി ബന്ധപ്പെട്ടത്. വ്രജഭൂമിയിൽ കൃഷ്ണലീലകളാടിയതിന്റെ തുടർച്ച. ഗംഗായമുനാസംസ്കാരത്തിന്റെ ലക്ഷണം. നടവരിനൃത്തം (നട് വർ കൃഷ്ണനാമം) എന്നായിരുന്നു പഴയ പേർ. ഉത്തർപ്രദേശിലും ബീഹാറിലുമുള്ള കഥക്കുകളെന്ന കാഥികരാണ് ഇത് പ്രചരിപ്പിച്ചത്. നവാബ് ആലിഷായുടെ സഭയിലെ കഥക്കുനർത്തകരെ ഭഗത്ത് എന്നാണ് വിളിച്ചിരുന്നത്. അലഹബാദിനടുത്ത കിച്ചിക്കില ഗ്രാമത്തിൽ 989 നർത്തകകുടുംബങ്ങൾ കഥാകാർ എന്ന പേരിൽ രാമ,കൃഷ്ണകഥകൽ പാടി നടന്നിരുന്നുവെന്നും അവരാണ് തന്റെ പൂർവ്വികരെന്നും

ബിർജു മഹാരാജ്. കുടുംബത്തിലെ 60 പേരാണ് നവാബിന്റെ കോർട്ടിലേക്ക് ക്ഷണിക്കപ്പെട്ടത്.

# തമിൾസിദ്ധവൈദ്യം

ഇരാമതേവരും(യാക്കോപ്പു) ഭോഗരും

പതിനെണ്ണു(18) ചിത്തർകളിലെ കായസിദ്ധബ്രാഞ്ചിലാണ് ഇവർ. ഇരാമതേവർ മെക്ക സന്ദർശിച്ചിട്ടുണ്ട്. ഭോഗർ പലവട്ടം ലോകം ചുറ്റി. മെക്ക, റോം,യെരൂശലേം, ചൈന ഇവ സന്ദർശിച്ചു. യോദ്ധാക്കളായ മറവർതേവർകുലത്തിൽ ജനിച്ച രാമതേവർ 15ആം നൂറ്റാണ്ടിലാണ് ജീവിച്ചതെന്ന് കരുതുന്നു. ആതിമുതലെൻപേരു ഇരാമതേവർ ഇന്ദ്രനും അഹല്യയും തമ്മിലുള്ള സംയോഗഫലമായുണ്ടായ പരമ്പരയാണ്. ഗൌതമർ മറവർ, തേവർകുലമായിരുന്നു,ഇരാമതേവർക്ക് അകത്തിയർ മഹാപതി എന്ന പേരും കൊടുത്തു. മെക്കയിൽവെച്ച് മതംമാറി സ്വീകരിച്ച പേരാണ് യാക്കോപ്പു.ഗുരു ഇരാചുൽ ആണ് ആ പേരുതന്നതെന്ന് വേറൊരു പുസ്തകത്തിലും അദ്ദേഹം പറയുന്നു. മന്ത്രവാദം,ആൽക്കെമി ,വൈദ്യം ഇവയിലായി 17 പുസ്തകം രചിച്ചിട്ടുണ്ട്. മക്കതേശത്തേക്ക് കപ്പലും ആകാശഗമനത്തിനുള്ള രസം അടങ്ങിയ ഗുളികയും താൻ ഉപയോഗിച്ചതായി അദ്ദേഹം പറയുന്നു. വടക്കും തെക്കുമുള്ളകടലിലൂടെ സഞ്ചരിച്ച്, പടിഞ്ഞാറെ കടലിലെത്തി, ഗുളിക ഉപയോഗിച്ച് മെക്കതേശത്ത് ചെന്നു. എന്റെ ലക്ഷ്യം വീണ്ടും കിഴക്കേ കടലോരത്ത് എത്തലാണെന്ന് പറയുന്നു. രസവാദം അറിയുന്ന നബിമാർകൾ ആദ്യം അദ്ദേഹത്തെ ശത്രുവെപ്പോലെ കണ്ടു. അവരെ പ്രീതരാക്കാൻ അദ്ദേഹം അവരുടെ ആചാരങ്ങളെല്ലാം പാലിക്കയും മതം സ്വീകരിക്കയും ചെയ്തു. അപ്പോൾ അവർ രസക്കിണറിന്റെ സ്ഥാനം പറഞ്ഞുകൊടുത്തു. യാക്കോപ്പു ആവശ്യമുള്ള രസം എടുത്ത് രണ്ടുവിധ ഗുളികകളും കൂടി ഉണ്ടാക്കി. മക്കയിൽനിന്ന് അതിദൂരം ആകാശമാർഗ്ഗം അവയുടെ സഹായത്തോടെ പറന്ന് ലോകം മുഴുവനും കണ്ടു, എല്ലാ രാജ്യത്തുമുള്ള സിദ്ധരുമായി സംവദിച്ചു. ഖേചരീവിദ്യ അദ്ദേഹത്തിന് നേരത്തേ അറിയാമായിരുന്നു. കയ്യിലെ ഗുളിക തീർന്നതുകൊണ്ടാണ് ആ ദേശത്തെ രസക്കിണർ കണ്ടുപിടിക്കേണ്ടിവന്നത്. ഇന്ത്യയിലും ലോകത്തിന്റെ ഇതരഭാഗങ്ങളിലലും രസക്കിണറുകളുണ്ടെന്ന് സംസ്കൃതസാഹിത്യം. ഖേചരീവിദ്യ തന്ത്രസാഹിത്യത്തിലെ പ്രധാനപ്പെട്ട ആകാശഗമനസിദ്ധിയാണ്. ഇന്ത്യയിലെ വിമാനങ്ങളിൽ രസം ഉപയോഗിച്ചിരുന്നതായി ശാസ്ത്രഗ്രന്ഥങ്ങളിലുണ്ട്. ശാസ്ത്ര,സൂത്രങ്ങളിലെ യോഗ,തന്ത്ര,രസ, രസായന വിദ്യകളെല്ലാം ഇന്ത്യയിലെ സിദ്ധരിൽനിന്ന് താൻ അഭ്യസിച്ചിരുന്നതായി അദ്ദേഹം പറയു ന്നുണ്ട്.തന്റെ ഗ്രന്ഥം പഠിച്ചവർ മുക്തി പ്രാപിക്കുമെന്ന് അദ്ദേഹം പ്രവചിക്കുന്നു. തന്റെ സിന്ദൂരം ധരിച്ചവർ മൂവുലകിലേയും നബിമാരാവുമെന്നും (പ്രവാചകർ) ആവുമെന്നും പറയുന്നു.(സിന്ദൂരം ഇന്ത്യക്കാരുടെ തിലകമാണ്. കാൽസിയമുള്ള റഡ് ഓക്സൈഡ്). രസം (മെർക്കുറി) പ്രധാനമായി ഉണ്ടാക്കുന്ന ഗുളികയായ കളങ്കു ഇതേ ഗുണമുള്ളതെന്ന് പറഞ്ഞിരിക്കുന്നു.

ഭോഗർ 7000 എന്ന ഗ്രന്ഥത്തിന്റെ കർത്താവാണ് ഭോഗർ. 1000 ശ്ലോകമുള്ള സപ്തകാണ്ഡമുണ്ട് പുസ്തകത്തിൽ. തിരുമൂലരുടെ തിരുമന്തിരത്തിൽ പറയുന്ന ബോഗർ 10-11 നൂറ്റാണ്ടിലാണ് ജീവിച്ചിരുന്നത്. 17ആം നൂറ്റാണ്ടിൽ ചതുരഗിരിയിൽ മറ്റൊരു ഭോഗരുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യരായി കൊങ്കണാരെന്നും കരുവൂരാരെന്നും പ്രസിദ്ധരായ രണ്ടു സിദ്ധരുണ്ടായിരുന്നു. ചതുരഗിരി മധുരജില്ലയിലെ ശ്രീവില്ലിപുത്തൂരിലാണ്. നവപാഷാണം കൊണ്ട് പഴനി ദണ്ഡപാണിവിഗ്രഹം തീർത്ത ഭോഗർ പഴനിയിൽ 17-18 നൂറ്റാണ്ടുകളിലാണ് ജീവിച്ചത്. 1788-1839 വരെ ജീവിച്ച കുഞ്ഞൻകുട്ടി മസ്താനെന്ന മാപ്പിളസിദ്ധനെ (സൂഫികവി) പരാമർശിക്കുന്നതിനാൽ, ഗ്രന്ഥത്തിന്റെ ചില ഭാഗങ്ങളെങ്കിലും ഈ ഭോഗരുടെ കാലത്ത് കൂട്ടിച്ചേർത്തതാവണം. അഗസ്ത്യശിഷ്യനായ ഭോഗരുടെ പരമ്പരയാണ് ഈ ഭോഗന്മാരെല്ലാവരും എന്ന് പറയപ്പെടുന്നു. നവപാഷാണം വീരം,പൂരം (മെർക്കുറി),ഇലിങ്കം (മഞ്ഞള്), മനോച്ചിലൈ, താലകം,കൌരി (സ്വർണ്ണനിറമുള്ള ആർസനിക്ക്),വെള്ളൈ(വെളുത്ത ആർസനിക്ക്),എലിപ്പാഷാണം, കാർമുകിൽ(കറുത്ത നിറമുള്ള കൃത്രിമആർസനിക്ക്) ഇവ ചേർന്നതാണ്. തമിഴ്നാട്ടിലെ സിദ്ധവൈദ്യന്മാർ ഇത് ഉപയോഗിക്കാറുണ്ട്.

ഭൂമിയിലും ജലത്തിലും ആകാശത്തിലും ഭോഗർ സഞ്ചരിച്ചിരുന്നു. രസഗുളികയുടെ സഹായത്തോടെ ആകാശത്തിലും പുകൈരാട്ട അഥവാ ദേവരഥം (സ്റ്റീം എഞ്ചിൻ) യുടെ സഹായത്തോടെ എല്ലാ ദിക്കിലും സഞ്ചരിച്ചിരുന്നതായി പറയുന്നുണ്ട്. കപ്പലും നീരാവിക്കപ്പലും,മേൽപ്പോകും കൂന്തു എന്ന ആകാശബലൂണും കൂന്തു എന്ന പാരച്യൂട്ടും അദ്ദേഹം യാത്രകൾക്ക് ഉപയോഗിച്ചിരുന്നു. അദ്ദേഹം തന്നെ സ്വയം നിർമ്മിക്കുകയാണ് ഈ വാഹനമെല്ലാം. ആകാശത്തിൽനിന്ന് ഭൂമിയെ കാണാനുള്ള വാഹനനിർമ്മിതിയെക്കുറിച്ച് ഇങ്ങനെ പറയുന്നുഃ-കുടയുടെ നീളവും വീതിയും അളവ് കൃത്യമാകണം. 6 അടി വൃത്തം മതിയാകും. നല്ല സിൽക്കുകയറു വേണം. 32 രാട്ടനും ശക്തമായ ചക്രവും കുടയോട് ഘടിപ്പിക്കണം. ചക്രത്തിൽ നിശ്ചിതസ്ഥാനങ്ങളിൽ ഇരുമ്പാണി പിടിപ്പിക്കണം. നിവർത്തുമ്പോൾ കുട ഭംഗിയായി നിവരണം. ചാടുമ്പോൾ കാറ്റ് അതിന്റെ ഗതിയെ നിയന്ത്രിക്കുന്ന വിധം ഉണ്ടാക്കണം. നന്നായി നിർമ്മിച്ച പാരച്യൂട്ട്(കുട) വായുവിൽ ഊഞ്ഞാലാടും. പർവ്വതത്തിൽനിന്ന് ചാടുന്ന പക്ഷം കുട മേലേക്ക് ഉയർത്തിപ്പിടിക്കണം. താഴെയുള്ള സർവ്വവും ചെറിയതായി കാണും. സ്വന്തം കണ്ണു കൊണ്ടു കണ്ടാലേ ആരും വിശ്വസിക്കയുള്ളു. ഭോഗർ ഇപ്രകാരം പറഞ്ഞു.

മേരു,രോമകപുരം, മക്കാവാംപുരി(മെക്ക),എറുചലേം നകരം, ചീനം ഇവിടങ്ങളെല്ലാം ഈ വിധം അദ്ദേഹം സഞ്ചരിച്ചു. ചില സിദ്ധരെ ചൈനയിലേക്ക് തന്റെ വിമാനത്തിൽ അദ്ദേഹം കൊണ്ടുപോകയും ചെയ്തു. 70 രാജ്യം സന്ദർശിച്ചതായി പറയുന്നു. പാരച്യൂട്ടും മാളികയും ആവിയന്ത്രവും നിർമ്മിക്കാനുള്ള വിദ്യ ചൈനയടക്കം താൻ സന്ദർശിച്ച രാജ്യത്തെല്ലാം അദ്ദേഹം ,കമലമുനിയുടെ ആജ്ഞാനുസരണം, പഠിപ്പിച്ചു. കാലാംഗി എന്ന ചൈനീസ് ഗുരുവിന്റെ ശിഷ്യനായ ചൈനക്കാരനായിരുന്നു

ഭോഗരെന്നും അഗസ്ത്യമുനി ചൈന സന്ദർശിച്ചകാലത്ത് അദ്ദേഹത്തിൽനിന്ന് വിദ്യകളെല്ലാം അഭ്യസിച്ച് ശിഷ്യത്വം സ്വീകരിച്ച് ഇന്ത്യയിലെത്തിയെന്നും, ഭോഗരുടെ ചൈനീസ് ശിഷ്യനാണ് പുലിപ്പാണിസിദ്ധരെന്നും കരുതപ്പെടുന്നു. ഭോഗർ താവോയിസം ചൈനയിൽ ആദ്യമായി പ്രചരിപ്പിച്ച ലാവോസു ആണെന്നും വാദമുണ്ട്. മറിച്ച് തമിഴ്നാട്ടിലെ അഗസ്ത്യശിഷ്യനായ ഭോഗർ അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം ചൈനയിലേക്ക് ഗുരുവായി പോയതാണെന്നും ഒരഭിപ്രായം. തിരുമന്തിരമെഴുതിയ തമിഴ്സിദ്ധനാണ് തന്റെ ഗുരുവെന്ന് ഗ്രന്ഥത്തിൽ കാണുന്നതിനാൽ തമിഴകമാണ് ജന്മഭൂമി എന്ന് ഉറപ്പിക്കാം.

രാജ്യം എന്നാൽ കാണേണ്ടത് ചൈനയാണെന്നും ഭക്തി എന്നാൽ അറിയേണ്ട ഭക്തി ബ്രഹ്മമാണെന്നും ഭോഗർ കരുതുന്നുണ്ട്. ലോകത്തിലെ സകല മനുഷ്യർക്കും വേണ്ടിയാണ് ഭോഗർ ഗ്രന്ഥം രചിച്ചതെന്ന് എടുത്തുപറയുന്നു. മനുഷ്യർക്കു മാത്രമല്ല,മൃഗങ്ങൾക്കും പക്ഷികൾക്കും മരങ്ങൽക്കും കൂടിയാണ് വൈദ്യം.

# തീർത്ഥങ്ങൾ-വാരാണസിയിലെ കേദാരേശ്വരം

ചെറുതും വലുതുമായ നിരവധി തീർത്ഥങ്ങളുടെ നാടാണ് ഭാരതം. ഓരോ തീർത്ഥത്തിനും സ്ഥലപുരാണവും മാഹാത്മ്യവുമുണ്ട്. രാജരാജേശ്വരക്ഷേത്രത്തെപ്പോലെ മാന്ധാതാവിന് ശിവൻ കൊടുത്ത ആത്മലിംഗകഥ ഇവിടെയുമുണ്ട്. (പ്രാദേശികത്തെ ദേശീയമാക്കുന്ന കഥകൾ) തമിഴ്നാട്ടിൽനിന്ന് വരുന്ന പൂജാരിമാരെ കുമാരസ്വാമിമഠമാണ് താമസിപ്പിക്കുന്നത്, അവരാണ്  ആരതി ചെയ്യുന്നത്. ഇവരുടെ അധികാരപരിധി അകത്തെ ചടങ്ങുകളിലേ ഉള്ളു.പണം ശേഖരിക്കുന്നതും വരുന്ന ഭക്തരെ നിയന്ത്രിക്കുന്നതും പണ്ഡകളാണ്. കുമാരസ്വാമിമഠം ഇവരുടെ വിക്രിയകളെ സഹിക്കുന്നു. ഇവർക്ക് പൂജാദികളിൽ അധികാരമില്ല.മകരസംക്രാന്തിക്ക് പട്ടം പറത്തലും വിശിഷ്ടഭക്ഷണവും പ്രധാനം. കിച്രികാദിനം അഥവാ കിച്ചടി ഉണ്ടാക്കുന്ന ദിനമെന്ന് പേരുണ്ട്. മണ്ഡപത്തിൽ കിച്ചടി ഉണ്ടാക്കിവെക്കും. ഇതും മധുരമുള്ള ഗീറും പ്രസാദം. കൂവളഇല,പൂക്കളെന്നിവ കൊണ്ട് ലിംഗത്തിന് മാല ചാർത്തും. അന്ന് ആരതി ചെയ്യുക പാണ്ഡമുഖ്യനാണ്. മാന്ധാതാവിന് കിച്ടിയിൽനിന്ന് ലിംഗം ഉണ്ടാക്കിക്കൊടുത്തു എന്ന കഥയാണ് ഈ ഉത്സവത്തിനു പിന്നിൽ.ഹിമാലയത്തിലെ കേദാരത്തിൽനിന്നാണ് ഇവിടത്തെ കേദാരേശ്വരനെ കൊണ്ടുവന്നത്. അതായത്, ആദ്യം മാന്ധാതാവിനു കൊടുത്ത ലിംഗം ഹിമാലയത്തിലാണ്.ഇവിടത്തെ ഗൌരീകുണ്ഡമാണ് പ്രാചീന (ആദി)മണികർണ്ണിക.

തൃശൂരിലും ഇന്ത്യ മുഴുവനും സഞ്ചരിച്ച ശങ്കരാചാര്യരും പ്രാദേശികവും ദേശീയവുമായ ഒരുമക്കുവേണ്ടി ദിഗ്വിജയം നടത്തി. .തൃശൂരിലെ നാലു മഠംപോലെ ഇന്ത്യയിലെ നാലുവശവും നാലു മഠം സ്ഥാപിച്ചു. ഗോവർദ്ധന,ശാരദാ, ദ്വാരക,ജ്യോതിർമഠ(കാഞ്ചികാമകോടി) നാലു വിദ്യാപീഠം കൂടാതെ ശൃംഗേരിശാരദാപീഠവും അദ്ദേഹത്തിന്റെ വൈജ്ഞാനികരാജസൂ

യത്തിന്റെ സംഭാവനയാണ്. .വൈദികമായ രാജസൂയ, അശ്വമേധങ്ങളി ലെന്നപോലെ സർവ്വജ്ഞപീഠം അലങ്കരിക്കാനുള്ള വിദ്യായജ്ഞം.

# ഹോയ്സലശിൽപ്പങ്ങൾ- രാജകീയതയുടെ ലക്ഷണം

ദമ്പതിചിത്രം. വലിയ വസ്ത്രവും കിരീടവും ധരിച്ച പുരുഷനും ചെരിപ്പു മാത്രം ധരിച്ച നഗ്നസ്ത്രീയും ചുറ്റും നാഗങ്ങളും. കയ്യിൽ രണ്ടുപേർക്കും വടിയുണ്ട്. വൈദികവും പ്രാദേശികവുമായ സംസ്കാരത്തെ കാട്ടുരാജാ ക്കന്മാരുടെ രീതികളിൽനിന്ന് കർണ്ണാടകം എങ്ങനെ സ്വാംശീകരിച്ചു എന്ന തിന് തെളിവ് ഈ ശിൽപ്പങ്ങളിലുണ്ട്.  ചക്രവും ഗദയും നാഗവും ധരിച്ച പുരുഷനും സർപ്പവും വടിയോ പാശമോ ധരിച്ച സ്ത്രീയും ദക്ഷിണക ർണ്ണാടകത്തിലെ ശിൽപ്പങ്ങലിൽ സാധാരണ കാണാം. ചിലപ്പോള് കപാല വും കാണാം. അതിൽ ഫലങ്ങളും സർപ്പവും ഉർവ്വരതാചിഹ്നങ്ങളാണ്. വിഷ്ണുവർദ്ധനന്റെ കാലത്തെ ശിൽപ്പങ്ങലും മഹാരാഷ്ട്രത്തിലെ ചാലൂ ക്യകാലശിൽപ്പങ്ങളും തമിഴകത്തെ ചട്ടൈനാഥർ, ഭൈരവശിൽപ്പവും (ചിക്കളി 16ആം നൂ) തമ്മിലുള്ള സാദൃശ്യം കാണുക. വിഷ്ണുവർദ്ധന കാലത്ത് പുരുഷനും സ്ത്രീയും അടുത്തടുത്താണ്,സ്ത്രീക്ക്  പുരുഷനേക്കാ ളും  വലിപ്പമുണ്ട്. നരസിംഹകാലത്ത് രണ്ടുപേരും വെവ്വേറെയാണ്, പുരുഷന് ദൈവീകത്വം വന്നു,സ്ത്രീയുടെ അതേ വലിപ്പമായി. ഇത് കാളമുഖമതപ്രചാരവും ശിൽപ്പങ്ങളും തമ്മിലുള്ള ബന്ധം സൂചിപ്പി ക്കുന്നു. ഹാലെബിഡ്.ബേലൂർ,അരസിക്കരേ ഇവിടങ്ങളിലെ പഠനം. ദേവര ഗുഡ്ഡയിലെ വാഗയ്യ ശൈവസമ്പ്രദായത്തിൽനിന്നാണ് ഈ ശിൽപ്പങ്ങളു ണ്ടായതെന്ന് സൂചിപ്പിക്കുന്നു.

പുരുഷൻ നീണ്ട വസ്ത്രം ധരിച്ചിരിക്കെ സ്ത്രീ നഗ്നയായതെന്തുകൊണ്ട്. നാഗങ്ങൾക്കു പുറമേ സ്ത്രീയുടെ ഉയർത്തിയ കൈയിനു മുകളിലായി ഗൌളി പോലൊന്നിനെ എന്തിനു കൊത്തിവെച്ചു. സ്ത്രീയുടെ കൈ ചിന്മുദ്ര അഥവാ വ്യാഖ്യാനമുദ്രയായിരിക്കുന്നു .അതായത്, അവളൊരു ഗുരുവാണ്. അന്നാ തൊസാറ്റോ ഇത് അരാളമുദ്രയാണെന്ന് പറയുന്നുണ്ട്. അരക്കേ രെയിലെ ചന്നകേശവക്ഷേത്രത്തിലെ സ്ത്രീരൂപം മാത്രമാണ് നർത്തകിയെ ന്നു വിളിക്കാവുന്നത്. വിഷമോ അമൃതോ കുടിക്കുമ്പോളാണ് അരാളഹ സ്തം ഉപയോഗിക്കുക. കൊറവംഗലയിലെ ശിൽപ്പത്തിന് ദ്രവം ഊറ്റാ നുള്ള കപ്പും കയ്യിലുണ്ട്. രാജസ്ഥാനിൽ ഓപ്പിയം കുടിക്കാനുപയോ ഗിക്കുന്ന കപ്പിന്റെ ശൈലിയിലാണത്. എല്ലാ ശിൽപ്പത്തിലും സ്ത്രീ നിൽക്കുകയാണെങ്കിലും കാലുകൾ വ്യത്യസ്തരീതിയിലാണ്. അഭംഗം, പദവാസ്തികം,ചന്നകേശവക്ഷേത്രത്തിലെ ഒരു കാലുയർത്തിയ സ്ഥിതി. കാലമുഖപാശുപതന്മാരിലെ കാപാലികന്മാർ ഡെക്കാനിൽ 10ആം നൂറ്റാ ണ്ടിനു മുമ്പുതന്നെ പോപ്പുലറാണെന്നും കാപാലികന്റെ ഇണയായ സ്ത്രീ അവന്റെ ബ്രഹ്മഹത്യാപാപത്തിന്റെ സിംബലാകാമെന്നും അഭിപ്രായങ്ങളു ണ്ട് .ശിവശക്തിലയനം പോലെ ഈ സ്ത്രീയുമായി ലയിച്ചാണ് കാപാ

ലികർ ശക്തന്മാരാവുന്നത്. എന്നാൽ ആദ്യകാലഹൊയ്സലക്ഷേത്രങ്ങലിലെ സ്ത്രീരൂപം പുരുഷരൂപത്തേക്കാളും പ്രാധാന്യം കൊടുത്താണ് സൃഷ്ടിച്ചിരിക്കുന്നത്.( ദൊദ്ദഗദ്ദവല്ലിയിലെ മഹാദേവി, ബേലൂരിലെ ചന്നകേശവ, ഹാലബിഡുവിലെ ഹൊയ്സലേശ്വര).അവയിലെ പുരുഷരൂപം ഭവ്യതയോടും ഭക്തിയോടുമാണ് സ്ത്രീരൂപത്തിനു മുമ്പിൽ നിൽക്കുന്നത്. ഇണയേക്കാളേറെ ഗുരുരൂപമായ ദേവിയായി തോന്നുന്നു. പാലംപേട്ടിലെ രാമപ്പക്ഷേത്രത്തിലെ (കാകതീയ)ശിൽപ്പവുമായി താരതമ്യം നടന്നിട്ടുണ്ട്. ഇതിനു ചുറ്റുമായി, 11 ശിൽപമുണ്ട്. രണ്ടുപേർ നായാടുന്ന കിരാതികളാണ്, ഒരാൾ മറ്റൊരാളുടെ കാലിലെ മുള്ളു നീക്കം ചെയ്യുകയാണ്. ഒന്ന് തന്റെ വസ്ത്രം അഴിച്ച കുരങ്ങനെ ഓടിക്കുന്ന സാലഭഞ്ജികയാണ്. മറ്റുള്ളവർ നർത്തകരും ഗായകരുമാണ്. ചെന്നകേശവക്ഷേത്രത്തിൽ ആ സ്ഥാനത്ത് 39 മദനികമാരാണ്. അവരെ കൂടാതെ 2 കാളിമാരുമുണ്ട്. (രാമപ്പക്ഷേത്രത്തിലില്ല) മൂന്നു പുരുഷന്മാരുമുണ്ട്. ഗർഭഗൃഹത്തിന്റെ പ്രവേശനദ്വാരത്തിനുമുന്നിലാണിവരെ കാണുന്നത്. സാലഭഞ്ജികയും നാഗമണിഞ്ഞ സ്ത്രീയും ചിലങ്ക അണിയുന്ന സ്ത്രീയും കർണ്ണാഭരണമണിയുന്നവളും കിരാതിയും,കുഞ്ഞിനെ എടുത്ത സ്ത്രീയും നർത്തകിമാരും സംഗീതക്കാരും കാളിമാരും ഇവിടെ കാണുന്നു. ഉത്തരകർണ്ണാടകത്തിലെ ഗഡ്ഡക്ക് സരസ്വതീക്ഷേത്രത്തിലും (ചാലൂക്യകാലം)മണ്ഡപത്തിനു ചുറ്റുമായി നാഗസ്ത്രീയേയും മറ്റു സ്ത്രീകളേയും കാണാം. രാമപ്പക്ഷേത്രത്തിലെ അതേ ഇക്കണോഗ്രാഫിയാണിവിടെയും. ജൽസിങ്കി മഹാദേവക്ഷേത്രം,നിലങ്ക നീലകണ്ഠേശ്വരക്ഷേത്രം , തഹകാരി ജഗദംബാമാതാക്ഷേത്രം എന്നിവിടങ്ങളിലും പുറത്തേ ചുമരിൽ സമാനശിൽപ്പങ്ങളുണ്ട്. ചിലയിടങ്ങളിൽ നാഗമണിഞ്ഞ സ്ത്രീ മാത്രമേയുള്ളു.

നാഗമണിഞ്ഞ സ്ത്രീ യോഗിനിയാണ്, ക്ഷേത്രസംരക്ഷണമാണ് ജോലി. യോഗിനിമാർ താന്ത്രികദേവതകളാണ്.ഭൈരവന്റെ ഇണകളുമാണ്. അവർ ആദ്യകാലഗ്രാമദേവതകളാണ്. 800ലെ ഹിരാപ്പൂരിലെ യോഗിനീക്ഷേത്രത്തിൽ കിരാതിയും ചിലങ്ക അണിയുന്നവളും നാഗമണിഞ്ഞ രണ്ടുപേരും സാലഭഞ്ജികപോലെ ചുറ്റും ലതകളാൽ ചുറ്റപ്പെട്ടവളും കാണന്നുണ്ട്. യോഗിനിമാർ 64,അഥവാ 81 ഗ്രൂപ്പായിട്ടാണ് കാണുക. അവരുടെ കൂടെ മൃഗങ്ങളും കാണാറുണ്ട്. ഇപ്പറഞ്ഞ ഇടങ്ങളിൽ 12 മുതൽ 39 വരെയേ ഉള്ളു, നാഗം മാത്രമാണ് ഒരേ ഒരു മൃഗം. മരങ്ങളും കാടുകളുമായി ബന്ധപ്പെട്ട യോഗിനി.യക്ഷിരൂപങ്ങളാണ് കൌലസമ്പ്രദായത്തിലെ പ്രത്യേകത. നാഗദേവതയായ പത്മാവതിയെ ജൈനർ യക്ഷിയെന്നും വിളിക്കുന്നു. ആന്റ് കുമാരസ്വാമി പറയുന്നപോലെ ആദ്യകാലത്ത് കാവുകളിലുണ്ടായിരുന്ന യക്ഷികളെന്ന ഗ്രാമദേവതകളാണ് യോഗിനികളായതെന്നു വരാം.

ചെന്നകേശവക്ഷേത്രത്തിലെ ശിൽപ്പം ഹൊയ്സലരാജവംശത്തിന്റെ ഉത്ഭവവുമായി ബന്ധപ്പെട്ടതാണെന്ന് പറയുന്നു.1117ലെ വിഷ്ണുവർദ്ധനകാലത്ത് ഉണ്ടായ ശാലാചരിതം പറയുന്നത് ശാലനെന്ന പ്രഥമരാജാവ് ശശാകപുരത്തെ ദേവിയോട് തനിക്ക് ഭരിക്കാനായി രാജ്യം ആവശ്യപ്പെട്ടു. പുലിയോട് യുദ്ധം ചെയ്തു ജയിച്ച് രാജാവാകാനുള്ള അർഹത നേടി.രാജാ

വിനു വേണ്ടി ശശാകപുരത്തെ ദേവിപത്മാവതിയെ മുനി മന്ത്രം ജപിച്ച് ആവാഹിക്കുമ്പോളാണ് പുലി ചാടി വീണത്. മുനി പൊയ്ശാല എന്ന് (അടിക്ക്,ശാലാ) എന്ന് പറഞ്ഞപ്പോഴാണ് രാജാവ് അടിച്ചതെന്നും അതാണ് ഹൊയ്ശാലവംശമെന്നു പേരുള്ളതെല്ലും പറയുന്നു. ആയ്ശാല ഹോയ്ശാലയായതാണെന്നാണ് ശരി. (യാദവവംശത്തിലെ സാലപനാണ് ശാലൻ) വസന്തകാലത്താണ് പത്മാവതി പ്രത്യക്ഷമായതെന്നതിനാൽ രാജാവ് അവളെ വാസന്തിക എന്ന പേരിലാണ് ആരാധിച്ചത്. ഹാലേബീഡു ബസ്തിഹല്ലി ലിഖിതപ്രകാരം ശശാകപുരത്തെ ദേവിയായ യക്ഷി കുലദേവതയായി വാസന്തികയായി ആരാധിക്കപ്പെട്ടു. അഹോബിലത്തിലെ(ആന്ധ്ര) കുലദേവതയും വാസന്തികയാണ്, വാസന്തികാപരിണയത്തിൽ അവളുടെ കഥയുണ്ട്. വല്ലല രണ്ടാമന്റെ ആസ്ഥാനകവി ജന്നന്റെ യശോധരാചരിതത്തിലും വീരവല്ലല മൂന്നാമന്റെ കാലത്തും ഈ കഥ ഉണ്ട്. ഭാർഹൂത്തിലെ സ്തൂപത്തിലും യക്ഷി ആരാധന ഉണ്ട്. ഉർവ്വരതയോടും ഗ്രാമത്തിലെ കളക്ടീവ് കോൺഷ്യസ്നസ്സിനോടും ബന്ധപ്പെട്ടതാണ് ഗ്രാമദേവതകളായ യക്ഷികളുടെ ആരാധന. ഈ ആരാധനയാണ് ദുർഗ്ഗാരാധനയായി പരിണമിച്ചത്

പുരുഷന്റെ അഭംഗ,യോഗാസനം അഞ്ജലീമുദ്ര വടിയോ ചക്രമോ വൃത്താകൃതിയിലുള്ള ഉപകരണമോ കപാലമോ ധരിച്ച രൂപം,നാഗങ്ങളെന്നിവ ശിൽപ്പങ്ങളിൽ കാണുന്നു.മഹാപാശുപതത്തിലെ കാപാലികന്മാരാണിവരെന്ന് കരുതപ്പെടുന്നു. ഇവരിലെ കാലമുഖന്മാർ ഹോയ്സലവംശവുമായി ബന്ധപ്പെട്ടവരാകയാൽ അവരാകാമെന്നും അഭിപ്രായം. ലകുലീശന്മാരോടു ബന്ധപ്പെട്ട ലിഖിതങ്ങളിലെ ഗുരുക്കന്മാരുടെ അപരിമിതമായ ശക്തി

കളോടോ സിദ്ധികളോടോ ബന്ധപ്പെട്ടതാവണമെന്ന് കരുതുന്നു.



ഇക്കോണോഗ്രാഫി കാണുന്ന ക്ഷേത്രങ്ങളുടെ ലിസ്റ്റ്

1. വിഷ്ണുവർദ്ധനകാലം (1104-1141) ദൊദ്ദഗദ്ദവല്ലി മഹാദേവിക്ഷേത്രം.ബേലൂർചെന്നകേശ്വര, ഹാലേബിഡ് ഹൊയ്സലേശ്വര, ഹാലേബിഡ് പാർശ്വനാഥബസതി,
2. നരസിംഹ 1. (1141-1173) ഹാലേബിഡ് ഹൊയ്സലേശ്വര, കിക്കേരി ബ്രഹ്മേശ്വര, കിക്കേരി ജനാർദ്ദന,കൊരവംഗല ഗോവിന്ദേശ്വര
3. ബല്ലല 2 .(1173-1220)കൊരവംഗല ഭൂചേശ്വര,അമൃതപുരം അമൃതേശ്വര,ഹാലേബിഡ് കേദാരേശ്വര,ഹാലേബിഡ് വീരഭദ്ര, മോസാലേ നാഗേശ്വര-ചെന്നകേശവസമുച്ചയം, ബേലൂരിലെ മൂലേസിംഗേശ്വര, പാതാളേശ്വര, ആണ്ടാൾ ക്ഷേത്രങ്ങൾ
4. നരസിംഹ 2 (1220-1235)ഹാരനഹല്ലി കേശവ,സോമേശ്വരക്ഷേത്രങ്ങൾ, ഹിരേനരല്ലു മല്ലികാർജ്ജുന,ബസ്രാൽ(ബസരലു) മല്ലികേശ്വര, അരക്കേരേ കേശവ
5. സോമേശ്വര (1235-1256)നുഗ്ഗിഹല്ലി ലക്ഷ്മിനരസിംഹ, ജാഗവൽ ലക്ഷ്മിനരസിംഹ, അരലഗുപ്പേ ചെന്നകേശ്വര, ഗോവിന്ദഹല്ലി പഞ്ചലിംഗേശ്വര, ഹോസഹോലോലു ലക്ഷ്മീനാരായണ

കാലമുഖരുടെ രണ്ട് പരിഷത്ത് ശക്തിപരിഷത്ത്, സിംഹപരിഷത്ത്. ശക്തിപരിഷത്തിന് രണ്ട് ശാഖ. പർവ്വതാവലി, ഭുജംഗാവലി. വടക്കു കിഴക്കേ കർണ്ണാടകത്തിൽ ഇവരുടെ മഠങ്ങളുണ്ട്.കനിക്കട്ടേ മഠത്തിലെ ക്രിയാശക്തിപണ്ഡിതന്റെ പേര് ലിഖിതങ്ങളിലുണ്ട്. ജ്ഞാനശക്തി, ക്രിയാശക്തി ഇവ കാലമുഖന്മാരുടെ പേരുകളാണ്. പാശുപതരും കാലമുഖരും തമ്മിലുള്ള ബന്ധം ചാലൂക്യ,ഹൊയ്സാലരുടെ ബന്ധത്തിലേക്കും വിരൽ ചൂണ്ടുന്നു. ചാലൂക്യകാലത്താണ് ബല്ലിഗാവേ കേദാരേശ്വരത്ത് കാലമുഖമഠങ്ങൾ ആദ്യം പണിതത്. പിന്നീട് ഹൊയ്സാലരും അതിനെ പുനരുദ്ധരിച്ചു. പാശുപതന്മാർ കുലദേവതയായി ആരാധിക്കുന്ന ദേവതയാണ് ചാലൂക്യരുടെയും പരദേവത. ലജ്ജാഗൌരി. പട്ടാടക്കലും ബാദാമിയിലും ഒഴികെ എല്ലാ ചാലൂക്യ ക്ഷേത്രത്തിലും ലജ്ജാഗൌരിയുണ്ട്. വിനയാദിത്യകാലത്ത് (681-96)ഈ ഗ്രാമദേവതയെ ബല്ലിഗവേ കേദാരേശ്വരത്തെ ക്ഷേത്രസമുച്ചയത്തിലേക്ക് കൊണ്ടുവരാനായി കാലമുഖർ ശ്രമിച്ചു. 8ആം നൂറ്റാണ്ടിലെ ലജ്ജാഗൌരിവിഗ്രഹം ഇപ്പോഴും കേദാരേശ്വരക്ഷേത്രത്തിലുണ്ട്. വാസന്തിക കൽട്ടിന് എത്രയോ മുമ്പാണിത്.



നരസിംഹന്റെയും മകൻ വല്ലല 2 ന്റെയും കാലത്ത് കാലമുഖന്മാർക്ക് പണ്ഡിതനാമം കിട്ടിക്കഴിഞ്ഞു. വല്ലലന്റെ ലിഖിതപ്രകാരം പണ്ഡിതന്മാർ ലകുലശാഖയിലുള്ളവരാണ്. പല കാലമുഖപണ്ഡിതരും ലകുലീശസമ്പ്രദായത്തിലെ ഗുരുക്കന്മാരായി കരുതപ്പെടുകയും ചെയ്തു.ഇത് പാശുപതരും കാലമുഖരും തമ്മിലുള്ള അനിഷേധ്യമായ ബന്ധത്തിനു തെളിവാണ്. ലകുലീശ്വരന്റെ വംശത്തിലുള്ളവരാണ് കാലമുഖന്മാരെന്ന് ചൌബി,ഫ്ലഡ്, ലോറൻസൻ. വടിയും പിടിച്ച് നീണ്ട വസ്ത്രം ധരിച്ച ഗുരു ലകുലീശ്വരസംഘത്തിലെ പണ്ഡിതഗുരുവാണെന്ന് പലരും അഭിപ്രായപ്പെടുന്നു. ലകുലീശന് കാതിൽ നാഗാഭരണം പറയുന്നു. ഉഷ്ണീഷവും വടിയും നാഗവും ജപമാലയും ഇവർക്കുണ്ട്. ബല്ലല 2 ന്റെ കാലം മുതലേ ഉഷ്ണീഷവും ജപമാലയുമുള്ളു. മറ്റുള്ളവ ആദ്യം മുതലേ ഉണ്ട്. ചിക്കാളിയിലെ ചാത്തെനാർ വിഗ്രഹം (16ആം നൂറ്റാണ്ട്) ശിവാവതാരമായ ലകുലീശനാണെന്ന് പാശുപതരും കാലമുഖരും കരുതുന്നു. കാലമുഖർ കദംബവംശ ത്തേയും സഹായിച്ചിരുന്നു. ഗദ താഴേക്കു പിടിച്ച ലകുലീശനെന്ന ശിവാവതാരം ആൻധ്രയിലും തമിഴകത്തും പാശുപത,കാലമുഖരുടെ ആരാധനാപാത്രമാണ്. ഇത് ഭൈരവരൂപമാണ്. ചോളകാലം മുതൽ ഈ വിഗ്രഹമുണ്ട്. ഒരു കയ്യിൽ ചിന്മുദ്ര,മറ്റേതിൽ താഴേക്കു മുഖമായി പിടിച്ച ഗദ. ഇപ്രകാരമുള്ള ചാത്തനാതർ തന്നെയാണിത്.ശിവഗുരുവാണ് ലകുലീശൻ. രാജഗുരുവായ പണ്ഡിതന്മാരെല്ലാം കാലമുഖരും പാശുപതരുമായിരുന്നു വല്ലലകാലത്ത്. .

തന്റെ വംശം ശക്തവും പുരാതനവുമാണെന്ന് തെളിയിക്കാനാണ് വിഷ്ണുവർദ്ധനന്റെ ലിഖിതങ്ങളിൽ പ്രാദേശികവും ദേശീയവുമായ ഐതിഹ്യ, ചരിത്രങ്ങളുപയോഗിക്കുന്നതെന്ന് എലീന മുച്ചിയാരെല്ലി (എബർഹാർഡ് കാൾസ് യൂണിവേഴ്സിറ്റി) അതിനാൽ അതൊരു തരം മാസ് മീഡിയ കമ്മ്യൂണിക്കേഷനാണെന്നും അവർ കൂട്ടിച്ചേർക്കുന്നു. ശിലയാണ് ഇവിടെ മീഡിയം. വിശാലമായ സാംസ്കാരിക,രാഷ്ട്രീയവികാസചരിത്രത്തിൽ സൌന്ദര്യവും സാഹിത്യവും നിയമവും ദാനവുമെല്ലാം ഈ മീഡിയത്തിലൂടെ ഇന്ത്യ നിർവ്വഹിച്ചിരുന്നു.തലക്കാടിലെ കീർത്തിനാരായണക്ഷേത്രത്തിലെ ലിഖിതം സംസ്കൃതവും തമിഴുമാണ്, അതേ വിഷ്ണുവർദ്ധനന്റെ ബേലൂരിലെ ലിഖിതം കന്നഡവും സംസ്കൃതവുമാണ്. ഇത് പ്രാദേശികപൊതുജനഭാഷയും വിദ്യാഭ്യാസഭാഷയും ഉള്ള ദ്വിഭാഷാലിഖിതം മാസ് കമ്യൂണിക്കേഷനുവേണ്ടിയായിരുന്നു എന്നതിന് തെളിവാണ്. ഇതേ രീതിയാണ് അശോകശാസനങ്ങളിലും സ്വീകരിച്ചിരുന്നതെന്ന് തെക്കും വടക്കുമുള്ള അശോകശാസനങ്ങലിലെ ഭാഷ നോക്കിയാലറിയാം. ജനതയെ നോക്കിയാണ് ഭാഷ. അവർക്കു വായിച്ചാൽ മനസ്സിലാവണമെന്നതാണ് ലക്ഷ്യം. കന്നഡഭാഷ എഡി 500ലെ ഹൽമിദി (ബേലൂരിലെ ഗ്രാമം) ലിഖിതത്തിലുണ്ട്. രാഷ്ട്രകൂടകാലത്തേക്ക് (8ആം നൂറ്റാണ്ട്) കന്നഡഭാഷയുടെ ലിഖിതോപയോഗം വളരെ കൂടി. 875 എഡിയിൽ കവിരാജമാർഗ്ഗമെന്ന

കന്നഡകാവ്യം രചിക്കപ്പെട്ടിട്ടുണ്ട്.(നൃപ തുംഗഅമോഘവർഷന്റെ സദസ്സിലെ ശ്രീവിജയ) അവരുടെ സാമന്തനായ ചാലൂക്യരാജാവിന്റെ സദസ്സിലെ പമ്പ ആദ്യത്തെ കന്നഡഇതിഹാസകാവ്യം വിക്രമാർജ്ജുനീയവിജയം (950) രചിച്ചു.പ്രാദേശികഭാഷയും സംസ്കൃതവും പരസ്പരം നശിപ്പിക്കാതെ വികാസം പ്രാപിച്ചു.

# ശിലയുടെ നാദം

ഹൊയ്സലരാജാക്കന്മാർ പഴയ ശശാകപുരം(ഇപ്പോഴത്തെ അങ്ങാടി) എന്ന സഹ്യാദ്രിതാഴ്‌വാരത്തിൽനിന്നു വന്നവരാണ്. അവർ ബേലൂരും ഹാലേബീഡും (ഹസ്സൻ ജില്ല, ഗംഗാവാടി)കേന്ദ്രമാക്കി. ചാലൂക്യരുടെ സാമന്തനായാലും വിഷ്ണുവർദ്ധനൻ വടക്ക് ഭാഗത്ത് പടിഞ്ഞാറൻ ചാലൂക്യരേയും തെക്ക്ഭാഗത്ത് ചോളന്മാരാൽ പരാജിതരാക്കപ്പെട്ട ഗംഗന്മാരേയും കീഴടക്കി. ഗംഗന്മാർ 4-10 നൂറ്റാണ്ടുവരെ ഗംഗാവാടി വാണിരുന്ന കർഷകമുഖ്യന്മാരായിരുന്നു. വളരെ പഴയ രാജവംശമാണ്. വിഷ്ണുവർദ്ധനന്റെ മരുമകന്റെ വല്ലല(വല്ലഭ)നാമം ഇവരുടെ വംശവും ഗംഗാവംശം പോലെ മൂഷകവംശം തന്നെയാണെന്ന് കാണിക്കുന്നു. കലയും സൌന്ദര്യബോധവും സാഹിത്യപ്രേമവുമാണ് ഹോയ്സലരാജാക്കന്മാരുടെ മുഖമുദ്ര. മൃദുവായ സാന്റ്സ്റ്റോണിലാണ് ശിൽപ്പങ്ങളെല്ലാം കൊത്തിച്ചത്. വളരെ ദൈർഘ്യമുള്ള ലിഖിതങ്ങളാൽ അവ ഒരു മാസ് കമ്യൂണിക്കേഷൻ സ്പേസ് ആക്കാനും അവർക്ക് സാധിച്ചു. നാഗവർമ്മൻ 2, നാഗചന്ദ്രനെന്ന അഭിനവപമ്പൻ, ഇവർ  വിഷ്ണുവർദ്ധനന്റെ സദസ്സിലെ കവികളായിരുന്നുവെങ്കിലും അവരാരും ഈ ശിലാലിഖിതങ്ങളെഴുതുന്നതിൽ പങ്കു വഹിച്ചിട്ടില്ല. വല്ലലൻ 2 വിന്റെ സദസ്സിലെ ജന്നകവി 2 ലിഖിതങ്ങളെഴുതിയിട്ടുണ്ട്. (കണ്ണരായപട്ടണത്തിലും, തരിക്കേരേയിലും 1190, 1197)ശിലാശാസനമായാലും പ്രശസ്തിയായാലും പ്രധാനമായി മുഴങ്ങിക്കേൾക്കുന്ന നാദം രാജനാദമാണ്, ഹോയ്സലശാസനങ്ങളിൽ.

സിന്ധികേരേ ഗ്രാമത്തിലെ ബ്രഹ്മേശ്വരക്ഷേത്രത്തിലെ ബസതിയിൽ കാണുന്ന തുലാപുരുഷദാനച്ചടങ്ങിനെ കുറിച്ചുള്ള ലിഖിതം ശ്രദ്ധേയമാണ്. (1137). ജൈനബസതിയുടെ തൂണിലുള്ള ഇത് വൈദികമായ ചടങ്ങു സംബന്ധിച്ചതാണ്. വൈഷ്ണവരും വൈദികരും ശമണരും , ബസവണ്ണന്റെ (വീരശൈവ) വചനം ആരംഭിക്കുന്നതിനു മുമ്പ് വെവ്വേറെയായിരുന്നില്ല . മത്സ്യപുരാണത്തിൽ പറയുന്ന 16 മഹാദാനങ്ങളിലൊന്നാണ് തുലാപുരുഷദാനം. രാജാവിന്റെ തൂക്കത്തിനനുസരിച്ച സ്വർണ്ണം ബ്രാഹ്മണർക്ക് ദാനം ചെയ്യുന്ന ചടങ്ങാണത്. നാലാം നൂറ്റാണ്ടുമുതലേ കദംബരും ഗംഗരും തുലാപുരുഷദാനം ചെയ്തിരുന്നു. 2-3  നൂറ്റാണ്ട് ബിസിയിൽത്തന്നെ ശതവാഹനരും വൈദികയജ്ഞം നടത്തിയിരുന്നു. ഗ്രാമം ക്ഷേത്രത്തെ കേന്ദ്രീകരിച്ച അഗ്രഹാരമായിരുന്നു. നിലവും തോട്ടവും ധനവും രാജാവ് വിദ്യാഭ്യാസപ്രവർത്തനങ്ങൾക്കും സൈനികചെലവിനും വേണ്ടി പ്രത്യേകം ദാനം ചെയ്തിരുന്നു. ചന്നകേശവക്ഷേത്രത്തിലെ രംഗമണ്ഡപത്തിലെ തെക്കുകിഴക്കേ തൂണിലെ മദനികയുടെ താഴെയുള്ള ലിഖിതം തലസ്ഥാനമായ

ബേലൂരിനെ അഗ്രഹാരമെന്നാണ് വിളിക്കുന്നത്. (സ്വസ്തി ശ്രീമദു കുന്തളദേശത മഹാഅഗ്രഹാര ബേഹൂര ത്രിഭുവനമല്ലദേവര മാനിക്കൈ) ബോയ്സല ശിൽപ്പങ്ങളിലെ പ്രധാനതനിമയായ മദനികയുടെ താഴെയാണ് ഇത് കൊത്തിയിരിക്കുന്നത്. ഇതിനുതാഴെ അതിപ്രധാനമായ ഒരു ദാനശാസനവുമുണ്ട്. രാജ്യാഭിവൃദ്ധിക്കായി സർവ്വമാന്യമായി ദാനം ചെയ്തത്:- ശ്രീവിജയനാരായണസ്വാമിക്ക് ജപം,ഹുതം,ഹോമം ചെയ്യുന്ന 120 ഭട്ടന്മാർക്ക് ചിക്കനഹല്ലിയോടുകൂടി ഹിരിയമുകലിനിലം, 21 ഭട്ടന്മാർക്ക് കേളേയ ബേയഹല്ലിയോടുകൂടി ബെണ്ണേയൂരും അരേയഹല്ലിയും, 32 ശ്രീവൈഷ്ണവർക്ക് താഗരേയിലെ നിട്ടൂരു. നാരായണായനമഃ

വിഷ്ണുവർദ്ധനപത്നി സന്തളാദേവീസംബന്ധമായ ഒരു ലിഖിതത്തിൽ ചന്ദ്രോത്സവത്തിലുള്ളതിനു സമാനമായി(വരകൽപ്പവല്ലി) രൂപകൽപ്പവല്ലരി എന്ന് കാണുന്നു. സൊംപുവെട്ടു പുരുഷഭ്രതതിം ദളം ഏരി ഭാഗ്യമാം ജരിഗലൻ ആന്തു രഞ്ജീസുവ ശാന്തളാദേവിയാ രൂപകൽപ്പവല്ലരീയ അടർത്തു വിഷ്ണുനൃപനെൻപ സമുന്നതകൽപ്പവൃക്ഷമം .കാലിൽ കൂർമ്മവും കണ്ണിൽ മത്സ്യവും കണ്ഠവും വക്ഷസ്സും വരാഹവും കടിഭാഗം നരസിംഹവും ശോഭയിൽ രാമനും, മനസ്സിന്റെ വികാസത്തിൽ ബുദ്ധനും ആയി വിഷ്ണുവിന്റെ സകലഅവതാരരൂപവും രാജാവിലുണ്ടെന്ന് പറയുന്നു,തുടർന്ന്. ആരാണ് സാന്തളാദേവി, സാന്താളുകളെന്ന ട്രൈബൽ വംശത്തിലെ വധുവാണോ. ആയിരിക്കാനുള്ള സാദ്ധ്യത വാസന്തികാപരിണയചരിതത്തിലെ കഥ ചൂണ്ടിക്കാട്ടുന്നു.

ജന്നനെന്ന കവിയുടെ യശോധരചരിതേ എന്ന കാവ്യത്തിൽ:

സാലനേംബ യാദവാം പോയ്
സലാനാദം ശശാകപുരദ വാസന്തികേയോ
മുലിദു പുലി പായ്ദുഡും പോയ്
സലഎന്തോഡെ ഗുരുഗലിത്തു കുഞ്ജത സേലേയം
എന്ന് യാദവവംശത്തിലെ പ്രശസ്തമായ സാലവംശമാണ് പോയ്സലവംശം എന്നും, ശശാകപുരത്തെ വാസന്തികാവനത്തില് വെച്ച് ഗുരു വളഞ്ഞ വടി കൊടുത്ത്, പോയ് സാലാ എന്ന് പുലിയെ വധിക്കാനാജ്ഞാപിച്ചു എന്നും രണ്ടു കാരണം ഉത്ഭവകഥക്ക് പറയുന്നു. അരിസിക്കേരെ ലിഖിതത്തിൽ പുലിയും ദണ്ഡവും (കുഞ്ജം വളഞ്ഞ പിടിയുള്ള ചാമരവുമാണ്.) ചിഹ്നമായതും അതാണെന്ന് പറയുന്നു.

അനവദ്യം മന്ത്രവിദ്യാപരിണതൻ അഭയം ദിവ്യയോഗീന്ദ്രൻ
ഒർബ്ബം തനഗാതം നാമ്നാൻ ആഗലസാലനൃപൻ അവനം നോടി സാമ്രാജ്യം
മാൽപ്പെൻ എനുട്ടം മോഹദിംദം ശശാകപുരദ വാസന്തികാദേവ്യാം
പുണ്യനിദാനം
യുക്തപൂജാപരികരവിധിയം നിശ്ചലം സാധിപാമ്നാം

അദൻഎട്ടാം വിഘ്നമം മാദുവബാഗേ മിഗേ ശാർദ്ദൂലൻ ആകാരദിം
പായിവുഡും
ആഗല യോഗി നീം പോയ് ശാലൈ എനേ സുഭതം നിശ്ചലം ബെട്ടദിം
പോയിവുഡും ആയതാപോയ്സലാങ്കം

യദുനുർ ഇപരോലെ ദേവീപ്രസാദോദ്ഭവശ്രീവിദിതാം ശാർദ്ദൂലതോൽ
കുഡിഡാ സേലേ പിരിദും ചിഹ്നം അംദിംദാം ഇട്ടൽ

അമൃതേശ്വരം അമൃതപുരം ലിഖിതം

സാലൻ എംബാം ശശകപ്രസിദ്ധപുരദോൽ വാസന്തികാദേവിയാം
തലേദ് ആരാധിസുവാഗൽ ഉത്തരലനേത്രം ഘോരവക്ത്രം വിശൃംഗലഗാത്രം
പുലി
പായേകണ്ടു മുനിനാഥൻ കുഞ്ചമം കോട്ടു പോയ് സാലൈ എംദം ബലിക്
ആയ്തു
പോയ്സലവേശര ത്തം യാദവോർവ്വീശരോലു

ഹോയ്സലരുടെ മുൻഗാമികളായ കദംബരും ഗുരുവിന്റെ വരലബ്ധപ്രസാദം കൊണ്ട് സാമ്രാജ്യം നേടിയവരാണെന്നതിനാൽ അവരുടെ തുടർച്ചയായി ഹൊയ്സലരെ കാണാവുന്നതാണ്.(വാസന്തികീദേവീലബ്ധവരപ്രസാദനം). വിനയാദിത്യ,എരേയാംഗ,വല്ലല 1, ഇവരാണ് വിഷ്ണുവർദ്ധനന്റെ പൂർവ്വികർ. വസന്തകാലത്ത് വരം ലഭിച്ചതിനാല് വസന്തോത്സവം രാജവംശം ആരംഭിച്ചു എന്നത് , സാലവംശത്തിന്റെ കാലത്തുണ്ടായതാണ്, വിഷണുവർദ്ധനകാലമല്ല. അതിനെ നിരന്തരമായി ഓർമ്മപ്പെടുത്തുവാനായി 245 മദനികമാരെ വിഷ്ണുവർദ്ധനൻ കൊത്തിച്ചുവെച്ചു. (ചെന്നകേശവ) പുലിക്കു പകരം വിഷ്ണുവർദ്ധനൻ സിംഹത്തെ കൊത്തിച്ചത് കദംബരുടെ ചിഹ്നം സിംഹമായതിനാലായിരിക്കാം. പുലി ഗംഗചോളരുടേതുമാണല്ലോ .യാദവരാണ് ഹോയ്സലരെന്ന് രണ്ടു ശാസനത്തിലുമുണ്ട്.

# വാസന്തികാപരിണയം

അഹോബിലമഠത്തിലെ ഏഴാമത്തെ മഠാധിപതിയുടെ സംസ്കൃതകാവ്യമാണ് ഇത്. ആ സ്ഥലത്ത് ഉള്ള ട്രൈബലുകളാണ് ചെഞ്ചുക്കൾ, അവരിലെ ഒരു തരുണിയായ ചെഞ്ചിതയെ നരസിംഹം വിവാഹം കഴിക്കുന്ന കഥ പാലിയോലിത്തിക്ക് കാലം മുതൽ ട്രൈബലുകൾക്കിടയിൽ വാമൊഴിയായിട്ടുണ്ട്. കാട്ടിൽ നടക്കുന്ന സിംഹം ചെഞ്ചിതയെ കണ്ട് മോഹിച്ചു. അവളെ കിട്ടാനായി ശബര(കിരാത)വേഷമെടുത്ത് വന്നു, അവളുടെ പിതാവായ ശൂരസേനന്റെ നിർദ്ദേശമനുസരിച്ച് യോഗ്യതാപരീക്ഷണത്തിനു വിധേയനായി. ഉയരമുള്ള കൊടുമുടികളിൽ കേറിയും,തേൻ ശേഖരിച്ചും, ചിതൽപുറ്റ് കുഴിച്ചെടുത്തും നായാട്ടിലെ സാമർത്ഥ്യം തെളിയിച്ചും യോഗ്യത ഉറപ്പാക്കി അവളെ വിവാഹം കഴിച്ചു. താൻ യാദവവംശജനാണെന്ന് ശൂരസേനനോട് നരസിംഹം പറയുന്നുണ്ട്. വൈദികനരസിംഹം ട്രൈബൽ സ്ത്രീയെ വിവാഹം കഴിച്ച് ഉച്ചനീചത്വം തനിക്കില്ലെന്ന് തെളിയിച്ചു. ഇതുപോലെ മുരുകനും (വിഷ്ണുവിന്റെ മരുമകൻ) കുറത്തിയായ വള്ളിയെ പരിഗ്രഹിച്ചിട്ടുണ്ട്. മരുമക്കത്തായപ്രകാരം മുരുകനാണ് (യുവരാജാ) പിന്നത്തെ വിഷ്ണുസ്ഥാനം.

ഹിരണ്യകശിപുവിനെ വധിച്ച സിംഹം നല്ലമലയിലൂടെ നടക്കുമ്പോഴാണ് ഈ സംഭവം നടക്കുന്നത്. വൈഷ്ണവഭക്തിയിൽ രണ്ടാംഭാര്യയുടെ ഭക്തിയും ശ്രദ്ധയും കൊണ്ട് അവളും ദേവീഭാവമാർജ്ജിക്കുന്നു. ട്രൈബ ലുകൾ തങ്ങളുടെ മുഖ്യന്റെ സഹോദരീഭർത്താവായിട്ടാണ് നരസിംഹത്തെ കാണുന്നത്.

വരമൊഴിയിൽ സംസ്കൃതകാവ്യത്തിൽ വാസന്തികാ എന്നാണ് നാമം. ഇതിന്റെ കാരണം എന്താവാം. ഹൊയ്സാലരുടെ വനദേവതയാണ് വാസ ന്തിക. ഇതിന്റെ തുടർച്ചയാണ് സാലുവനരസിംഹവംശമെന്ന് പറയാനാവാം ഈ നാമമാറ്റം. ആരാണ് ചെഞ്ചുക്കൾ. പുളിന്ദ,ശബര,കിരാതരെല്ലാം ചെഞ്ചുക്കളാണ്. ഇവരെക്കൂടാതെ അംഗ,നിഷാദ,ബില്ല,മാതംഗ, ചണ്ഡാല, പുൽക്കസവർഗ്ഗത്തേയും ചെഞ്ചുക്കാരായിത്തന്നെ കരുതുന്നു. ഇവരുടെ വേഷം ഇലകൾ ധരിച്ച് പീലിചൂടി, ആനക്കൊമ്പുകൊണ്ടുള്ള ആഭരണവും കുന്നിക്കുരുമാലയും ധരിച്ച് മൃഗത്തോലുടുത്താണ്. വാസന്തികയെ അലങ്ക രിക്കുന്ന സമയത്ത് പറയുന്നത്, ശബരികയെ ഈ വേഷമെല്ലാം മാറ്റി മുത്തും പട്ടും ഉടുപ്പിച്ചു,പീലി മാറ്റി എന്നാണ്. ശബരന്മാരുടെ രാജാവാണ് വാസന്തികയുടെ പിതാവ് ശൂരസേനനെന്നും പറയുന്നു. ഈശ്വരൻ രണ്ടാമ ത്തെ പത്നിയായി ട്രൈബൽയുവതിയെ വിവാഹം കഴിക്കുന്നത് മുരുകന്റെ ചരിത്രത്തിലെ പ്രത്യേകതയാണ്. ഈ വിധം വിവാഹങ്ങൾ കാർത്തവീര്യാ ർജ്ജുനപുത്രന്റെ പുത്രനായ നന്ദനകാലം മുതലേ ദക്ഷിണേന്ത്യയിലുണ്ട്. വിജയനഗരസാമ്രാജ്യത്തിലും ഇത്തരം കഥകളുണ്ടായിരുന്നു. ദൈവതു ല്യനായ രാജപുരുഷനും പ്രാദേശികട്രൈബൽതരുണികളും തമ്മിലുള്ള ബന്ധം ഇതുപോലെ ശക്തവും ദിവ്യവുമായ പരിവേഷം കൊടുത്ത് ഉറപ്പിച്ചിരുന്നു. അഹോബിലത്തിലെ നരസിംഹനും ചെഞ്ചുവർഗ്ഗക്കാരി യായ കിരാതിയും തമ്മിലുള്ള പ്രേമവിവാഹമാണ് സംസ്കൃതകാവ്യമായ വാസന്തികാപരിണയത്തിലെ ഇതിവൃത്തം. ( ലകുലീശനെന്ന് പേരുള്ള ശിവൻ വൈഷ്ണവിയായ തന്റെ ആയ് വധുവിനെ ചെഞ്ചുരുണി എന്ന് വിളിക്കുന്നത്, വള്ളുവനാട്ടിലെ (വല്ലഭക്ഷോണി) വളാഞ്ചേരിയിലെ (വലഭഞ്ചേരി) പൂക്കാട്ടിയൂരിലെ ലിഖിതത്തിലുള്ളത് അവസാനത്തെ അദ്ധ്യായത്തിൽ കാണുക.

മുരുകന്റേത് കുറത്തിയുമായാണെങ്കിൽ നരസിംഹന്റേത് ചെഞ്ചുത്തരുണിയു മായാണ്. രാജസിംഹാസനങ്ങളിലേക്ക് ആഗ്രഹമുള്ളവരെല്ലാം ഇത്തരം രണ്ടാം വിവാഹത്തിന് ഉത്സുകരായിരുന്നു, മഹാഭാരതത്തിലെ ശന്തനുകഥ യിലെ മുക്കുവത്തിയായ സത്യവതിയെപ്പോലെ. ഇത്തരം വിവാഹം അനു വദനീയമായിരുന്നു. ഇത് സമൂഹത്തിലെ ഉച്ചനീചത്വങ്ങളെ ഉന്മൂലനം ചെയ്യാനും സഹായിച്ചിരുന്നു. 16ആം നൂറ്റാണ്ടിലെ അഹോബിലശ്രീവൈ ഷ്ണവമഠത്തിലെ ഏഴാം മഠാധിപതി, ശതകോപയതീന്ദ്രമഹാദേശികന്റെ സംസ്കൃതഗ്രന്ഥം ഭക്തിയുടെ ലക്ഷണമായിട്ടാണ് ഈ രണ്ടാംവിവാഹത്തി ലെ നായികയുടെ പ്രേമത്തെ വാഴ്ത്തുന്നത്. ആണ്ടാളിനെപ്പോലെ. നരസിം ഹനെന്ന നായകനാമം വിഷ്ണുവിന്റെ പ്രതിപുരുഷനായ നായകനെ ദൈ വീകനാക്കുന്നു. ആന്ധ്ര, തെലുങ്കാന ഉൾപ്പെട്ട വിജയനഗരപ്രദേശങ്ങളിലെല്ലാം ഈ ഫോക്ക് കഥ പ്രസിദ്ധമാണ്.അവിടെയെല്ലാം ചെഞ്ചുവർഗ്ഗക്കാർ ധാരാള മുണ്ട്. ട്രൈബലുകൾക്കിടയിൽ വാമൊഴിയായി പ്രചാരത്തിലിരുന്ന പ്രേമക ഥയാണ് സംസ്കൃതകാവ്യമായി രചിക്കപ്പെട്ടത്. നവനരസിംഹക്ഷേത്രങ്ങളു

ള്ള അഹോബിലത്തിലെ തെലുഗു സംസാരിക്കുന്നവർ മാത്രം അറിഞ്ഞിരുന്ന കഥയെ സംസ്കൃതമാക്കി  പ്രാദേശികത്തെ ദേശീയമാക്കുകയാണ്

# പഴയ ജാവയിലെ കാക്കവിൻരാമായണവും, ഇപ്പോഴത്തെ കാക്കവിൻരാമായണവും

1954ൽ പ്രൊഃപി.ജെ.സൊയറ്റ്മുൾഡർ യോഗിയായ പഴയ ജാവനീസ് കവി എന്ന പ്രബന്ധം രചിച്ചു. 1955ലെ അദ്ദേഹത്തിന്റെ കവി ദാൻ കാക്കവിൻ എന്ന ഇന്തോനേഷ്യൻഭാഷയിലുള്ള ലേഖനം 1957ൽ ഇംഗ്ലീഷ് ഭാഷയിലേക്ക് പരിഭാഷപ്പെടുത്തി. 1974ൽ അദ്ദേഹത്തിന്റെ ഒരുലേഖനം പഴയ ജാവനീസ് സാഹിത്യത്തിന്റെ സർവ്വേ എന്ന ശീർഷകത്തിൽ പ്രസിദ്ധമായി. പല കാക്കവിൻ രാമായണങ്ങളിലും കവി യോഗത്തിലേക്കുള്ള ലക്ഷ്യവും മാർഗ്ഗവും വിവരിക്കുന്നുണ്ട്.കാക്കവിന്നുകളുടെ തിയോളജി എന്ന ഒരു പുസ്തകം തനിക്കെഴുതണമെന്നുണ്ടെന്ന് സൊയറ്റ്മുൾഡറുടെ ആഗ്രഹം നടക്കാതെ പോയി. കാക്കവിൻ അർജ്ജുനവിവാഹം കാന്റോ 10-11 (ശിവസ്തോത്രം) വളരെ ബുദ്ധിമുട്ടാണ് മനസ്സിലാക്കാനെന്ന് സ്റ്റുവാർട്ട് റോബ്സൺ. 1933ൽ സി,സി. ബെർഗ്ഗ് ,ഇതിനു ശ്രമിച്ചിട്ടുണ്ട്. 1971ൽ സ്റ്റുവർട്ട് റോബ്സൺ,ഈ രണ്ട് ശ്ലോകമാണ് ബാലിയിൽ ദേവയജ്ഞസമയത്ത് ഉച്ചരിക്കുന്നതെന്ന് കണ്ടു. ബാലിക്ഷേത്രങ്ങളിലെ ദേവയജ്ഞ സമയത്ത് ദേവകൾ സ്വയം ഇറങ്ങിവരുമെന്നാണ് സങ്കൽപ്പം.അർജ്ജുനവിവാഹത്തിലെ വാക്ക് സ്തുതി എന്നാണ്, പൂജ എന്നല്ല.അർജ്ജുനൻ ഒരു സംക്ഷിപ്തപൂജ ചെയ്തിട്ടാണ് ശിവനെ സ്തുതിക്കുന്നത്. സംസ്കൃതകാവ്യം കിരാതാർജ്ജുനീയത്തിൽ (18. 21-43) ശിവനെ സ്തുതിക്കുന്ന നീണ്ട ഒരു പ്രശസ്തി (ഇതേ സന്ദർഭം) ഉണ്ട്. അവിടെ സ്തോത്രമാണ്,സ്തുതിയല്ല. മറ്റു കാക്കവിൻ ഗ്രന്ഥങ്ങളിലും ഇപ്രകാരം സ്തുതികളുണ്ട്. ഭൂമാന്തക (കാന്റോ 108) ബ്രഹ്മാവ് വിഷ്ണുവിനെ സ്തുതിക്കുന്നതാണ്. ഭൌമന്റെ അന്ത്യം വിഷ്ണുവിനാൽ നടക്കുമ്പോളാണ് ഇത്. ഹരിവംശത്തിൽ കൃഷ്ണാർജ്ജുനയുദ്ധസമയത്താണ് സ്തുതി. യുധിഷ്ഠിരനാണ് സ്തുതിക്കുന്നത്. കാക്കവിൻ സ്മരദഹനത്തിൽ സ്തുതി ശിവനെ ശാന്തനാക്കാനാണ്. ഘടോത്ക്കചാശ്രയത്തിൽ അഭിമന്യുവിന് ക്ഷിതിസുന്ദരിയോടുള്ള പ്രണയം കേട്ട് ബലരാമൻ ക്ഷുഭിതനായി. രക്ഷപ്പെടാനായി ഓടിപ്പോയ അവനെ കരാളവക്ത്രൻ ദുർഗ്ഗക്ക് ബലികൊടുക്കാനായി കൊണ്ടുപോയി. ഭയങ്കരരൂപമെടുത്തെത്തിയ ദുർഗ്ഗ അഭിമന്യുവിന്റെ ദുർഗ്ഗാസ്തുതിമന്ത്രം കേട്ട് ശാന്തയായി, ഘടോത്കചനെ സമീപിക്കാനും അങ്ങനെ തന്റെ കാമിനിയെ നേടാനും ഉപദേശിച്ചു. 5 ശ്ലോകമുണ്ട് ഇവിടെ. അതിനെ സ്തുതി എന്ന് കവി വിളിക്കുന്നില്ല. തുടക്കം ഓം,ശെംബാ നിങ് അനാശ്രയമേകുൽ ഐയോങ് പരമസകല രേന നിങ് ജഗത്ത് എന്നാണ്. 15ആം നൂറ്റാണ്ടിലെ ശിവാരത്രികൽപ്പം ലുബ്ധകനെന്ന പാപിയെ യമദൂതന്മാർ കൊണ്ടുപോകുമ്പോൾ ശിവഭൂതങ്ങൾ അവനെ ശ്വസവിധത്തിലെത്തിച്ചു, യമനും സംഘവും അവിടെയെത്തി ശിവനെ സ്തുതിച്ചു. ഇവിടെയും ഓം ശെംബാ നിങ് അനാശ്രയ....എന്നാരംഭിക്കുന്നു. ഇവിടെ സ്തവമെന്ന് വിളിക്കുന്നു.

കുഞ്ജരകർണ്ണധർമ്മകഥനം ഗന്ധർവ്വന്മാരും കുഞ്ജരകർണ്ണനും 3 ശ്ലോകം കൊണ്ട് (സ്തുതി) ബുദ്ധനെ പ്രശംസിക്കുന്നു. ഇവിടെയും ഓം നിങ് അനാശ്രയ എന്നാണ് തുടക്കം. ബുദ്ധൻ അവർക്ക് ധർമ്മോപദേശം നൽകുന്നു. കാക്കവിൻ രാമായണത്തിൽ രാവണൻ രാമശിരസ്സുകാട്ടി സീതയെ ഭയപ്പെടുത്തി,അവൾ അഗ്നിയിൽ ചാടാനൊ രുങ്ങുമ്പോൾ ത്രിജട തടയുന്നു.വളരെ ദീർഘമായ വരികളാൽ സീത അഗ്നിയെ സ്തുതിക്കുന്നു. ദേവത ആരായിരുന്നാലും സ്തുതി സമാനമാണ്. ദേവതാദർശനം ,വരം ഇവ തരുന്നതാണ്. അതിനാൽ കാക്കവിൻ തിയോളജിയുടെ പ്രധാന ഭാഗമായി സ്തുതിയെ അംഗീകരിച്ചിരിക്കുന്നു.

(From lanka Eastwards -Ramayana in literature and visual arts of Indonesia Ed:Andrea Acri,Helen Creese,Arlo Griffiths .KITLV Press Leiden 2011(Royal Netherlands Academy of arts and sciences)

സംസ്കൃതകാവ്യ,മഹാകാവ്യരീതികളോട് കാക്കവിൻ കവികളുടെ രീതിയെ താരതമ്യപ്പെടുത്താനാവുമോ. Sheldon Pollock uses the term ‘Sanskrit cosmopolis’ for ‘the transregional culture-powersphere of Sanskrit’ as spread ‘across all of South and much of Southeast Asia’ and defines ‘cosmopolitanvernacular’ as a ‘synthetic register of an emergent regional literary language that localizesthe full spectrum of expressive qualities of the superposed cosmopolitan code’ (Pollock 2006.13. 12,322) സംസ്കൃതവൃത്തങ്ങളിലാണ് കാക്കവിൻ രാമായണം രചിച്ചിട്ടുള്ളത്. ജാവയിലെ സംസ്കാരം അതിലെല്ലാം സ്വതന്ത്രമായി പ്രതിഫലിക്കുന്നുണ്ട്.

കവിസമയം-

കവികളുടെ കൂട്ടായ്മ,സമ്മേളനം എന്നെല്ലാം പറയാവുന്ന ഇതിനെ രാജശേഖരന്റെ കാവ്യമീമാംസയിലെ അധ്യായം 14-16 ആധാരമാക്കി പഠിക്കണം. കവിശിക്ഷ(കവികളുടെ വിദ്യാഭ്യാസം) ആണ് കാവ്യമീമാംസയിലെ ഉള്ളടക്കം. അലങ്കാരശാസ്ത്രം മാത്രമല്ല അത്. കവിയുടെ ദൈനന്ദിനചര്യ, മറ്റു കൃതികളിൽനിന്നുള്ള കടമെടുപ്പ്, ഭൂമിശാസ്ത്രപരമായ വസ്തുതകൾ, ഇവയെല്ലാം അതിൽപെടും. രാജശേഖരന്റെ അഭിപ്രായം കവിസമയം എന്നത് കവി താൻവായിച്ചറിഞ്ഞതിൽനിന്ന് സ്വീകരിച്ചതും, ലോകത്തിൽ അനുഭവിച്ചറിഞ്ഞിട്ടില്ലാത്തതുമായ (അശാസ്ത്രീയ, അലൌകിക) വിഷയങ്ങളെ സൃഷ്ടിക്കുമ്പോൾ, അതുവരെ കേട്ടതിൽനിന്ന് വ്യത്യസ്തവും വിരുദ്ധവുമായിട്ടുപോലും ,അതിനെ പരമ്പരായതമായി സ്വീകരിക്കപ്പെടുന്നതാണ്. ത്രിലോകങ്ങളും അലൌകികമായും, (ഭൌമ്യ,സ്വർഗ്ഗ്യ, പാതാലീയ) അവയിലെ ജാതി,ദ്രവ്യ,ഗുണ,ക്രിയാദികളും കൂടാതെ മൂന്നു വിധം കൂടി രാജശേഖരൻ പറയുന്നു. ഭൂമിയെ ഒഴിച്ച് മറ്റെല്ലാ ലോകത്തിലും എല്ലാം അലൌകികമാണ്. അതിനാൽ നിയമങ്ങൾ മാത്രമാണ് കവികൾക്ക് അനുസരിക്കാനാവുക. കാവ്യനിയമംമാത്രം അനുസരിക്കുന്നത് യഥാർത്ഥ കാവ്യമാവില്ല, അനുകരണമാവും. സർഗ്ഗാത്മകതയാണ് കവിസമയത്തിന്റെ ലക്ഷണമെന്ന് പറയപ്പെടുന്നു. അത് അലൌകികമാണ്. ഒരു കവികൂട്ടായ്മയിലെ എല്ലാ കവികളും ഒരേപോലെ എഴുതിയാലത് കവി സമയമാവില്ല. ഓരോരുത്തർക്കും ഒറിജിനാലിറ്റി വേണം.

1. അസതോ നിബന്ധനം. യഥാർത്ഥത്തിനു വിരുദ്ധമായത്. ചകോരം ചന്ദ്രകിരണം ഉണ്ണുന്നത് . ക്രിയാവദ് അസതോ നിബന്ധനം .വികാരങ്ങൾക്ക് വർണ്ണം പറയുന്നത് ഗുണവദ് അസതോ നിബന്ധനം

2. സതോപി നിബന്ധനം . യാഥാർത്ഥ്യത്തെ പറയാതെ വിട്ടുകളയുന്നത്

3. നിയമം. കൃത്രിമമായി തടയുന്നത്.

ഓരോ വാക്കിന്റേയും ശ്ലോകത്തിന്റേയും ഘടനക്കപ്പുറത്ത്, കാവ്യം തരുന്ന ധ്വനിയും രസവും ആനന്ദവർദ്ധനൻ(ധ്വന്യാലോകം) പ്രധാനമായി കരുതി. കാക്കവിൻ കവികളും ഈ ലക്ഷ്യം മനസ്സിൽ കണ്ടിരുന്നു. അവരുടേത് വെറും അനുകരണമായിരുന്നില്ല.

ഭട്ടികാവ്യത്തിലും രഘുവംശത്തിലും കാക്കവിൻരാമായണത്തിലും ശിവ ഗൃഹലിഖിതത്തിലും(856 എഡി) കാണുന്ന യമകങ്ങൾ:- ഒരേ വാക്ക് ആവർത്തിക്കുന്ന യമകം വേദകാലം മുതലേ സംസ്കൃതത്തിലുണ്ട്. ഇത് ശബ്ദാലങ്കാരമാണ്. ഭട്ടികാവ്യത്തിലുള്ളപോലെയുള്ള യമകം കാക്കവിൻരാമായണത്തിലുമുണ്ട്. അനുപ്രാസവും യമകവും ജാവയിലെ കാവ്യങ്ങളിലുമുണ്ടെന്ന് 1926 മുതലേ പാശ്ചാത്യർ ചൂണ്ടിക്കാട്ടാനാരംഭിച്ചു. ശബ്ദാലങ്കാരവും അർത്ഥാലങ്കാരവും കാളിദാസന്റെ രഘുവംശത്തിലെന്ന പോലെ കാക്കവിൻകവികളും പ്രയോഗിക്കുന്നതായി അവർ കണ്ടു. ഇവയിൽ പലതും അവസാനവരിയിലെ യമകമാണെന്നും ഇന്ത്യയിലെ തമിഴ് ഉൾപ്പെടെ പലഭാഷകളിലും ഇത് ഉപയോഗിക്കുന്നുണ്ടെന്നും അവർ മനസ്സിലാക്കി. ഒരു പാദത്തിന്റെ അവസാനാക്ഷരം അടുത്തപാദത്തിന്റെ ആദ്യാക്ഷരമാവുന്ന കാഞ്ചീയമകവും അവരുടെ കൃതികളിലുണ്ട്. നാട്യശാസ്ത്രത്തിൽ ഇതിനെ ചക്രവാളയമകമെന്ന് പറയുന്നു. ഇത്തരം യമകത്തെ ഏകാവലി( ഒറ്റവരി കോർത്ത മുത്തുമാല,അഥവാ പുഷ്പമാല) ആയി ഉപയോഗിക്കുന്നു.സംസ്കൃതകാവ്യത്തിന്റെ സൌന്ദര്യം വർദ്ധിപ്പിക്കുന്ന യമകവും ശ്ലേഷവും കാക്കവിനും പ്രയോഗിക്കുന്നു. ഇരുവശത്തേക്കും വായിക്കാവുന്ന യമകവും ഉണ്ട്

ഉദാഃ മസ ലിംഗര ശൂന്യ പ്രി

പ്രിഹ്ന്യശൂര ഗലിൻ സമ

പാദാദിയമകം (കാക്കവിൻരാമായണം) ഉദാഃ-

മധുലുർ-ധുലുർ യാരംപുകൻ ആസന
മണിധുൻ-ഇധുൻയാചൻക്രമ കസുകൻ

മതുരു-തുരു രൊൺധൊൺ പിനക തിലം തുമേന-
തേന രിൻ ചന്ദ്രവിലാസിത

ഭരതന്റെ നാട്യശാസ്ത്രത്തിലെ ചതുർവ്യവസിതയമകത്തെ ആധാരമാക്കിയാണ് ഭട്ടികാവ്യത്തിലെ സർവ്വയമകം. ഓരോ പദവും ഓരോ പ്രാവശ്യം(നാലുപ്രാവശ്യം) വായിക്കുമ്പോൾ നാല് അർത്ഥം ലഭിക്കും. ഭരതന്റെ സമുദ്ഗയമകം അരപ്പദം ആവർത്തിക്കുന്നതാണ്,അതിനെ മുഴുവൻപദവും ആവർത്തിക്കുന്നതാക്കി ഭട്ടിയുടെ മഹാപദം. യമകത്തിൽ

അവ്യാപേതവും വ്യാപേതവും തമ്മിൽ വേർതിരിച്ചത് ഭട്ടിയല്ല, ഭാമഹ നാണ്. ഇത് ഭാമഹനുമുമ്പ് അഗ്നിപുരാണത്തിലുണ്ട്. ഇദ്ദേഹം കാളിദാസനു ശേഷം ഭാരവിയുടെ കാലത്താണ് ജീവിച്ചത് Yamaka in the Śiśupālavadha' that draws immediate attention to the importance of sonorous or musical effects in the composition of figures like yamaka. For the present purposes one of the most useful insights to be gained from a review of his work is his analysis of an extended series of yamaka in the first fifty-four verses of the ninth canto of Kālidāsa's Raghuvaṃśa (ഗാരി ടബ്ബ് 2003. )

ഭട്ടികാവ്യത്തിലെ ഒരു ശ്ലോകം നോക്കുക:(ലങ്കാദഹനവേളയിലാണ്.)

നാരീണാം അപനുനുദുർ ന ദേഹഖേദാൻ
നാരീണാമലസലില ഹിരണ്യവാപ്യാ
നാരീണാം അനിലാപരീതപത്രപുഷ്പാൻ
നാരീണാം അഭവത് ഉപേത്യ ശർമ്മ വൃക്ഷാൻ

മറ്റൊരുദാഹരണം

ന ഗജാ നഗജാ ദയിതാദയിതാ
വിഗതം വിഗതം ലലിതം ലലിതം
പ്രമദാപ്രമദാമഹതാ മഹതാം
അരണം മരണം സമയാത് സമയാത് (ഭ.കാ)

മൂന്നാമത്:

ബഭൌ മരുത്വാൻ വി കൃത സ മുദ്രോ
ബഭൌ മരുത്വാൻ വികൃത സ മുദ്രാ

ബഭൌ മരുത്വാൻ വികൃത സ മുദ്രോ
ബഭൌ മരുത്വാൻ വി കൃത സ മുദ്രാ

ബഭൌ മരുത്വാനെന്നതിന്റെ നാലു വിശേഷണം നോക്കുക. ആദ്യത്തേതിൽ പല സാഹസകൃത്യങ്ങളും ചെയ്തവൻ, രണ്ടാമത്തേത് സീതയിൽനിന്ന് മുദ്ര ധരിച്ചവൻ, സമുദ്രം ലംഘിച്ചവൻ, ശോഭിച്ചു . (വികൃത സമുദ്രയുടെ നാല ർത്ഥം) മരുത്തുക്കളുടെ രാജാവ്(ഇന്ദ്രൻ)അപ്സരഗണത്തോടെ ശോഭിച്ചു, ചുഴലികളാൽ മന്ഥനം ചെയ്യപ്പെട്ട സമുദ്രം തന്റെ സീമകളെ ലംഘിച്ചു പൊങ്ങി, മകന്റെ വരവു കണ്ട വായു തന്റെ വേഗത കുറച്ച് പ്രശോഭിച്ചു എന്നും അർത്ഥം വരുന്നുണ്ട്.ഭട്ടിയും കാളിദാസനും യമകത്തിൽ ജാവയി ലെ കവികൾക്ക് പ്രചോദനമായിരുന്നു എന്ന് പാശ്ചാത്യ പണ്ഡിതരുടെ അഭിപ്രായം

# 856 എഡിയിലെ ശിവഗൃഹലിഖിതം

മൂന്നു കാര്യങ്ങളാൽ ഈ ലിഖിതം പ്രധാനമാണ്.

1. പഴയ ജാവാഭാഷയിൽ വൃത്തനിബദ്ധമായും സംസ്കൃതകാവ്യമാതൃകയിലും രചിച്ച ആദ്യത്തെ കാക്കവീൻ ലിഖിതം

2. അക്കാലത്തെ മദ്ധ്യജാവയിലെ ചരിത്രത്തിലേക്ക് വെളിച്ചം വീശുന്നു

3. ചണ്ഡിപ്രാംഭനിലെ വലിയ ശിവക്ഷേത്രസമുച്ചയത്തെക്കുറിച്ച് വിവരം തരുന്നു

ശിവഗൃഹം അഥവാ ശിവാലയം എന്ന പേരുതന്നെ ഇത് ഒരു ശൈവക്ഷേത്രസമുച്ചയമായിരുന്നു എന്ന് തെളിയിക്കുന്നു. ലിഖിതത്തിലും ഈ പേരുണ്ട്. കവികൾ യമകപൂർവ്വം ഈ വരികൾ കൊത്തിയത് അന്നത്തെ ഭരണത്തിലുള്ള രാജാവിനും അന്ന് നടന്ന ഉത്സവസമമായ ഏതോ പ്രധാനകാര്യത്തിനും ശിവക്ഷേത്രത്തിനും പെരുമ കൊടുക്കാനാവണമെന്ന് അഭിപ്രായമുണ്ട്. ഭട്ടികാവ്യത്തിലുള്ള പോലെ പല വൃത്തങ്ങളിലും യമകമുള്ള വരികൾ ഇവിടെയും കാണാം. പല വരികളും കല്ലിന്റെ ജീർണ്ണതകൊണ്ട് വായിക്കാനാവാത്ത വിധമാണ്. വസന്തതിലകത്തിലുള്ള വരികളുടെ ഉദാഹരണം-

1 മൻരക്ഷ ഭൂമി രി ജവാർജ്ജവാ (ആർജ്ജവത്തോടെ മനു ജാവാഭൂമി രക്ഷിച്ചുപോന്നു)

2. രാജ്ഞേ ത സൻ പതി അയാത് പതിഹാകലങ്കാ (കളങ്കമറ്റ സംസ്കാരച്ചടങ്ങ് പ്രധാനമന്ത്രി രാജാവിനായി ചെയ്തു)

3. മെരൻ നുണി ന നുണി നുണി ന സമരാൻ തനീവുൻ(ഇവുങ്ങ് ഗ്രാമത്തിലെ പഴയ യുദ്ധം അൽപ്പം കൂടുതലായെന്ന് അദ്ദേഹം ലജ്ജിച്ചു)

രജനീവൃത്തം ഉദാഹരണങ്ങൾഃ-

1. മഹായു കൈപ ത പാന്തി തിനപാൻ തിഭാൻ സവലൂയി( ആശ്രമങ്ങളെപ്പോലെ നിർമ്മിച്ച നിരവധി ചെറിയ ഭവനങ്ങൾ മനോഹരമായിരുന്നു)

2. നികട ഭതാര യൻ തുവു അപൂർവ്വ രി പൂർവ്വദിശാ (ഭട്ടാരന്റെ-ഈശ്വരന്റെ സവിധത്തിലായതിനാലാണ് ക്ഷേത്രത്തിന്റെ കിഴക്കേ ദിശയിലുള്ള അവക്ക് ഇത്രയും സമൃദ്ധി കൈവന്നത്)

3. അതിശയ പാരിജാതക തരൂപമ രൂപനീയാൻ(അതിശയകരമായ പാരിജാതവൃക്ഷത്തിന്റെ രൂപമുള്ള)

4. സഗൂപുരപാർഹ്യാണൻ അഗണിതാംഗനാ താ പചലാൻ( ഉയരമുള്ള ഗോപുരങ്ങളും പ്രാംഗണങ്ങളും, ചലിക്കാത്ത സുന്ദരിമാരുടെ അഗണനീയമായ(അസംഖ്യം പ്രതിമ) രൂപങ്ങളുമുള്ളത്

5. അപ ത പദന്യ ദിവ്യതമ ദിവ്യകേന യ ഹനാ (അതിനേക്കാൾ ദിവ്യതമമായി ഏതുണ്ട്, അത് ദിവ്യകമെന്ന് വിളിക്കപ്പെടാനായി ഉണ്ടായി.

6. അതിശയ തൻ നാരണ്യ തനാരണ്യ മഹാതിശയ (അതിശയം,മഹാതിശയം. മനുഷ്യർക്ക് അത് ശാന്തി തരുന്നു) ദണ്ഡി

ദുഷ്കരമെന്ന് വിളിച്ച യമകമാണിത്.വ്യാപേത,പാദാദ്യന്തയമകമാണ്) ആദ്യം അതിശയ,അവസാനം മഹാതിശയ. നടുവിലാണ് അവ്യാപേത പാദമദ്ധ്യയമകം. തൻ നരണ്യ, തനരണ്യ. തനാരണ്യമഹാതിശയ എന്ന അവസാനഭാഗം ആദ്യഭാഗത്തിന്റെ ഒരു ആവർത്തനവും കൂടിയാണ്. ആദ്യഭാഗത്തിന്റെ കണ്ണാടിപ്രതിബിംബം. തിബത്ത് ഉൾപ്പെടെ തെക്കുകി ഴക്കൻ ഏഷ്യയിലെങ്ങും പ്രചാരത്തിലിരുന്ന ദണ്ഡിയുടെ കൃതി ജാവ യിലും പഠിച്ചിരുന്നിരിക്കാമെന്നും, കാളിദാസന്റെയും ഭട്ടിയുടേയും പണി പ്പുരയിലാണ് ജാവയിലെ ഈ കാക്കവിൻലിഖിതവും സൃഷ്ടിക്കപ്പെട്ട തെന്നും പണ്ഡിതന്മാർ പറയുന്നു. നിര്യാതനായ ജ്യേഷ്ഠനുവേണ്ടി അനുജനായ രാജാവ് പണിതീർത്ത ദേവാലയത്തിലെ ഈ യമകകവിത എഴുതിയ കവി ആരായിരുന്നാലും അദ്ദേഹത്തിന് യമകാലങ്കാരത്തെ ക്കുറിച്ച് നല്ല ജ്ഞാനമുണ്ടായിരുന്നു. 5,6,7 നൂറ്റാണ്ടുകളിലെ ഇന്ത്യ ൻസംസ്കൃതകാവ്യങ്ങളുമായി അടുത്ത പരിചയമുണ്ടായിരുന്നു. ഇതിൽ പറയുന്ന യുദ്ധം ശൈലേന്ദ്രവംശത്തെ ജാവയിൽനിന്ന് തുടച്ചുനീക്കിയ യുദ്ധമാണെന്ന് കാണുന്നു.

# കാക്കവിൻരാമായണത്തിലെ സീതാവിചാരം

കപനാന്ത നൊര ത കുനേൻ-ഇകേൻ ഉണെൻ
മനന മനാകു മനസർ മനൻ ലനാ

മനരന്ത സൻ മദന മെദി മൻലരേ
മമന സിരാമനസി മൻരുരാ ഹതി

പാദമദ്ധ്യാന്തം, പാദമദ്ധ്യം, പാദാദിമദ്ധ്യം എന്നീ യമകങ്ങളുണ്ട്. മനം ചഞ്ചലിക്കുന്നു(മനസർ),രോദനം ചെയ്യുന്നു(അനാൻ മനാൻ),വേദനിക്കു ന്നു(മനരന്ത),അസ്ത്രം തുളക്കുന്നു(മമനാ), വേവുന്നു(മമനസി) ഇങ്ങനെ യമകങ്ങളുടെ പലവിധമുള്ള ഉപയോഗം സീതയുടെ മാനസികാവസ്ഥ നന്നായി എടുത്തുകാട്ടുന്നു. യമകം ഗാംഭീര്യവും ദൈവികതയും കാട്ടു ന്ന പ്രയോഗമാണ്. വലിയ വാസ്തുപോലെ മനോഹരവുമാണ്. അതു കൊണ്ട് സേതു കെട്ടുന്ന ശ്ലോകം കാക്കവിൻരാമായണത്തിൽ നിരവധി യമകങ്ങ ളോടെയാണ്. അതിനുശേഷമാണ് രാമൻ സുബേലപർവ്വതത്തിലെത്തി സുന്ദരമായ ലങ്കയെ കാണുന്നത്. കാമദേവന്റെ ശക്തി പറയുമ്പോൾ കാഞ്ചീയമകം(ചക്രവാളയമകം)ഉപയോഗിക്കുന്നു. കാഞ്ചീയമകത്തിൽ ആവർത്തിക്കുന്ന അക്ഷരം പദത്തിന്റെ ആദ്യവും അവസാനവും ഉണ്ടാ വും. അല്ലെങ്കിൽ മദ്ധ്യയമകം,ആദ്യന്തയമകം പോലെ ഓരോ പദത്തിന്റേ യും ആദ്യവും അവസാനവും വരും. ചക്രവാളയമകം ഒരു പദത്തിന്റെ അവസാനം പിന്നെവരുന്ന പദത്തിന്റെ ആദ്യമായി വരും. ഇപ്പോഴും ബാലിയിൽ ആവർത്തിക്കുന്നതും പ്രചാരത്തിലുള്ളതുമായ കാക്കവിൻരാമാ യണശ്ലോകം രാമൻ വിഭീഷണനെ രാജധർമ്മം ഉപദേശിക്കുന്ന ഭാഗത്തുള്ള താണ്.

പ്രിഹേൻ തെമേൻ ധർമ്മ ധുമാരണൻ സരാട്
സരാഗ സൻ സാധു സിരേക തൂതന
തൻ അർത്ഥ തൻ കാമ പി ദോന്യ തൻ യശ
യ ശക്തി സൻ സജ്ജന ധർമ്മരക്ഷക

ജഗത്തിനെ സംരക്ഷിക്കുന്ന ധർമ്മത്തെ സംരക്ഷിക്കുക. സാധുക്കളുടെ ധർമ്മമാർഗ്ഗത്തെയാണ് സരാഗം പിന്തുടരേണ്ടത്. അർത്ഥമോ കാമമോ യശസ്സോ ആവരുത് നിന്റെ ലക്ഷ്യം. സജ്ജനങ്ങളുടെ ശക്തി ധർമ്മര ക്ഷകരാണ് എന്നതാണ്. തുടർന്ന് കശ്മലസ്വഭാവവും, ജ്ഞാനികളും സുശീലരുമായ ധർമ്മിഷ്ഠരുടെ മാർഗ്ഗവും പറയുന്നുണ്ട്.

**മദ്ധ്യജാവയിലെ പക്ഷികളും സാധുക്കളും രാജാക്കന്മാരും**

മന്ത്രമാർഗ്ഗം,അതിമാർഗ്ഗം(പാശുപതം) എന്ന് 2 വിധമാണ് ശൈവന്മാരുടെ ആരാധന.ശൈലേന്ദ്രബാലപുത്ന്റെ അന്ത്യത്തോടെ ശൈലേന്ദ്രവംശം ജാവ യിൽ ഇല്ലാതായതാണ് ശിവാലയത്തിലെ ലിഖിതം കാണിക്കുന്നത്. പാശു പതം ജാവയിൽ എത്രമാത്രം വേരൂന്നിയിരുന്നു എന്ന് സംശയമാണ്.

നടനും സാധുവിനും ഇടയിലായി വിദു എന്ന് പഴയ ജാവയിൽ പറയു ന്നത് ഇന്ത്യയിലെ വിദൂഷകനെയാണ്. ലങ്കയിലേക്ക് വീണ്ടും ഐശ്വര്യം വരുമ്പോഴത്തെ അവസ്ഥ പറയുമ്പോൾ വിദൂഷകൻ ചോദിക്കയാണ്. ശാന്തമായി സാധുവിന്റെ ആശ്രമത്തിൽ ഒരുമിച്ചു കഴിഞ്ഞിരുന്ന വന്യമൃ ഗങ്ങളെല്ലാം വീണ്ടും ശബ്ദമുണ്ടാക്കിത്തുടങ്ങി. ഗുഹക്കകത്ത് നഗ്നനായി തുടരണോ, (ലകുലീശ) പുറത്ത് ഭിക്ഷുവായി അലയണോ. കുയിലും ജലാക യും(രണ്ട് പക്ഷി)തമ്മിലുള്ള വാക്കേറ്റം പോലെ ഇവരുടെ ചർച്ചയെ അവതരിപ്പിക്കുന്നു.

മന്യൻ മന്യൻ യ മേണാനാലൂല-ണാലൂല റിൻ പ്രജ്ഞോജ്വല ജലക്ക്

മരക്കൊമ്പത്തിരുന്ന് ഇലകൂട്ടിത്തുന്നുന്ന ഹിജി (തുന്നക്കാരൻപക്ഷി) നില ത്തിരുന്ന് കുഴിതോണ്ടി വീടുണ്ടാക്കുന്ന പുയു(കൊയിൽ)വിനെ കളിയാക്കു ന്നു. മലിനരായ ആലേപകരെന്ന ഭിക്ഷുവാണ് ഇവിടെ പുയു. അപ്പോൾ ഗുഹാവാസിയായ കുവോൻ(കുയിൽ) പ്രത്യക്ഷപ്പെട്ട് ഞാനും വസിക്കുന്നത് ഗുഹയിലാണ്,പക്ഷേ മലിനനല്ല എന്ന് പ്രഖ്യാപിക്കുന്നു. കുവോൻ മയിലാണെന്ന് വൃത്തസഞ്ചയം. കോകിലമെന്നും,കാക്കയെന്നും കൂമനെന്നും ഭിന്നാഭിപ്രായം കാണുന്നു.

വാലിക്ക് (കോലിക്ക്) ചന്ദ്രനെ പ്രേമിക്കുന്ന പക്ഷിയാണ്. തുഹുതുഹു അഥവാ തുഹുഹു എന്ന് ശബ്ദംവെച്ചാണ് അതിനു പേർ. വാലിക്കിനും തുഹുതുഹുവിനും ഒണോമട്ടോപ്പിയ വെച്ചാണ് പേരുള്ളത്. കോകില ത്തിനും കുവോങിനും അംഗാലിക്ക്-അലിക്ക്, (കാകുലിക്ക്-കുലിക്ക്) എന്ന് ശബ്ദം വെച്ചാണ് പേർ. ഈ പക്ഷിനാമങ്ങളെല്ലാംതന്നെ കുയിലിന്റെ തന്നെ പേരുകളാണെന്ന് സോയിറ്റ്മുൾഡർ(1974). വാർത്തസഞ്ചയത്തിലെ കുവ്വാൻ അൻലിൻ തുഹുതുഹു എന്നതുവെച്ച് തുഹുതുഹുവും കുയിലും ഒന്നാ ണ്.ചെറിയ ഇനം കുയിലിനാണ് ശ്രുതി ഏറിയും കുറഞ്ഞും ചൂളം വിളി ക്കുന്നപോലെയും ശബ്ദം. തൂയി തൂയി തൂയി, ത്യൂഹോ ദോഹോദോഹോ ദോഹോദോഹോദോഹോദോ എന്ന് പാടുന്ന ഇത് ഇന്ത്യമുതൽ ഇന്തോനേ ഷ്യവരെയും കാണുന്ന പക്ഷിയാണ്. തുഹുതുഹു എന്നാൽ ജാവഭാഷയി ൽ സത്യവചനമെന്നും അർത്ഥമുണ്ട്.. വികുപ്പക്ഷി മാംസഭുക്കാണ്. തുഹു തുഹുവും കോകിലവും അങ്ങനെയല്ല. കുയിൽ കാക്കയോടോ , ജലപ്പക്ഷി യായ ജങ്കുൻപക്ഷിയോടോ കൂട്ടു കൂടാറില്ല. അവ മാംസഭുക്കായതു കൊണ്ട്. കുയിലിന്റെ ഭക്ഷണം വാരിങിൻ, ഹംബുലുമരങ്ങളുടെ തളിരി

ലയാണ്. (മാന്തളിരെന്ന് ഇന്ത്യയിലെ കവികൾ) കാക്ക ശവം തിന്നും. ജങ്കുൻ മത്സ്യം തിന്നും. സംസ്കൃതത്തിലെ അഭക്ഷ്യമായ പക്ഷികളുടെ ലിസ്റ്റ്-കാകോലൂകഗൃധ്രശ്യേനകങ്കകോകിലസൂചികാ,കീരശുകാശ്ചശാരികാ സർവ്വം അഭക്ഷമാംസകം(അമരകോശം)

കാക്കവിൻ ക്രൂരപക്ഷിലിസ്റ്റഃ-
ഗഗക്ക്,ദോക്ക്,അതത്,ശ്യൂൻ,നോറി,അയാൻബഹികുക്ക്, ഉലൂൻ, ത്രിലകാക്,കാക,തുഹുതുഹു, ദൊംദമൻ, മനുക്ക്കോദ്, ഗഗന്ദൻ,ആലാപാലാപ്, ബിബിദോ.ദര്യാസ്, മനുക്ക് വിദു.

കുയിലും വിദുവും താരതമ്യം- ലീനൻ ലൂനൻ യ ഹൂനൻ മുനി മനുക് ഉയകൻ യേകാമിദു-മിദു മുനി മനുക്ക് ഉയക്കൻ ലീനനും ലൂനനുമായി ഉറക്കെ ശബ്ദമുണ്ടാക്കി വിദുവിനെപ്പോലെ കരയുന്നു, അഭിനയിക്കുന്നു. വിദു ജാവയിലെ ശൈവസന്യാസിയുടെ പേരാണ്. കുവോന്റെ നാദം ഇടിവെട്ടുപോലെയാണ്. (അട്ടഹാസം)പെരുമ്പറയൊച്ചപോലെ എന്ന് സാരം. വിദുതാഹേൻ(വിദൂഷകൻ)അതിന്നൊത്ത് ചെയ്യുന്ന രംഗനൃത്തത്തെയാണ് താരതമ്യം ചെയ്യുന്നത്. സൂര്യോദയത്തിൽ പക്ഷികളുടെ ചിലക്കലിനേയും ഇപ്രകാരം ഉപമിക്കുന്നുണ്ട്. തന്ത്രികമണ്ഡകമെന്ന ജാവാനീസ് ഗ്രന്ഥവും കുവോനെ വാക് വജ്രമെന്നു വിളിക്കയും അതിന്റെ ബജ്രഗീത(പാട്ട്) സുന്ദരമായി പാടാനുള്ള കഴിവാണെന്ന് പറകയും ചെയ്യുന്നു. ഇടിവെട്ടുമ്പോളുള്ള വജ്രഗീതവും നൃത്തവും മയിലുകളുടേതുമാണ്. പർവ്വതഗുഹകളിലാണ് മയിലുകളുടെ വാസം പാട്ടുപാടുന്ന മനുക്ക് വിദ്വാനെന്നും കുവോങ്പക്ഷിയെ വിളിക്കുന്നു. വിദ്,വിദു,വിദ്വാൻ,വൈദ്യുത് ഇങ്ങനെയാണ് ഇവിടെ ഈ പദങ്ങളും അർത്ഥങ്ങളുമെല്ലാം സംസ്കൃതത്തിലെന്ന പോലെ ഉപയോഗത്തിൽ വന്നിരിക്കുന്നത്. വയാങ്ങിലെ ഗായകപ്രതിഭയായ കുവാങ് (കുയിൽ) അയാളെപ്പോലെ തെണ്ടിനടക്കുന്നവനും വീടില്ലാത്തവനും കുട്ടികളെ ശ്രദ്ധിക്കാത്തവനുമായ അസന്മാർഗ്ഗിയായും (അചരിത) ഗണിക്കപ്പെടുന്നു. പാട്ടുകാരും,മുഖംമൂടിനൃത്തക്കാരും,നടന്മാരും,വിദൂഷകരും ,നിഴൽനാടക ക്കാരും അവരിലെ വിദുഷന്മാരും വിദുഷികളും വിദു എന്ന പേരിലറിയപ്പെടുന്നു. അതായത്, അവർ ഒരു സംഘമാണ്. വ്യക്തിയല്ല. മന്ത്രപരമായ ശ്ലോകവും(കിധുൻ) രാജവംശാവലിയും പാടുന്നവർക്ക് വിദു എന്ന നാമം പ്രത്യേകം കൊടുത്തിരുന്നു. പഴയ ജാവനീസ് പുസ്തകത്തിൽ വിദു എന്നതിനൊപ്പം മണിധുൻ എന്നുകൂടി കാണാം. ഇവർ മണിധ്വനി പോലെ ശബ്ദമുള്ളവരാണ്. എന്നാൽ മണിലാലദ്രവ്യഹാജി (നികുതിശേഖരിക്കുന്നവർ) ആയി പ്രവർത്തിക്കുന്ന പക്ഷം ഇവരെ പരിശുദ്ധസ്ഥാനത്തേക്ക് കയറ്റാറില്ല. ക്ഷേത്രത്തിൽ ചെയ്യുന്ന തൊഴിലിന് കൂലി വാങ്ങുന്നവരും അശുദ്ധരായി കണക്കാക്കപ്പെട്ടു. വിദുക്കൾ രാജാവിന്റെ ചെലവിലാണ് കഴിഞ്ഞിരുന്നത്. അവരേയും അവയന്മാരേയും (വയാങ്ങ് നടന്മാർ) മെന്മെൻകളേയും(പാട്ടുകാർ) ഇജോഇജോക്കളേയും,(ഹിജോ ഹിജോ എന്ന കളി കളിക്കുന്നവർ) അബചന പാടുന്നവരേയും സമൂഹത്തിന്റെ താണ പടിക്കാരായിട്ടാണ് ഗണിച്ചിരുന്നത്. ശൂദ്ര,ചണ്ഡാല,മ്ലേഛന്മാരുടെ തട്ടിലാണ് സ്ഥാനം. അതേ സമയം വിദു സന്തുക്കളെപ്പോലെ സന്യാസിജീവിതമാണ് നയിച്ചിരുന്നതെന്നതിനാൽ സൻഎന്ന് മുമ്പിൽ ചേർക്കുന്നുമുണ്ട്.

സൻ വിദ്വംഗ വനപ്രവേശന സമുദ്രഗതി മനുത്ഇലംപാ ഇൻകലി (സത്തുക്കളായ വിദ്വാന്മാർ നദികളുടെ ഗതി പിന്തുടർന്ന് സമുദ്രത്തിലും കാടിലും പ്രവേശിക്കുന്നു. വിദ്വംഗന്മാരായ മനുഷ്യരുടെ ഈ സ്വഭാവം കലികാലത്താണ് പറയുന്നത്.(നീതിസാരം) നഗരും തപസ്വികളുമായ വിദ്വാന്മാർ കടലിലും കാട്ടിലും അഭയം പ്രാപിക്കുന്നു,നദികളെപ്പോലെ. നദി സമുദ്രത്തിലേക്ക് ലയിക്കുന്നത് നിർവ്വാണമാണ്. നാശം അവിടെ മോക്ഷമാണ്. വനപ്രവേശ നാശമുദ്രാഗതി എന്നും ഇത് വായിക്കപ്പെടുന്നു. മുഖംമൂടിയും വേഷവും അഴിച്ചുവെച്ച് വാനപ്രസ്ഥത്തിലെ ആശ്രമത്തിൽ മൌനമായി(മുദ്രമാത്രം കാട്ടി) മുദ്രാഗതിയായി കലികാലത്ത് മുനിമാർ വാഴുന്നു. വിദുവിന് നടവേഷവും മുനിവേഷവും ഇപ്രകാരം കൊടുക്കുന്നു. മുദ്ര യോഗിയും നടനും ഉപയോഗിക്കുന്നതാണ്. ക്ലാസിക്കൽ മലായ്ഭാഷയിലെ ബിദു, ബിദ്വാൻ ഇവയും ചമ്പയിലെ (ചാം)ബുദ്വോനും ഇതേ പോലെയാണ്. ഇന്ത്യ,മലായ്,ചമ്പ,ബാലിരാജ്യങ്ങളിലെ ഈ ഭാഷാതാരതമ്യം സംസ്കൃതിയുടെ സാമ്യം കൂടിയാണ്.കാടും നദീതടവും സമുദ്രതീരവുമാണ് ഈ സംസ്കൃതി വളർന്നുവന്ന സ്ഥലങ്ങളെന്നും സൂചന തരുന്നു. ജാവനീസും സംസ്കൃതവും ഒരേ മൂലമാണെന്നത് ശ്രദ്ധേയമായ കാര്യമാണ്. അലഞ്ഞു തിരിയുന്ന സ്വഭാവം,ഏകാന്തത, ഗാനനൃത്താഭിനയപ്രാവീണ്യം, നർമ്മരസാഭിനയം, ഇവയെല്ലാം പാശുപതശൈവന്മാരുടെയാണ് . ആത്മീയമായി ഉയർന്നവരായിട്ടും സംഗീതനൃത്താദികളിലുള്ള അഭിരുചി കൊണ്ടും പ്രത്യേക സ്വഭാവങ്ങൾ കൊണ്ടും വെറുക്കപ്പെട്ടവരാണ് പാശുപതശൈവർ. കഠിനമായ വ്രതനിഷ്ഠകളാണവർക്ക്. ഇവരുടെ പാരഡികൾ രാജസഭകളിലും മറ്റും ആവർത്തിച്ച് പോപ്പുലറായിരുന്നു. അവരുടെ അമൂല്യങ്ങളായ വ്രതാദികളെക്കുറിച്ചും സ്വഭാവങ്ങളെക്കുറിച്ചും ഇത്തരം കവിതാശകലങ്ങളിൽനിന്നാണ് നമുക്ക് ലഭിച്ചിട്ടുള്ളത്. പാശുപതസൂത്രം, അതിന്റെ ഭാഷ്യമായ പഞ്ചാർത്ഥഭാഷ്യം(5ആം നൂറ്റാണ്ട്) ഇവയാണ് നമുക്ക് ഗ്രന്ഥരൂപത്തിൽ ഇവരെക്കുറിച്ച് അറിവുതരുന്ന ഏറ്റവും പഴയ പുസ്തകങ്ങൾ. പാശുപതർ നൃത്തവും നാടകവും ശിവപൂജക്ക് ഉപയോഗിച്ചുവന്നു. (പൂക്കാട്ടിയൂരിലെ ലിഖിതം നോക്കുക) കൌണ്ഡിന്യന്റെ ഭാഷ്യപ്രകാരം ഈ ഗന്ധർവ്വശാസ്ത്രപ്രകാരമുള്ള ആരാധന ഭരത മുനിയുടെ നാട്യശാസ്ത്രധർമ്മപ്രകാരം വേണം അനുഷ്ഠിക്കുന്നത്. (ഡേവിഡ്സൻ 2002. 223)ജനമദ്ധ്യത്തിൽ കൂർക്കം വലിക്കാനും വിറയ്ക്കാനും, നൊണ്ടാനും കുഷ്ഠരോഗിയായി നടിക്കാനും അർത്ഥമില്ലാത്ത വാക്കുകൾ പറയാനും മടിയില്ല പാശുപത യോഗിക്ക്. അതിനാൽ ജനം അദ്ദേഹത്തെ ഭ്രാന്തനെന്നു കരുതുന്നു. അവമാനമുണ്ടാക്കുന്നു.(നാരാണത്തു ഭ്രാന്തൻ ഇങ്ങനെയാണ്) മേലാസകലം ഭസ്മം പൂശി,ഭസ്മത്തിൽ കുളിച്ച് നടക്കണം. നൃത്യം,ഗീതം,അട്ട ഹാസം, ഹുഡ്ഡുക്കാരം(മുഖംകൊണ്ട് വാദ്യം)മുതലായ ഉപാഹാരങ്ങളോടെ ശിവക്ഷേത്രത്തിൽ പൂജ ചെയ്യണം. സർവ്വദർശനസംഗ്രഹം ആറാം അദ്ധ്യായം( സായനമാധവൻ 14ആം നൂറ്റാണ്ട്) ആഹാഹാ എന്ന് കാടൻഹസിതം (ചിരി), ചുണ്ടും കണ്ഠവും തുറന്ന് ചെയ്യൽ,നാട്യശാസ്ത്ര പ്രകാരമുള്ള നൃത്തം, കാളയുടെ ഗംഭീരനാദം പോലുള്ള ഹുഡുക്ക്നാദം നാവ് അണ്ണാക്കിൽ മുട്ടിച്ച് ചെയ്യൽ ,എന്ന് ഇവയെ വിവരിക്കുന്നു. ഹുഡ്ഡുക്ക് എന്നതിനു പകരം ധുംധും എന്നും കാണാം. കാകതീയരാമായണത്തിലെ വിദു എങ്ങനെയാണ്. മനുക്ക് വിദുപ്പക്ഷി വലിയ വിദഗ്ദ്ധനൊന്നുമല്ല, വലിയ ശബ്ദമുണ്ടാക്കി, തവളയെ പ്പോലെ, നാടകം കളിക്കുകയാണ്. പ്രകടാ കഥക്ക് എന്നതിലെ

കഥക്ക് തവളയാണോ, അതോ കഥക്ക് നൃത്തമാണോ. പാശ്ചാത്യരുടെ തവള എന്ന പരിഭാഷക്ക് ഒരു വിയോജനക്കുറിപ്പ് വേണമെങ്കിൽ കൊടുക്കാം. കാഥക എന്നാൽ കഥപറയലുമാണ്, പഴയ നാടകങ്ങളിൽ കഥ പറയലും ഉണ്ടായി രുന്നല്ലോ. കുശലനും അവധാതനും അവ്യഥിതനുമായ കുശീലവനാണ് വിദു എന്നും പറയാം. ഉപകരണസംഗീതം,അതോടൊപ്പം പാട്ടും,കഥയും നൃത്യ വും അവർ ചെയ്തിരുന്നു. വിദ്യാനാമ യാ ഗ്രന്ഥാർത്ഥവർത്തിപദാർത്ഥാ നാം അഭിവ്യഞ്ജികാ വിപ്രത്വലക്ഷണം എന്ന് ബ്രാഹ്മണലക്ഷണപ്രകാരം കുശീലവന്മാർ വിപ്രരാണ്. ഏവം ചരതി വിദ്വാൻശോ ജിതക്രോധോ ജിതേന്ദ്രിയഃ എന്ന് പാശുപതസന്യാസിയെ പറയുന്നു. കുശീലവർ ആദ്യ മായി കഥ പറഞ്ഞത് കാട്ടിലാണ്, വാത്മീകിയുടെ ആശ്രമത്തിൽ.

13ആം നൂറ്റാണ്ടിലെ കാക്കവിൻ സുമനശാന്തകത്തിൽ (മോനഗുണന്റെ) അജനും ഇന്ദുമതിയും തമ്മിലുള്ള വിവാഹവേളയിൽ, വിദർഭകൊട്ടാര പരിസരത്തിൽ വിദുവിന്റെ നാട്യം പറയുന്നു. അവരുടെ ഇടിനാദം കൊണ്ട് രാജ്യം പിളരുമെന്ന് തോന്നി. പെരുമ്പറകളും ഇലത്താളങ്ങളും മറ്റുവാദ്യങ്ങളും മുഴങ്ങി. ചുറ്റിത്തിരിഞ്ഞും കൂടിച്ചേർന്നും തണ്ടാന്മാർ പരസ്പരം മത്സരിച്ചു. വിദുക്കൾ ഒരുമിച്ച് നൃത്തംവെച്ചു,തങ്കിൽഹിയാന്മാർ കഥ പറഞ്ഞു. കരഞ്ഞും ചിരിച്ചും പറഞ്ഞും പാടിയും സമർത്ഥരായ വിദുക്കൾ മറ്റുള്ളവരേയും അതിനു പ്രചോദിപ്പിച്ചു.ഉദു ഉദു ഉദു ആഹാഹാഹാഹാ എന്ന് ശക്തമായി ശബ്ദമുണ്ടാക്കി. തണ്ടാന്മാർ ആയോധനവിദ്യയിൽ പ്രഗത്ഭരും തങ്കിൽഹിയാന്മാർ മതാധികാരികളുമാണ്. ഉദം എന്ന് മൂന്നുപ്രാവശ്യം പറയുന്നതും ആഹാ എന്ന അട്ടഹാസവും പാശുപതന്മാരുടെ ഹുഡുക്ക്(ധുംധും) അട്ടഹാസവും ഒന്നാണ്. വിദുക്കളാണ് പാശുപതന്മാർ . തണ്ടാന്മാരുടെ പെരുമ്പറ ഇടിനാദം ഉണ്ടാക്കുന്നു. യുദ്ധത്തിൽ മാത്രമല്ല, സംഗീതനാടകരംഗവേദികളിലും ഭടന്മാരുടെ സാന്നിദ്ധ്യം തണ്ടാന്മാരുടെ സാന്നിദ്ധ്യം കൊണ്ട് സിദ്ധമായി. ഇവരുടെ പരസ്പരം മത്സരിച്ച യുദ്ധക്കളി അഥവാ താണ്ഡവയുദ്ധം ഇപ്പോഴും പൂരപ്പറമ്പുകളിൽ അരങ്ങേറാറുണ്ട്. മുഖ്യനെന്നോ മന്ത്രിയെന്നോ ഉള്ള ഒരു മിലിട്ടറി റാങ്ക് ആയിരുന്നിരിക്കാം തണ്ടാനെന്നത്. അതങ്കിൽ (അണങ്കിൽ) ഹിയാനെന്നത് മതപരമായ ,ദൈവീകമായ ഒരു സ്ഥാനമാണ്. തണ്ട് അഥവാ തണ്ഡ് അടിക്കലാണ്. താണ്ഡവനൃത്തം എന്ന വാക്ക് ഇതിൽനിന്നുണ്ടായി. ഭരതന്റെ ഗുരുവായ താണ്ഡു ഇത്തരമൊരു നൃത്തക്കാരനാണ്. സുമനശാന്തകത്തിൽ വിദുസ്ത്രീയേയും ശൈവവനിതയേയും പറയുന്നുണ്ട്. ശൈവസ്തീക്ക് മദ്യപിച്ച് അട്ടഹസിച്ച് നൃത്തം ചെയ്യാൻ ലജ്ജയില്ല. മൃദംഗം,കൈത്താളം, സലൂക്കത്ത് ഇവയോ മറ്റുള്ളവരുടെ സംഗീതമോ അവളെ ഹർഷം അനുഭവിപ്പിക്കുന്നില്ല. അതിനാലവൾ ആദ്യംതന്നെ യ, സ എന്ന് ജപിക്കുന്നു. ശ്രോതാക്കൾക്ക് ഒരു ഓർമ്മപ്പെടുത്തലാണ് അത്. സ തോ തേ പ്രഥമാ എന്നാണവളുടെ പാട്ട്. പിന്നീട് കാണികളെ നോക്കി തയോ എന്നു അട്ടഹസിക്കുന്നു. പിന്നീട് മുന്നോട്ടും പിന്നോട്ടും ചലിച്ച് ഒരു സ്ത്രീനർത്തകി വരുന്നു. കൈകൾവിടർത്തിപ്പിടിച്ച് മയൂരത്തെപ്പോലെ നടനം ചെയ്യുന്നു. ഉച്ചശ്രുതിയിൽ കിഡുങ്ങ് പാടാനാണ് അവളാഗ്രഹിക്കുന്നത്. അവളുടെ സ്വരങ്ങളോടിട കലർന്ന് മധുരമായ സ്വരങ്ങളും(ഗന്ദിൻപാട്ട്) പാടപ്പെടുന്നു.അവൾക്ക് പകരം കൊടുക്കുന്നത് മദ്യമാണ്.പിന്നീട് കാല് നിലത്ത്

അടിച്ച് ശബ്ദമുണ്ടാക്കി അവൾ അട്ടഹസിക്കുന്നു. വിരൽചൂണ്ടി അട്ടഹസിച്ച്,ആകാശത്തെ വന്ദിച്ച് അവൾ തന്റെ നൃത്തം അവസാനിപ്പിക്കുന്നു. ശിവസ്ത്രീയും അവളുടെ ദൂതി കാപാലിക(പാശുപത)യുമാവണം ഇവരെന്നു കരുതുന്നു.ശിവസ്ത്രീ ഉച്ചരിക്കുന്നത് സംസ്കൃതമാണ്.
കർമ്മ കർത്താ തയോർയോഗം യോ വേത്തി സ വിചക്ഷണ.
യത് കൃതം കർമ്മ തത് പ്രോക്തം സ കർത്താ യ കരോതി വാ. തൃതീയാ പ്രഥമാ ഷഷ്ഠി തിസ്ര കർതൃത്വജാതയ

കർത്താവ്,കർമ്മം ഇവയുടെ യോഗം അറിയുന്നവനാണ് വിചക്ഷണൻ. കൃതമായത് കർമ്മം . ആര് ചെയ്യുന്നുവോ അവനാണ് കർത്താവ്. പ്രഥമ,തൃതീയ,ഷഷ്ഠി ഇവ മൂന്നും കർതൃത്വത്തിൽനിന്ന് ജനിക്കുന്നു. ആളുകളെ ചിരിപ്പിച്ചും ഭ്രാന്ത് അഭിനയിച്ചും വ്യാകരണത്തിലും ജീവിതത്തിലുമുള്ള സത്യതത്വം ആണ് ശരിക്ക് പറയുന്നത്. പ്രാംബണൻ,ബോറോബന്ദർ മുതലായ ക്ഷേത്രങ്ങളിൽ ബ്രഹ്മനെ വിദുവാക്കി നൃത്തം ചെയ്യിക്കുന്ന ശിൽപങ്ങളുണ്ട്. കയ്യിൽ ചെറിയ മണികൾ കെട്ടിയ ബ്രഹ്മനും സ്ത്രീകളും കാണാം.മീശയും താടിയുമുള്ള മുനിവേഷമുള്ള ബ്രഹ്മാവിനെ സ്ത്രീകളോടൊപ്പം നൃത്തരംഗത്ത് അവതരിപ്പിക്കുന്നു. നട്ടുവനെപ്പോലെ കൈ അടിച്ചുതാളംപിടിച്ചും പാടിയും പറഞ്ഞും നൃത്തക്കാരികളെ പ്രചോദിപ്പിക്കുന്നു.

വാളും പരിചയും ധരിച്ച് യുദ്ധനൃത്തം ചെയ്യുന്ന സ്ത്രീരൂപം. അടുത്ത് വില്ലും മണിയും ധരിച്ച സ്ത്രീ. പിന്നിൽ കൽപവൃക്ഷം. മീശയുള്ള ഒരാൾ എന്തോ വായിക്കുന്നു. മറ്റൊരാൾ രണ്ടു പെരുമ്പറകൾ അടിക്കുന്നു. പിന്നിലെ നാലു സ്ത്രീകൾ ഉപകരണസംഗീതം പ്രയോഗിക്കയാവാം. (ഡമരു) താഴെ ഏറ്റവും അറ്റത്ത് ഡമരു പിടിച്ച ഒരു പാട്ടുകാരിയുണ്ട്. ബുദ്ധിസ്റ്റ് ഇക്കണോഗ്രാഫിയിലെ ദാകിനിമാരുടെ താന്ത്രികനൃത്തം പോലാണ് ഇത് തോന്നുക. തിബത്തിൽ ഇത്തരം നൃത്തം ഇപ്പോഴുമുണ്ട്. പാമ്പാട്ടികളാണ് ഡമരു എപ്പോഴും ഉപയോഗിക്കുന്നത്. പാശുപതശൈവരുടെ നൃത്തമാണ് ഇതെന്ന് കരുതുന്നതിലും തെറ്റില്ല.പാശുപതന്മാരുടെ ആദ്യം പറഞ്ഞ സ്വഭാവങ്ങളെല്ലാം ലകുലന്മാരും കാപാലികരും അനുകരിച്ചിട്ടുണ്ട്. ലകുലസമ്പ്രദായം പാശുപതത്തിന്റെ ശാഖയാണ്. കാരുകസിദ്ധാന്തികന്മാർ,കാഥകസിദ്ധാന്തികൾ,കാരുകന്മാർ എന്ന് ലകുലന്മാരെ പറഞ്ഞിരുന്നു. കാരുകനെന്നതിന് ശിൽപി എന്നും സ്തുതിപാഠകനെന്നും അർത്ഥമുണ്ട്. ആശാരിവർഗ്ഗമായ ഇവർ (കാരൂഷകർ) നാഗങ്ങളും ശൈവമതാനുയായികളും ആണ്. ശൈവ അതിമാർഗ്ഗത്തിലെ നൃത്ത,ശിൽപ്പിവർഗ്ഗമാണ് ഇവർ. വിദുക്കൾ ഇവരുടെ വർഗ്ഗമാണ്. അതി മാർഗ്ഗചാരിയായ കുവോൻ(വിദു) ഭൂമിക്കടിയിലെ ഗുഹകളിലാണ് വാസം. (പഴമ).

# ബാലിരാമായണം

പനയോലകളിലും കല്ലിലും കൊത്തിവെക്കപ്പെട്ട രാമായണം മുതൽ ജാവയിൽ നിരന്തരം രാജാക്കന്മാരേയും കലാകാരന്മാരെയും ശിൽപ്പികളേയും പ്രചോദിപ്പിച്ചിട്ടുള്ള മറ്റൊരു കൃതിയില്ല. ബാലിയിൽ ആദിമ ജാവാരാമായണത്തെ ആദികാക്കവിൻ എന്ന് വിളിക്കുന്നു.
സംസ്കാരത്തിലും മതത്തിലും സാഹിത്യത്തിലും നൃത്യനാടകരംഗത്തും

ഇത് 1000 വർഷത്തിലധികം ഈ ഭൂഭാഗത്തെ പ്രചോദിപ്പിച്ചു. അത് ഉണ്ടാക്കിയ സൃഷ്ടിപരത വളരെ ശക്തമായതിനാൽ മറ്റെല്ലാ ദേശത്തുമെന്നപോലെ പലതരം രാമായണങ്ങൾ ബാലിയിലുമുണ്ടായി.ഇവയിൽ പലതും 18ആം നൂറ്റാണ്ടിലാണ് സൃഷ്ടിക്കപ്പെട്ടത്. പഴയജാവാ കാക്കവിൻ രാമായണം 8-9 നൂറ്റാണ്ടുകളിലും. ചിലത് 16ആം നൂറ്റാണ്ടിലും. 2003ൽ ധർമ്മകുസുമ അവാർഡ് ലഭിച്ച ഐവയൻ പാമിറ്റ് എന്ന സ്കൂൾടീച്ചറുടെ 4 കാക്കവിൻരചനകളാണ് ഏറ്റവും പുതിയത്. കാക്കവിൻ രാവണ, നീലചന്ദ്ര,ചന്ദ്രഭുവന,ചന്ദ്രഭൈരവ. 2006ൽ വിദ്യാപാടക അവാർഡും അദ്ദേഹത്തിന് കൊടുത്തു. രാവണന്റെ ജനനം മുതൽ മരണം വരെ യുള്ള കഥയാണ് കാക്കവിൻരാവണ. 15ആം നൂറ്റാണ്ടിലെ അവസാനകാക്കവിൻസൃഷ്ടിയായ ശിവരാത്രികൽപ്പം വരെ ജാവയും തെക്കേ ഇന്ത്യയും തമ്മിൽ സ്ഥിരമായി പരസ്പരബന്ധം പുലർത്തിയിരുന്നു. സംസ്കൃതഭാഷയുമായി ചിരകാലബന്ധം ഉണ്ടായിരുന്നു. ബാലിയിലെ കാക്കവിൻ സമ്പ്രദായം പതിനാറാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലാണ് തുടങ്ങുന്നത്. പതിനഞ്ചാം നൂറ്റാണ്ടിൽ ജാവയിൽനിന്ന് ഹിന്ദു, ബുദ്ധമതസന്യാസിമാർ ബാലിയിലേക്ക് ഓടിപ്പോയി. അവർ കാക്കവിൻകൃതികളും സമ്പ്രദായങ്ങളും സംരക്ഷിച്ചു. തുടർച്ചയോ,പുനരുദ്ധാരണമോ എന്നറിയാനാവാത്തവിധം ബാലിയിലും ഈ സമ്പ്രദായം വളർന്നു . അജനും പരശുരാമനും സഹസ്രബാഹു അർജ്ജുനനും രാവണനും ബാലിയിലെ കവികൾക്ക് പുതിയതരം കഥകളുടെ പ്രചോദനമായി ഭവിച്ചു. കിഴക്കൻജാവയിലും സ്മരദഹനത്തിലെ കാമനും, ഹരിവംശത്തിലെയും കൃഷ്ണായനത്തിലെയും കൃഷ്ണനും ഘടോത്കചാശ്രയത്തിലെ ഘടോത്കചനും,ഭൌമാന്തകത്തിലെ ഭൌമനും ഇപ്രകാരം പുനർസൃഷ്ടിക്കപ്പെട്ടതോ പുനർനവീകരിക്കപ്പെട്ടതോ ആയ നായകന്മാരാണ്. ബാലിയിലും ജാവയിലും ശക്തമായ നായകരൂപമാണ് സഹസ്രബാഹു കാർത്തവീര്യാർജ്ജുനന്. അതുപോലെ ശക്തമാണ് ബാലിയിലെ പരശുരാമകഥയും. വിവേകിയായ ഗുരുരൂപമാണ് ബാലിനിയമത്തിൽ അദ്ദേഹത്തിന്. കാർത്തവീര്യപത്നി ചിത്രാവതി കൃഷ് കൊണ്ട് സ്വയം കുത്തി ആത്മഹത്യ ചെയ്ത് യുദ്ധക്കളത്തിൽ വെച്ച് മരണം വരിക്കുന്നതായി ജാവയിലെ കഥ.

സുമന്ത്രി(മാഹിസ്പതി) എന്ന ഒരു കൃതിയും കാർത്തവീര്യനെക്കുറിച്ചുണ്ട്. അമലാനഗരസീമയിലെ രാജാവിന്റെ നിർദ്ദേശപ്രകാരമാണ് ഈ കൃതി രചിച്ചത്. അമലാനഗരം (ആമലകീനഗരം)ലാവാനാഡിയാണെന്ന് മറ്റൊരു ഗ്രന്ഥത്തിലുണ്ട്. ഇത് തിരുനെല്ലിയോ കിഴക്കൻജാവയോ.കവി തന്നെയാണോ അമലാപുരിയുടെ സീമ വാഴുന്നത്. സുമന്ത്രി സുമാത്രയാണോ. ഭാർഗ്ഗവവംശത്തിലെ സുമന്ത്രിയുടേയും സഹോദരനായ ശുകശാരണന്റേയും കഥ കാക്കവിൻ പറയുന്നതുകൊണ്ട് ഇത് പടിഞ്ഞാറൻ തീരത്തെ മാഹിഷ്മതിസമീപമാണോ. കാക്കവിനിൽ അർജ്ജുനസഹോദരനായ സുമന്ത്രിയാണ് അർജ്ജുനന്റെയും പതി. മഗധയിലേയും വിദർഭയിലേയും രാജാക്കന്മാർ അദ്ദേഹത്തിന്റെ സാമന്തന്മാരാണ്.

**ചണ്ഡിപ്രാംബണനിലും ചണ്ഡിപണതരനിലും രാമായണം**

അംഗോറിലെ താ കിയോവിന്റെ പഴയ പേര് ഹേമശൃംഗഗിരി. തെക്കൻ കാംബോഡിയയിലെ ഫ്ണോം ബയാങിന്റെ പേര് ശിവപുരം. അക്കാല

ത്തെ ലിഖിതങ്ങളിലെല്ലാം തെക്കേ ഇന്ത്യയിലെ മാമല്ലപുരം അതേ പേരിൽത്തന്നെ അറിഞ്ഞിരുന്നു. പ്രാംബൺ പഴയ പേർ ലങ്കാപുരമായിരുന്നുവോ

കുംഭയോനി കോർപ്പസ് ലിഖിതങ്ങൾ:-9ആം നൂറ്റാണ്ടിലെ ലിഖിതങ്ങളാണ്. കലശജ,കുംഭജ,ഘടോത്കച, സംസ്കൃതനാമം ,അഗസ്ത്യപര്യായം.

ലിംഗലിഖിതങ്ങളെന്നും വിളിക്കുന്നു.കീർത്തവാസലിംഗം, ത്രയംബകലിം ഗം, ഹരലിംഗം,ശംബുലിംഗം,പിനാകിലിംഗം, ആറാമത്തെ നാമം നഷ്ടമായിരിക്കുന്നു. രണ്ടെണ്ണം ശകം 778ലാണ്. (856,857)

**പെറെങ്ങ് ലിഖിതം**

തുംഗം ദവേത് ലങ്കാശിരേ വുലകന്നി വലവലൈം
ലോ ദ്വാം  വൻവനിരാം ധീമാൻ കുംഭയോനീ നരന്നിരാ

ഹിമാംശുഭൂഷൺ സർക്കാരിന്റെ പരിഭാഷ:-വിവേകിയായ കുംഭയോനിയുടെ ദേശങ്ങളാണ്, തുംഗ, ദവേത്,ലങ്ക, ശ്രീ, വലയിലെ വെള്ളച്ചാട്ടം, വലൈങ്ങ്, ലോദ്വാങ്ങ്.

ഇതിലെ 6ആം വരി: മഹേന്ദ്രസത്കാരുണ്യതുംഗം ദവാഖ്യാം പുരം
പൂർവ്വം ലങ്കാപുരം  സ പാതി മതിമാൻ താംവോല.......
തത്ഥാതൻ നിർജ്ജരാഖ്യാം ശുഭം നാകം വൃത്രാരിപുര്യഥാ കലശജോ
വാലൈംഗസംജ്ഞാ (ശ്ച യ)

മഹേന്ദ്രഗിരിയിലെ തുംഗമായ ദവാഖ്യപുരം, പിന്നെ കിഴക്ക് ലങ്കാപുരം, നിർജ്ജരപുരം, അവസാനം വാലൈങ്ങ്.

# രാത്തു ബക്ക ലിഖിതം

മുസലാഖ്യരാഷ്ട്രം എന്ന് രാത്തുബക്കലിഖിതത്തിലുണ്ട്.കുംഭയോനിയുടെ മുത്തശ്ശന്റെ മുത്തശ്ശനാണ് സമ്രാട്ട് ഹലു അഥവാ ഹലനെന്ന് പെരെങ്ങ് ലിഖിതം. നിർജ്ജരവും വുലാകാനും വെള്ളച്ചാട്ടമാണ്. ശതവാഹനഹല വംശത്തിലാണ് കുംഭയോനി വരുന്നത്.ശെരേ (ശ്രീ) താംബൂലം അഥവാ വെറ്റിലയാണ്. ലങ്കാശെരേ എന്നത് താംവോല(താംബൂല) എന്നായി രണ്ടാം ലിഖിതത്തിൽ കാണുന്നു. കുംഭയോനിയുടെ മറ്റൊരു പേരാണ് വലയിൻ (വലയിൻനാമ്നാ) അഥവാ വല്ലഭൻ. (കലശോദ്ഭവസംജ്ഞകാ എന്ന് രാത്തുബാക്കലിഖിതം) ശിവഗൃഹം ആദ്യം നിർമ്മിച്ചത്- വിഹിതേ കലശജനാമ്നാ ഭദ്രലോകാഹ്വയേ വിവുധഗേഹേ എന്നതനുസരിച്ച് പ്രാംബണൻആദ്യനാമം ഭദ്രലോകമെന്നാണ്. മാത്രമല്ല, കിഴക്കേ ലങ്ക എന്നു പറഞ്ഞിരിക്കയാൽ പടിഞ്ഞാറെ ലങ്കയായി ശ്രീലങ്കയെത്തന്നെയാണ് ലിഖിതം അംഗീകരിക്കുന്നത്.

**കല്ലിൽ കൊത്തിയ രാമായണകഥ**

ചണ്ഡിബ്രഹ്മാ,വിഷ്ണുക്ഷേത്രങ്ങളിലെ റിലീഫ് പാനലുകൾ-

1. താടക,വിരാധകഥ

2. സീത ജടായുവിന് മോതിരം കൊടുക്കുന്നത്

3. ജടായു അത് രാമനു കൊടുക്കുന്നത്

4. പറക്കുന്ന രാക്ഷസൻ രാവണനേയും സീതയേയും ലങ്കയിലെത്തിക്കുന്നത്

5. കബന്ധന്റെ രണ്ടാം തല

6. ശബരി,കാലനേമി കഥ

7. രാമനും ഹനുമാനും സംഗമം

8. സുഗ്രീവസംഗമം

9. സുഗ്രീവന്റെ പർണ്ണമാല കൊണ്ട് തിരിച്ചറിയുന്നത്

10. സമുദ്രത്തിലേക്ക് അസ്ത്രം തൊടുക്കുന്നത്

11. സേതു പണിയാനിട്ട കല്ലുകളെല്ലാം മത്സ്യം വിഴുങ്ങുന്നത്

12. ഭരതന്റെ അഭിഷേകം

13. ദശരഥന്റെ പുത്രിയുടെ പ്രവേശം

പലതും നഷ്ടമായിരിക്കാം.

ചണ്ഡിബ്രഹ്മയിൽ 30 ഉത്തരഖണ്ഡറിലീഫ് ഉണ്ട്.അവയുടെ സ്ഥാനം

കഥയിൽ മാറ്റം വരുത്തിയാലും ആദ്യം വാത്മീകിയെ വണങ്ങാൻ കവികളാരും മടിച്ചിട്ടില്ല.

ബിസി 5ആം നൂറ്റാണ്ടുമുതൽ ഇന്നുവരെ ഇന്ത്യയിലും തെക്കുകിഴക്കൻ ഏഷ്യയിലും ജനത ഉത്തമഭരണാധികാരിയായും മര്യാദാപുരുഷോത്തമനായും മാതൃകാപുരുഷനായി സ്വീകരിച്ചിട്ടുള്ളത് വാത്മീകിയുടെ രാമനെയാണ്.ഇത്രയും പോപ്പുലാരിറ്റി ഉള്ള മറ്റൊരു പുരുഷനുമുണ്ടായിട്ടില്ല. പലരും ഈശ്വരനായും,ചരിത്രപുരുഷനായും അദ്ദേഹത്തെ വീക്ഷിക്കുന്നു. 18ആം നൂറ്റാണ്ടിലെ സിക്ക് ഗുരു തന്റെ സൈനികനീക്കങ്ങൾക്ക് രാമന്റെ യുദ്ധമുറയാണ് മാതൃകയാക്കിയത്. ബുദ്ധമതം പ്രചരിച്ച കാലത്തും, ഇസ്ലാമികകാലത്തും തെക്കുകിഴക്കൻ ഏഷ്യയിൽ രാമകഥക്ക് വളരെ മാറ്റങ്ങളുണ്ടാക്കിയാണ് പ്രചരിപ്പിച്ചത്.

# മിയാൻമാറിലെ രാമവാത്തു.

10ആം നൂറ്റാണ്ടുമുതൽ ജാവയിലും 11ആം നൂറ്റാണ്ടുമുതൽ മിയാൻമാറിലും രാമകഥ പ്രചാരത്തിലുണ്ട്. എന്നാൽ, മിയാൻമാറിലെ ബുദ്ധമതക്കാരുടെ രാമായണമായ രാമവാത്തു 18ആം നൂറ്റാണ്ടിലേ രചിക്കപ്പെട്ടിട്ടുള്ളു. ഇതിൽ രാമൻ ബോധിസത്വനാണ്. ബോധിസത്വനും വിഷ്ണുവിനും അവതാരകഥകളുള്ളതുകൊണ്ട് ഈ മാറ്റം വരുത്താൻ എളുപ്പമായിരുന്നു. യൂ ഓങ് ഫിയോവിന്റെ രാമത്യാഗിയിൻ,യു തോയുടെ രാമയഗൻ,സയാ ഹിത്യൂണിന്റെ രാമത്യാഗിൻ ഇവയും മിയാൻമാറിൽ രാമനെ ബോധിസത്വനാക്കി രചിക്കപ്പെട്ടവയാണ്. ലങ്കയിലും ജാതകകഥകൾക്ക് സമാന്തരമായി ദശരഥജാതകം,രാമജാതകം മുതലായവ രചിക്കപ്പെട്ടിരുന്നു. തായ് രാമകീൻ, ഖമർ രാമകീർത്തി, ലാവോ രാമായണം ഇവയിൽ രാമൻ വിഷ്ണുവിന്റെ അവതാരമാണ്.

രാമവാത്തുവിൽ സീതയെ അഗ്നിശുദ്ധയാക്കുന്നുണ്ട്. പക്ഷേ കഥയിൽ ദേവന്മാർക്ക് യാതൊരു പങ്കുമില്ല. പിൽക്കാലത്തു രചിച്ച രാമത്യാഗിൻ രാവണവധത്തോടെ അവസാനിക്കുന്നു,അഗ്നിപ്രവേശമോ ശുദ്ധീകരണമോ ഇല്ല.ചില മ്യാൻമാർ രാമായണങ്ങൾസീതാപരിത്യാഗം ഉപേക്ഷിക്കുന്നു. രാമനും സീതയും വളരെക്കാലം അയോദ്ധ്യയിൽ ജീവിച്ച് വാർദ്ധക്യത്തിൽ മരിക്കുകയാണ്. സംസ്കൃതരാമായണത്തിൽ ക്ഷത്രിയ(ഭരണാധികാരി) ധർമ്മത്തിന് വളരെയധികം പ്രാധാന്യം കൊടുക്കുന്നുണ്ട്. രാമവാത്തുവിൽ ധർമ്മത്തിനു പ്രാധാന്യമുണ്ട്.ക്ഷത്രിയധർമ്മത്തിന് ഇല്ല. 10ആം നൂറ്റാണ്ടിലെ കാക്കവിൻ രാമായണം ,6-7 നൂറ്റാണ്ടുകളിൽ രചിക്കപ്പെട്ട ഭട്ടിയുടെ രാവണവധത്തെ ആധാരമാക്കിയാണ്. ഭട്ടിയുടെ വിഭീഷണനെ രാവണൻ ചവിട്ടിപ്പുറത്താക്കുന്ന സമയത്ത് അദ്ദേഹം ക്ഷമയോടെ പുറത്തുപോകുന്നു. ജാവയിലെ വിഭീഷണൻ തലയിൽ ചവിട്ടിയ സഹോദരനോട് ബുദ്ധമതധർമ്മം ദീർഘമായി വിവരിച്ചിട്ടാണ് പോകുന്നത്. വളരെ കാലം കഴിഞ്ഞ് രചിച്ച മാധവ് കാണ്ഡലിയുടെ ആസാമീസ് രാമായണത്തിലെ വിഭീഷണൻ ക്ഷമാവാനും ധർമ്മിഷ്ഠനുമാണ്. പക്ഷേ, രാമവാത്തുവിലെ വിഭീഷണൻ കോപിച്ച് വാക്കുകളുച്ചരിച്ചാണ് രാവണനെ വിട്ട് പോകുന്നത്. രാമവാത്തുവിൽ ശൂർപ്പണഖ ലൈംഗികാസക്തിയുള്ളവളല്ല, അവളെ രാമലക്ഷ്മണന്മാർ വികൃതയാക്കുന്നില്ല.രാവണന്റെ സഭയിലെ നിരവധി സ്ത്രീകളെ വെപ്പാട്ടിമാരായല്ല, പത്നിമാരായാണ് ചിത്രീകരിക്കുന്നത്, ഹനുമാനെ ശിക്ഷിച്ചത് അദ്ദേഹം കൊള്ളക്കാരനാണെന്ന് തീരുമാനിച്ചാണ്,ദൂതനെന്നു തിരിച്ചറിഞ്ഞല്ല. സുഗ്രീവൻ ബാലിയോട് സൈന്യമില്ലാതെ പൊരുതിയത്, നിരപരാധികളായ ജീവന്മാരെ വെറുതെ കൊന്നൊടുക്കേണ്ട എന്നു കരുതിയാണ്. രാമായണത്തിലെ അശ്വമേധം മുതലായ യജ്ഞങ്ങളൊന്നും ബുദ്ധിസ്റ്റ് രാമായണങ്ങൾ പറയുന്നില്ല. രാമവാത്തുവിൽ സന്യാസി കൊടുത്ത പഴം തിന്നിട്ടാണ് രാജ്ഞിമാർ ഗർഭം ധരിക്കുന്നത്. വിശ്വാമിത്രന്റെ യാഗമോ യാഗരക്ഷക്ക് രാക്ഷസാദികളുടെ വധമോ ബുദ്ധിസ്റ്റ് രാമായണത്തിലില്ല. വിശ്വാമിത്രന്റെ ധ്യാനഭംഗം വരുത്തുന്ന കാക്കയെ കൊല്ലാതെ ഓടിക്കാനാണ് മുനി ആവശ്യപ്പെടുന്നത്.രാമവാത്തുവിൽ രാമൻ അസ്ത്രം പ്രയോഗിച്ച് കാക്കയുടെ ഒരു കണ്ണ് കളഞ്ഞു. ലാവോസ് രാമായണത്തിൽ കണ്ണുകളയുന്നില്ല, കാക്കയെ ഓടിക്കുക മാത്രം ചെയ്യുന്നു. പേടിപ്പിക്കാൻ വില്ലിന്റെ ഞാൺ ധ്വനിയാണ് ഉപയോഗിച്ചത്.ദശരഥന്റെ അനപത്യത ശാപംകൊണ്ടല്ല, വിധിയാണ്. പ്രവചനമാണ്. യുണ്ണാനിലെ ലങ്കാ ക്ഷിഹേയിൽ ദശരഥൻ

മുനികുമാരനെ ചികിത്സിച്ച് സുഖമാക്കുന്നു. ആ മുനികുമാരനാണ് പുത്രന്മാരുണ്ടാവാനുള്ള മാർഗ്ഗം ദശരഥനു പറഞ്ഞുകൊടുക്കുന്നത്. രാമൻ മാത്രമല്ല, രാവണനും മുനിയുടെ അനുഗ്രഹം കൊണ്ടാണ് ജനിക്കുന്നത്. വിശുദ്ധയായ രാക്ഷസകന്യക മുനിക്ക് മാങ്ങ നിവേദിച്ചു. മുനി അവളുടെ വയറിൽ ഉഴിഞ്ഞ് പ്രഗൽഭനായ പുത്രനുണ്ടാവുമെന്ന് അനുഗ്രഹിച്ചു. അവസാനകാലത്ത് രാമൻ ബോധിസത്യനാണെന്നു മനസ്സിലാക്കി രാവണൻ മാപ്പു ചോദിക്കുന്നുമുണ്ട്.

**മലായിലെ ഹിക്കായത്ത് സെറി രാമ, ഫിലിപ്പൈൻസിലെ മഹാരഥിയ ലവണഃ**
ഇവ ഇസ്ലാമിക്ക സമ്പ്രദായത്തിലുള്ള രാമായണങ്ങളാണ്.ഇതിൽ രണ്ടിലും നായകനെ ദൈവമായി കാണുന്നില്ല. ദേവന്മാർക്ക് നബിആദം, അള്ളാ, ഗബ്രിയേൽ എന്നെല്ലാം പേരിടുന്നു. ദശരഥന്റെ യാഗം ഉണ്ട്. രാവണന്റെ ജനനശേഷം അദ്ദേഹം മാതാപിതാക്കൾക്ക് അയച്ചുകൊടുത്ത പൂക്കളിൽനിന്നാണ് കുംഭകർണ്ണാദികളായ സഹോദരങ്ങളുടെ ജനനം. ഏറ്റവും പഴയ ബുദ്ധിസ്റ്റ് രാമായണത്തിൽ(പാലി ദശരഥജാതകം.ശ്രീലങ്ക) സീത രാമന്റെ സഹോദരിയും ഭാര്യയുമാണ്. തിബത്തിലേയും മംഗോളിയയിലേയും മഹായാനസമ്പ്രദായത്തിൽ സീത രാവണന്റെ മകളാണ്. ഹിക്കായത്ത് സെറി രാമയിലെ ബന്ധം വളരെ സങ്കീർണ്ണമാണ്.ദശരഥന് മണ്ഡോദരിയിലുണ്ടായ മകനാണ് രാമൻ. മണ്ഡോദരിയുടെ ഇരട്ടയിലുണ്ടായ മകളാണ് സീത. അങ്ങനെ സീത രാമന്റെ സഹോദരിയാണ്. രാവണൻറെ മകളാണെന്നുകരുതി അവളെ പ്രവചനം ഭയന്ന് രാവണൻ കടലിലൊഴുക്കി,ജനകന് കിട്ടി. ഹനുമാൻ രാമന്റെ മകനാണ്, സ്വപ്നത്തിലാണ് ഹനുമാനെ ജനിപ്പിച്ചത്,സ്ത്രീസംഗം കൂടാതെ.

**തായ് രാമകീൻ**

ഇത് ഹിന്ദു,ബുദ്ധമതഗ്രന്ഥമല്ല.ബാങ്കോക്കിലെ ബുദ്ധമതക്ഷേത്രച്ചുമരുകളിൽ രാമകഥ കൊത്തിവെച്ചിട്ടുണ്ട്. കാംബോഡിയയിലെ പെയിന്റിങ്ങുകളിലും രാമകഥ സജീവമാണ്. രാമൻ ബോധിസത്വനല്ല, വിഷ്ണുവാണ്, തന്റെ നിജസ്വരൂപത്തെ സദാ ബോധമുള്ളവനുമാണ്. വാത്മീകിരാമായണത്തിൽ ശിവന്റെ പ്രാധാന്യം വളരെ കുറവാണ്. രാമകീനിൽ വിഷ്ണു തന്റെ അവതാരധർമ്മം ഭൂമിയിൽ ചെയ്യുമ്പോൾ ശിവനാണ് സ്വർഗ്ഗത്തിൽ കാര്യങ്ങൾ നടത്തുന്നത്. പണ്ട് രാവണൻ കൈലാസത്തെ ചെരിവു തീർത്തതിന് കൂലിയായി ശിവനിൽനിന്ന് ഉമയെ എടുത്തപ്പോൾ വിഷ്ണുവാണ് ഉമയെ വീണ്ടെടുത്ത് ശിവനോട് യോജിപ്പിച്ചത്. ഇപ്പോൾ സീതാരാമന്മാരെ (ലക്ഷ്മി, വിഷ്ണു) യോജിപ്പിക്കേണ്ട ചുമതല ശിവനാണ്. ദശരഥന്റെ യജ്ഞത്തിൽനിന്ന് അരി കട്ട കാക്ക അത് മണ്ഡോദരിക്ക് കൊടുത്തു. അങ്ങനെ ജനിച്ചതിനാലാണ് സീത രാമന്റെ സഹോദരിയും ദശരഥ, രാവണ, മണ്ഡോദരിമാരുടെ പുത്രിയുമായത്. 1797ലാണ് രാംകീൻ എഴുതിത്തീർന്നത്. തോൺപുരിയിലെ തക്ഷിൺ(ദക്ഷിൺ) രാജാവിന്റെ കാലത്ത് ആരംഭിച്ചു. പിന്നീടു വന്ന ഫുത്ഹയോത്ഫ ചുലാലോക് രാജാവ് രാമൻ ഒന്നാമനെന്ന് പേരു സ്വീകരിച്ചു.(1737-1809)എന്നാൽ തായ്ലന്റിൽ രാമായണം നൂറ്റാണ്ടുകൾക്കു മുമ്പേ പ്രചാരത്തിലുണ്ടായിരുന്നു. പഴയ തലസ്ഥാനമായ അയുത്തയ (അയോദ്ധ്യ) 1767ലാണ് ബർമ്മസൈന്യം നശിപ്പിച്ചത്. പുതിയ രാജാക്കന്മാർക്ക് തങ്ങളുടെ പഴയ വംശത്തിന്റെ പ്രസിദ്ധി തെളിയിക്കേണ്ടതായി

വന്നു. യജ്ഞങ്ങളുണ്ട്,അവയുടെ വിവരണം സംക്ഷിപ്തമാക്കിയിട്ടുണ്ട്. രാവണന്റെ ഭാര്യഉൽപ്പെടെ 6 സ്ത്രീകളോട് ഹനുമാൻ വിവാഹാഭ്യർത്ഥന നടത്തുന്നുണ്ട്.ഹനുമാന് മകനുണ്ടാവുന്നത് സുവർണ്ണമത്സ്യകന്യകയിലാണ്. (പ്രകാശരാമന്റെ കാശ്മീരികഥയിലും ലാവോസ് രാമായണത്തിലും പറയുന്നപോലെ വിയർപ്പുതുള്ളി വീണിട്ടല്ല)രാജഭക്തിയും വിശ്വാസവു മാണ് ഇതിലെ പ്രധാനതത്വം. അതിനാൽ രാവണവധശേഷവും നിരവധി വിശ്വസ്തരായ രാജാക്കന്മാർ രാമനോട് യുദ്ധത്തിനു വരുന്നു. അവരെ യെല്ലാം കീർത്തിക്കുന്ന രാംകീൻ വിശ്വാസവഞ്ചന കാട്ടിയ വിഭീഷണന് പ്രാധാന്യം കുറച്ച് കാണിക്കുന്നു.

ഇന്ത്യ, വാത്മീകി മറ്റു രാജ്യങ്ങൾ

1. രാമൻ ഫ്രലം,ലമ്മ,ലങ്മ,മങ്കന്ദിരി
2. സീത സിദ,സിന്ദ,ക്ഷില,മലനോ തിഹായ, മലൈല ഗണ്ഡിങ്ങ്
3. ജനകൻ കണ്ണക,ചനോക്ക്,മഹാറിഷി കലി, കസ്സപറിഷി
4. ലവ,കുശ കുശി,തിലവി,തബലവി,കുശ,ലോണ,സെങ്കവത്ത്,ലോമ,മൊങ്കുകുട്, ലോപ്. പുത്,രുപ്, ബൌത്,ഹൌപ്
5. ദശരഥൻ ദശരത്ത,തട്ടരത്ത,തടലത,തൊട്സരോത്ത്
6. വിഷ്ണു മഹാബിസ്നു,നാരായിൻ
7. ശിവൻ ബേടരഗുരു, ഈശ്വരൻ,ഈസ്വൻ
8. കൈലാസം ക്രൈലത്ത്
9. വിശ്വാമിത്രൻ ബിസ്വമിത്ര്,സ്വമിത്, കോതംബ, ബൊഡാവു
10. സുഗ്രീവൻ സുഗ്രിത്,സുക്രീപ്,പയ വൈയവോങ്സ, തുഗീക്ക്,കലിങ് ഫലിച്ചാങ്
11. ബാലി ബാലി,ബലിയ,പാലി,ഗലിൻ, കക്കാട്ട്,തിരാട്ട്, സംഗിപ്പ്, പരിമോക്ക്
12. ഹനുമാൻ അനുമോൻ,അനുചിത്,ഹൌലമൻ,ഹോവാലഷാൻ,ലക്ഷമണ
13. രാവണ ലവണ,രബ്,രബ്ണാശ്വൻ,ദാസഗിരി,തോത്സാകൻ, ഫോമ്മാചക്ക്, പെങ്മാജിയ
14. മണ്ഡോദരി മണ്ഡുടക്കി,മന്തലി,മോണ്ടോ. ചന്ത.സൌദ്തോ
15. വിഭീഷണ. ബിബീസന,ബിബൂസനം,ബിബേക്ക്, പിപേക്, ഫിക്ക്ഫി, പിയാഷ,തോത്സ കിരി വോങ്ങ്
16. ശൂർപ്പനഖ സമനഖ,ശൂരപണ്ഡികി,ദലിഹത,ത്രിഗത,തരിക്കട,ഗംഭി
17. ഇന്ദ്രജിത്ത് ഇന്ദേരജാത,ഇന്ദചിത്ത,ഇന്ദോരചിത്ത്,യിന്തസ്കിട,

രോണപക്ക്

18. ലങ്ക തെയിങ്കോ

# 9 ആം നൂറ്റാണ്ടിലെ ജാവയിലെ നൃത്തം

യോഗകർത്തായിൽനിന്ന് 15 കിമീ അകലെയുള്ള ഗ്രാമമാണ് പ്രാംബൺ. വൃത്താകൃതിയിലുള്ള മുറ്റങ്ങൾക്ക് ചുറ്റുമായി 200 ക്ഷേത്രങ്ങളുടെ സമുച്ചയം.ഹിന്ദു,ബുദ്ധിസ്റ്റ് ക്ഷേത്രങ്ങളുടെ സമുച്ചയം. പത്താം നൂറ്റാണ്ടോടെ മദ്ധ്യജാവയിൽനിന്ന് കിഴക്കൻജാവയിലേക്ക് തലസ്ഥാനം മാറി. വലിയ ഒരു ഭൂകമ്പത്തിന്റെ ഫലമായാണ് ഈ മാറ്റം സംഭവിച്ചത്. 16ആം നൂറ്റാണ്ടിലുണ്ടായ മറ്റൊരു ഭൂകമ്പം ഇവിടുത്തെ ക്ഷേത്രസമുച്ചയത്തെ നശിപ്പിച്ചു. സർ സ്റ്റാൻഫോഡ് റാഫിൾസ് 19ആം നൂറ്റാണ്ടിൽ ക്ഷേത്രസമുച്ചയം കണ്ടെത്തി. അകത്തെ ചുറ്റിലുള്ള 16 ക്ഷേത്രങ്ങൾ പുനരുദ്ധാരണം ചെയ്തു കഴിഞ്ഞു.2001ൽ പുറത്തെ ചുറ്റിലെ ക്ഷേത്രങ്ങളുടെ പുനരുദ്ധാരണം തുടങ്ങി.

ഏറ്റവും നടുവിലെ ഏറ്റവും ഉയരമുള്ള ക്ഷേത്രം ശിവക്ഷേത്രമാണ്. ഇരുവശമായി വിഷ്ണുക്ഷേത്രവും ബ്രഹ്മാക്ഷേത്രവും. ശിവക്ഷേത്രത്തിന്റെ വടക്കേ അറയിലെ ദുർഗ്ഗാക്ഷേത്രം ലോറോ ജോംഗ്രംഗ് എന്ന രാജകുമാരിയുടേതാണെന്ന് പറയുന്നു. ശിവമഹാദേവനാണ് പ്രധാനപ്രതിഷ്ഠ. പുറത്ത് 62 നൃത്തകരണങ്ങളുണ്ട്.. ഇതിൽ നർത്തക,ഗായകസംഘത്തിന്റെ വിവിധങ്ങളായ രൂപങ്ങളും കർമ്മങ്ങളും ഭരതമുനിയുടെ നാട്യശാസ്ത്രത്തിന് അനുസൃതമായി കാണാം. അകത്ത് രാമകഥ കൊത്തിയിരിക്കുന്നു

# ലകുലീശനും പൂക്കാട്ടിയൂർ ലിഖിതവും

ബ്രാഹ്മിലിപിയിൽ കവിത്വം അഥവാ കവുത്തുവമെന്ന് മൂന്നുവിധം എഴുതാം. ക്ഷേത്രത്തിലെ ശ്രീഭൂതബലിയോടനുബന്ധിച്ച് ദേവദാസിമാർ ചെയ്യുന്ന നൃത്തനാട്യമുദ്രാഭിനയപ്രധാനമായ ചടങ്ങിനെയാണ് കവത്തുവമെന്ന് തമിഴിലും കവിത്വമെന്ന് മഹാരാഷ്ട്രത്തിലും വിളിക്കുന്നത്.ഇത് ചെയ്യുന്ന നർത്തകിമാരെ ദാരികമാരെന്ന് പറഞ്ഞിരുന്നു. ശരഭപുരിയിലെ ക്ഷേത്രത്തിലേക്ക് കോലത്തുനാട്ടിൽനിന്ന് വിവാഹം കഴിച്ചുവന്ന കോലവതി എന്ന രാജ്ഞി ദാരികമാരെ സംഭാവന ചെയ്തതായി ശരഭപുരി ലിഖിതങ്ങളി

ലുണ്ട്.

ബ്രാഹ്മിയിലെ
കവുത്തം
കവിതപം

3 വിധം എഴുതാവുന്നത്.
ക ബ്രഹ്മശക്തി ബ്രഹ്മാണി
ഉ ഉമ ശിവശക്തി
ത്ഥം മംഗല,ശ്രീ,വൈഷ്ണവശക്തി

കഥകളിയിലെ കവുത്തുവം അഞ്ചു താളത്തിലാണ്.

ഏകം തെയ്

ചെമ്പട തെയ്യ് ത്ത ത്ത ധീ ഹി ധീ ഹി

ഝംപ തൈ ഹിത തി ത്ത ത ക്കിട ധീ, ധീ,കിട

ത്രിപുട ധീയം ത ധീയം ധീ യം

അടന്ത. തൈ ഹി ത ത ര ധീ ഹി താ ത ത ധീ ഹി ധീ ഹി

പൂക്കാട്ടിയൂരിലെ ലിഖിതം താളത്തോടെ പാടി നൃത്തം വെക്കാവുന്ന കവുത്തുവമാണ്. മഹാദേവസ്വാമിയുടെ ഗഗനത്രികുടുംബസ്ഥലമെന്നാണ് ലിഖിതം ക്ഷേത്രത്തെ പറയുന്നത്.

ചൂലാലി ഹൈമീ സുന്ദരി ആയുര്യാ-
സുയു നിര്ദ്ധന നിര്ഗ്ഗുണമദ(പദ)ലലാട
ചുംചുനി ചുംചുലു ആയവധൂസ്വചുഞ്ചുള
ഊചുയ ലവുലീശ്വരു ചുഞ്ചുരുണീ
ദലല ഈചുരാസ്വാമിനിസ
രചുല്ക്കഹോമലുന്നാമമസ്വാമിക്കുയു(ള)ല
(അ)ഹസ്കഴഞ്ചുക്കുമൂവിരണ്ടെള്ു(ഴു)ഭൂമിരീ
യാണ്ടു മുഴുക്ക ശകപല്ലവപൊന്ഥാലനീരാടലുവലുക്ക്

പ(ഗ)ശ്രീമെമേര്ക്ക് (വൈവൈ) ത്രിപുവണേവേണേ ഹൃദര്ണ്ണസംസ്ഥം
(സംസദ്) നഥൂസ്യാ(ര്ണ്ണ്യാ)വെലി(ളി)ത്ത്യൂവ്വെരുക്ക്
ഏനല്ലുവേവെവ്വുവേ കവിവേര്ണ്ണയളലവണളകു ആണ്ട് 791
പമെജെ(പശ്ചിമേ) വേൽഫന്തമേ 2311 ഹര്ണ്ണ മേതം 12 കന്നിവിയാളം 22

വചർണ്ണേം ണേനള(ല) 27' ണ (ക)മ്മേയ്ത്തൂണ്മത്തുണ് 73ആം തീളു
ഊമ്ണും മ്ണവറ്റ് (മ്ണവഋ ഈ0 വേ്യാമേ വക 013 വെ.നാ. വെ 1
വിടിഞ്ച് യതഫണിനീം (യതഫണി 10)
വീണാവേണുളുലനുനിലീ(ളീ)ണാ
തണാടധമ്യേധക്ഷവുണീമേമീസുരരസുശ്യംഗംബ ഓം

ധനാർത്ഥധിയശ്രീപുത്രജിതസുമുത്തീഞാഴലു
അഥ ഉമാസ്വാമിസ ഈഴുമൂഷ്മുതളിടസ്യുസ്യുതുടർജത്തുളുട
ഉടതാലീടുയുഗചിത്രരതീലപ-
ർദ്ധധവളജടലാസ്ഥദ്ധിതമഥ യമജയഹ
നത്ഥിത്ഥധരര മുരാരിരത
ലധലില്ലല്ലത ശതവിഷപുര
രജസജില മാത്രധര
ശിഖിശ്ഥ ദാസിശരരുരുകര( ശിഖിശതദാസീ,ശര,രുരു,കര)
തുദ(ത)രശത(ധ)ശധീവര(രു)ജൂഢ
(ഉദരശതാശദ്ധീവരജൂഢ) (പുറപ്പാടുമല്ലാരി,തേർമല്ലാരി, തീര്ത്ഥമല്ലാരി, ഇവയുടെ മൂന്നിന്റെയും താളങ്ങളുള്ള കവിതമാണിത്. ചൊൽക്കെട്ട് കൂട്ടിപ്പാടി നൃത്തം വെച്ച് നോക്കുക)

ഇനിയുള്ളത് ദ്വിഭാഷയിലുള്ള സന്ദേശംകൂടിയുള്ള ലിഖിതഭാഗമാണ്.

നലീമന മലാളലഴപ്പം ഭഗതമുനിജു
മഞ്ജുളർത്ഥജ മളഗല്ലപു സാമിസ

ആലാപയാഗലലനാനടനപീഠം
നിജമമവയജമാപാടിമുത്ഥായ
ഫുവപാലപഖതിത-
സ്സാടുഫ്ഭസ്സാമിസ്സഖാദ്ധ്യക്ഷമു
സ്വാമിരുയപത്രധവരു(ർ)ത്തക പരുവ-

**അർത്ഥവും വ്യാഖ്യാനവും**

**മ**ഹാദേവസ്വാമിയുടെ ഗഗനത്രികുടുംബസ്ഥലം. ചൂലാലി,ഹൈമി,സുന്ദരി ആയ ദേവി ആയുസ്സുള്ള പ്രജയെ ലഭിക്കാനായി നിർഗ്ഗുണനും നിർദ്ധനനും നിത്യനിർവ്വാമമദലഹരിയിൽ ഇരിക്കുന്നവനുമായ ശിവന്റെ ലലനാപദം (ലലാടപദം) സ്വീകരിച്ചു. ചുഞ്ചുന ചുഞ്ചുലു എന്ന് ചിലങ്ക കിലുക്കുന്ന ആയിവധുവിന്റെ( പത്മനാഭസഹോദരി) നാദം കേട്ട് (ലലാടത്തിലെ ദശവിധനാദം കേൾക്കുന്ന) ലവുലീശ്വരൻ ഇപ്രകാരം പറഞ്ഞു. ചെഞ്ചുരുണീ, (ചുവന്ന നിറമുള്ള ചെഞ്ചുത്തരുണീ) ഈശ്വരസ്വാമിനിയുടെ രജസ്സിൽ(രജോഗുണം) ശുക്ലഹോമത്തിന് (സാത്വികം) നാവാസ്വാമിക്കുള്ള (സഹോദരൻ) അഹസ്സ് (പകലിലെ ഹോമം) കഴഞ്ചിന് 32 എള്ളു വിളയുന്നനിലവും, ആണ്ടു മുഴുവനും ശകപല്ലവപ്പശുംപൊൻതാലനീരാടുന്ന തിന്.........

ഈ വരികൾക്ക് ദ്വാശ്രയകാവ്യരീതിയിൽ (ഒരേ വാക്കിൽ 2 കാര്യം പറയുന്ന രീതി) മറ്റൊരു അർത്ഥം കൂടി കിട്ടും. (telling two stories simultaneously using same words which can be read in more than one way) പൂവന(പൂക്കാട്ടിയൂർ)

ദേവസ്വാമിയുടെ ഗഗനത്രികുടുംബസ്ഥലം. വെണ്ണനെയ്യ് ചേർത്ത് വേവിച്ച അരി മൂന്ന് നാഴിയുരി. വെള്ളനേദ്യം ,നീ ർധാര, വെണ്ണ 36 ആയം സ്വാമിക്ക്. വൈയ്യണ (ഭൂമി അഥവാ വൈയ്യകത്തിന്റെ അളവിൽ)നിന്ന് 33 ന്യൂനം (കുറവ്) ഈസ്വരസ്വാമിനിയുടെ ഭരണി ഉത്സവത്തിന്.സൂര്യന്റെ അണു(രജസ്സ്-പൊടി) ശുക്ലം ബ്രഹ്മാണിനിയുടെ (സരസ്വതി) നാവായ വാക്കിൽ നാവാമുകുന്ദസ്വാമിക്ക് (ഹരശുക്ലം ഹരിരജസ്സിൽ) അഹസ്സ് കഴഞ്ചിന് 32 എള്ളു വിളയുന്ന ഭൂമി, സ്വർണ്ണനദി(പൊൻനദി)യിൽ ആണ്ടുമുഴുവനും ശകപല്ലവപ്പൊൻതൃത്താലീയത്തിൽ (തൃത്താല) ആവണ (ശ്രാവണ)സത്സദസ്സ് (ശതശതം യാഗം ചെയ്ത ശതകർണ്ണിസഭ)

ഗോശ്രീമേർക്ക്(പടിഞ്ഞാറ്) ത്രിഭുവനത്തിലെ വേണയില് ഹൃദ്സാഗരത്തൽ സ്ഥിതി ചെയ്യുന്ന സംസദ് (പരിഷത്ത്). അഥ (മംഗളം) അപ്രകാരം യാഗം ചെയ്തവരുടെ ഊരണിയിൽ, വെളിവിത്തുത്തേവർക്ക് നല്വിസഭയിൽവെച്ച് പോ കവിവേരു ആയ വർണ്ണയാളലവണന് ആണ്ട് 790 പശ്ചിമത്തിൽ വേൽപ്പന്തമെന്ന വൈലസ്ഥാനത്ത് 2311 മേടം 12 കന്നിവ്യാഴം 22 ആകാ ശത്തിലെ മേൽത്തൂണുകളായിരിക്കുന്ന 27 ഗണകന്മാരുടെ (നക്ഷത്രം) 73 ആവർത്തി കഴിഞ്ഞ് 19ആം നക്ഷത്രത്തിൽ (മൂലം കഴിഞ്ഞ് പൂർവ്വാഷാ ഢം) 013 നാഴിക വെളുപ്പിന് 1 വിനാഴിക മുടിഞ്ഞ്, വീണാവേണുമേളന ത്തോടെ നീലീനദിയുടെ (നിള) താഴത്തെ കരയിൽ അക്ഷൌഹിണിപ്പട യോടെ ഭൂസുരന്മാർ ശൃംഗാംബാസമേതനായ ശിവദർശനം ചെയ്തു.

സംഗീതനൃത്തവാദ്യഘോഷം , കവിത്വം, ദ്വാശ്രയകാവ്യരീതി.
യമകം,ശ്ലേഷം ,യോഗത്തിലെ ദശവിധനാദം, ചിലങ്കയുടെ നാദം (onomatopoea) ഇവ കൂടാ തെ ചെഞ്ചു ട്രൈബലുകളുടെ പേരും നാവാ,നീലീനദി, തൃത്താല ,വൈയ്യ കം കായൽ ഇവയും ഉണ്ട്. പൂക്കാട്ടിയൂരിന്റെ പേരുണ്ട്. കാലഗണനയു മുണ്ട്. ചെഞ്ചുരുണി എന്നത് കേരളത്തിലെ തെക്കേ ഭാഗത്ത് ആയ് വംശ ക്കാരുടെ പുരാതനമായ സ്ഥാനമാണ്. ആവണഞ്ചേരി (അവനവഞ്ചേരി) പഴയ വേണാടിലെ മൂഷകവംശത്തിന്റെ നാമവുമാണ്.

ഇനി നമുക്ക് കാലം,ലവുലീശപരാമർശം, വേൽപ്പന്തമെന്ന പരാമർശം, ദ്വിഭാഷാപ്രയോഗം ഇവയെല്ലാം പരിശോധിക്കണം.

# ലകുലീശസമ്പ്രദായം-







The Development of Various Schools of Saivism

വിക്കിപ്പീഡിയയിലെ ശൈവസ്കൂളുകളിൽ ലകുലീശസമ്പ്രദായം വിട്ടു കളഞ്ഞിരിക്കുന്നു.

28ആം യുഗാവർത്തനകാലത്ത് ശ്രീകൃഷ്ണൻ അവതരിച്ചപ്പോൾ ശിവനും ലകുലിൻ എന്ന പേരോടുകൂടി മഹേശ്വരപാശുപതബ്രഹ്മചാരിയായി ശ്രീ കൃഷ്ണലീല കാണാനവതരിച്ചു. അദ്ദേഹം ലഗധനെന്ന പേരിൽ ഭൃഗുകച്ഛ ത്തില് തപസ്സു ചെയ്തു. അദ്ദേഹം പ്രശസ്തരായ നാലു കുലത്തിലെ നാലു പേരെ തന്റെ ശിഷ്യരാക്കി. യോഗിയാതിരി സമ്പ്രദായമെന്ന ലകു

ലീശപാശുപതസമ്പ്രദായം അവരിലൂടെ വളർത്തിയെടുത്ത് പ്രചരിപ്പിച്ചു. കുശികൻ,മിത്രൻ,ഗർഗ്ഗൻ, കാരൂഷനെന്നിവരാണ് നാലു ശിഷ്യന്മാർ. മൈത്രകന്മാരുടെ വംശത്തിലാണ് വല്ലഭവംശം . (പടിഞ്ഞാറൻ തീരത്തെ ശിവാരാധകന്മാര്). യാദവമൂഷകവംശമാണ് ഇവർ. ചെന്തുരുണി കേരള ത്തിലെ പ്രാചീനഗുഹാഗൃഹമാണ്,ആയ് (യാദവ)വംശക്കാരുടേതാണ്. ഹോയ്സാലരാജവംശം യാദവവംശമാണെന്നും അവരുടെ ഗുരുവും ലകുലീശനാണെന്നും നേരത്തെ കണ്ടു. ഗര്ഗ്ഗനാണ് യാദവരുടെ ഗുരു. കാരൂഷകംന്മാർ ഭാരതകാലത്തുതന്നെ പ്രസിദ്ധമായ യാദവവംശമാണ്.(ചേദി ശിശുപാലനും സാലവനും ഈ വംശമാണ്) അവരാണ് കേരളത്തിലെ പ്രജകളെന്ന് പുരാണങ്ങളിൽ  പറയുന്നു.

ഋഗ്വേദത്തിൽ( 1.133.1) വൈലസ്ഥാനം എന്ന് പറയുന്നതാണ് ഇവിടെ വേല്ഫന്തം അഥവാ വേൽപ്പന്തരെന്നു പറയുന്നത്. വേള(ചന്ദ്രവേള)യിൽ വേലിയേറ്റമുണ്ടാവുന്ന കടലോരമാണത്. പുറനാനൂറിൽ(201) ഇരുംകോവേലെന്ന ഇരുക്കുവേലിന്റെ 49 തലമുറ മുമ്പുള്ളവർ (സകല പൂർവ്വികരും) വാണ കോട്ടയും അക്ഷൌഹിണിസേനയും ഈ പ്രശസ്തനഗരമാണെന്ന് പറയുന്നു. കേരളചരിത്രത്തിൽ വേലാപുരമെന്ന് കേരളത്തിന്റെ പേരാണ്.

പുറനാനൂറിൽ പറയുന്ന അക്ഷൌഹിണിപ്പടയോടുകൂടിയുള്ള ശിവദർശനമാണ് ഇവിടെ പരാമർശിക്കുന്നത്.മേടം 12 എന്നാലത് വിഷുപ്പത്ത് കഴിഞ്ഞ ഉടനെയാണ്. വ്യാഴം ചിത്രയിലാണ്. മേടത്തിലെ അശ്വതിയിൽ സൂര്യനും കന്നിയിലെ ചിത്രയിൽ വ്യാഴവും ധനുവിലെ പൂരാടത്തിൽ ചന്ദ്രനും  നിൽക്കുന്നു. മേടഭരണിക്കു (ചന്ദ്രൻ ഭരണിയിലെത്തി അമാവാസിയാവാൻ 9 ദിനം ബാക്കിയിരിക്കെ) ആണ് ശിവനെ ദർശിക്കുന്നത്.

കലിയുഗം 3102ലാണ്  ഇരുക്കുവേലിന്റെ പൂർവ്വികർ ദർശനം നടത്തിയത്. അവരുടെ സംഗമത്തിന് 2311 വർഷം കഴിഞ്ഞാണ് ( ബിസി 791) ലിഖിതത്തിലെ സംഗമം നടന്നത്.  പുറനാനൂറ് കാലത്തിന് എത്രയോ മുമ്പ് നടക്കുന്ന സംഗമത്തിന്റെ തുടർച്ചയാണത്. പുറനാനൂറുകാലത്താവാം ഇതിന്റെ ഓർമ്മക്കായി ലിഖിതം കൊത്തിച്ചതെന്ന് വിചാരിക്കാം. ദക്ഷിണദിക്കിലെ യമനെയാണ് ദേവദാസികൾ സ്തുതിച്ചത് (യമ ജയഹ) ദണ്ഡധരനും മഹിഷവാഹനനുമാണ് യമൻ.രുരു(മാൻ),ശിഖി(സർപ്പം),രജസചിന്മാത്ര (അഗ്നി) ധരിച്ച ത്രിപുരാന്തക,അഥർവ്വാംഗിരസമഹാദേവമഹേശ്വരയോഗിയായ ശിവരൂപമാണ്. മുരാരിരതനായതിനാൽ വിഷ്ണുമോഹിനിയിൽ രതിയുള്ളവനുമാണ്. (ഹരിഹര) പൂക്കാട്ടിയൂരിലെ ക്ഷേത്രം ശിവ, വിഷ്ണു, ദേവിമാരുടെ ത്രികുടുംബമാണ്. നൂറു യാഗം ചെയ്തു, നൂറു ദിക്കിലേക്ക് സഞ്ചരിച്ച ധീവരനാണ്, അനേകം ദേവദാസിമാരുടെ അധിപനാണ്, സകലകലാവല്ലഭനും ദണ്ഡനീതിസ്ഥാപകനുമാണ്. ദേവിയുടെ ഭരണി ഉത്സവം വരാനിരിക്കെ, ചിത്രാപൌർണ്ണമിയും വസന്തയാഗവും കഴിഞ്ഞാണ് ചിത്തിരൈക്കൂടൽ എന്ന സംഗമം  ഉണ്ടായത്. ഈ ലിഖിതം അതിന്റെ ഓർമ്മക്കാണ് പുറപ്പെടുവിച്ചതും സ്ഥാപിച്ചതും.  (വസന്തോത്സവം) ഉമാസ്വാമിയുടെ ഏഴുമൂന്നു (21) തളിയിലെ ജനങ്ങളും ആ യുഗാദിയിലെ ചിത്തിരക്കൂടലെന്ന ചിത്രരതിയിൽ ,ജടയിൽ ധവളനിറമായ അർദ്ധചന്ദ്രനെ ചൂടിയ യമധർമ്മനീതിസ്ഥനായ ശിവന്റെ ഉമയിലും മുരാരിയിലുമുള്ള

ചിത്രരതിസ്വഭാവം കണ്ടു.
നത്ഥിത്ഥധര എന്ന ചൊൽക്കെട്ടിനു അതേ മാത്രയിൽ മുരാരിരത എന്നും ലധലില്ലള്ഥ എന്നതിന് സമമാത്രയിൽ ശതവിഷ്വപുര എന്നും കാണുന്നത് സുന്ദരം. ഇവ കവുത്തുവനാട്യപ്രയോഗമാണ്. പരുവ (ദേവദാസി) പാടി യാടിയ കവുത്തുവം തന്നെ അപസവ്യമായി വായിച്ചാൽ വഴിപാടുവി വരമായി മാറുന്നതും ഭാഷാപ്രയോഗത്തിന്റെ (വിദ്വത്തം) നിദാനമാണ്.

നലീമന മലാളലഴപ്പം ഭഗതമുനിജു എന്നത് നലീമനയിലെ മലയാളത്തപ്പൻ ഭാഗവതമുനിക്ക് എന്നാണ്. അതുതന്നെ തെലുങ്കിൽ മഞ്ജുളർത്ഥജ, മളഗല പ്പു, സാമിസ എന്ന് ദ്വിഭാഷയിൽ വിവർത്തനം ചെയ്തിരിക്കുന്നു.
ആലാപവും യാഗവും ലലനകളുടെ നടനപീഠവും (നടനവിദ്യാലയം) എല്ലാ ദിനവും നടത്തിക്കാനായി, (നിത്യനിദാനം) ആണ് വഴിപാടുകൾ പറയുന്ന ത്. യജമാനനെ(ഈശ്വരനെ) തുയിലുണർത്തി ഉപചരിക്കാനായി ഭുവനപാല ഭഗവതിയുടെ സാഡുഫ്ഭസ്വാമിയുടെ സഖാദ്ധ്യക്ഷതയിൽ
(കൊടിക്കീഴിലുള്ള )എല്ലാ വർത്തകശ്രേണികളും പരുവ(ദേവദാസി)കളും സമ്മേളിച്ചാണ് തങ്ങൾ ഇത് ചെയ്തുകൊള്ളാമെന്ന് നിയമം പാസാക്കുന്നത്.

1.ദ്വിഭാഷയിൽ പൂർണ്ണവാചകം.

2. മലാളമെന്ന് മലയാളഭാഷയുടെ നാമം

3. സൌജന്യവിദ്യാലയസ്ഥാപനം

ഇവയുടെ പ്രാധാന്യം വളരെയധികമാണ്.

ലകുലേശസമ്പ്രദായത്തിലുള്ള ഗുരുക്കന്മാരെ ആരാധിച്ച് ക്ഷേത്രമുണ്ടാക്കിയ തിന്റെ ആദ്യത്തെ ലിഖിതം വടക്കേ ഇന്ത്യയിലെ ഗുപ്തരാജവംശകാല ത്താണ് ഉണ്ടായത്.മഥുരയിലെ കിണറിലെ തൂണിലാണ് ഇത് കണ്ടത്.

താഴെ ലകുലീശചിത്രമുണ്ട്.





സിദ്ധം ഭട്ടാരകമഹാരാജാധിരാജാശ്രീസമുദ്രഗുപ്തസത്പുത്രസ്യ ഭട്ടാരകമഹാരാജരാജാധിരാജശ്രീചന്ദ്രഗുപ്തസ്യ വിജരാജ്യസംവത്സരേ പഞ്ചമേ കാലാനുവർത്തമാനസംവത്സരേ ഏകഷഷ്ഠേ 60 1 () പ്രഥമേ ശുക്ലദിവസേ
പഞ്ചമ്യാം അസ്യാം പൂർവ്വയംഭഗവത്കുശികത് ദാസമേന ഭഗവദ്പരാശരച്ചതുർത്ഥേന ഭഗവദ്കപിലവിമലശിഷ്യേന ഭഗവദ് ഉപമിതവിമലശിഷ്യേന അര്യോദിതചര്യേന
സ്വപുണ്യപ്യായനനിമിത്തം ഗുരൂണാം ച
കീർത്ത്യാർത്ഥം ഉപമിതേശ്വരകപിലേശ്വരൌ ഗുരു( ) പ്രതിഷ്ഠാപിതോ നൈതത് ഖ്യാത്യാർത്ഥം അഭിലിഖ്യതേ അഥ മഹേശ്വരാണാം വിനാപ്തിക്സ് ക്രിയതേ
സംബോധനം ച യതകതേനാചാര്യണം പരിഗ്രഹം ഇതി മത്വാ വിശങ്കം പൂജാപുരസ്കാരം പരിഗ്രഹപരിപാല്യം കുര്യാദ് ഇതി വിജ്ഞാപ്തിർ ഇതി
യശ്ച കീർത്ത്യാഭിദ്രോഹം കുര്യാദ് യശ്ചഭിലിഖിതം ഉപര്യധോ വാ സ പഞ്ചഭിർ മഹാപാതകൈർ ഉപപാതകൈശ്ച സംയുക്ത സ്യാത് ജയതി ച ഭഗവാൻ ദണ്ഡ രുദ്രദണ്ഡോഗ്രനായകോ നിത്യം

ചന്ദ്രഗുപ്തന്റെ വിജയവർഷത്തിൽ സത്പുത്രനായ സമുദ്രഗുപ്തൻ ഗുപ്ത വ്ഷം 61ലെ ആദ്യആഷാഢത്തിലെ ശുക്ലപഞ്ചമിക്ക് എഴുതിച്ച ലിഖിതം. ഈ ദിവസം ഗുരുവായതനത്തിൽ (ഗുരുവിന്റെ ക്ഷേത്രം) ഉപമിതേശ്വര, കപിലേശ്വരന്മാരുടെ ലിംഗം പ്രതിഷ്ഠിച്ചു. ഭഗവാൻ കുശികന്റെ പാരമ്പര്യത്തിൽ 10ആം തലമുറ, പരാശരന്റെ നാലാം തലമുറ, ,കപിലന്റെയും ഉപമിതന്റെയും വിമലശിഷ്യനായ ആചാര്യ ഉദിതാചാര്യനെ ഗുരുവായി വരിച്ചു. എന്റെ കീർത്തിക്കല്ല, മഹേശ്വരഭക്തരുടെ പുണ്യത്തിനായാണ് ഈ കർമ്മം. ഇത് ആചാര്യന്മാർക്കുള്ള നിവേദനമാണ്. തങ്ങളുടെ കയ്യിലുള്ള ഈ സ്വത്തുകൊണ്ട് അവർ ദേവന്റെ സ്വത്ത് തങ്ങളുടേയായി വിചാരിച്ച് സംരക്ഷിക്കയും വേണം. ഇതിനെ നശിപ്പിക്കുന്നവർക്ക് പഞ്ചമഹാപാതകവും പഞ്ചപാതകവും വരും. ഈശ്വരദണ്ഡം എപ്പോഴും വിജയിക്കട്ടെ. അത് വളരെ ഭയങ്കരമാണ്

പാശുപതശൈവിസത്തിലെ രണ്ടു ഗുരുക്കന്മാരുടെ പേരുണ്ട്. ഉപമിത, കപില, ദാനം വാങ്ങുന്ന ഗുരു ഉദിതാചാര്യ അവരുടെ ഗുരവായതനത്തിന് കൂടുതൽ പുനരുദ്ധാരണം , നിർമ്മിതി ഇവ നടത്തിയിട്ടുണ്ട്. .വില്ലിസ്സിന്റെ അഭിപ്രായം ഇപ്രകാരം പുണ്യത്തിനും മോക്ഷത്തിനുമായി കർമ്മം വൈഷ്ണവരുടെ ഇടയിലാണധികം. എന്നാൽ അലെക്സിസ് സാൻഡേഴ്സൺ പതഞ്ജലി മഹാഭാഷ്യത്തിൽ ശിവഭാഗവതന്മാരെന്ന പേരുണ്ടെന്ന് ചൂണ്ടിക്കാട്ടുന്നു. ലിഖിതരൂപത്തിൽ ലകുലീശസമ്പ്രദായത്തിനുള്ള ആദ്യതെളിവാണ് ചന്ദ്രഗുപ്ത,സമുദ്രഗുപ്തന്മാരുടെ ലിഖിതം. ഇവിടെ ലകുലീശനെന്ന നാമം ഉപയോഗിച്ചിട്ടില്ല. പക്ഷേ ഉദിതാചാര്യന്റെ ഗുരുപരമ്പര കുശികനിലാണ് ആരംഭിക്കുന്നതെന്ന് പറഞ്ഞിട്ടുണ്ട്. ലകുലീശൻ നാലു ശിഷ്യരിൽ ഒരാളാണ് കുശികൻ. മദ്ധ്യപ്രദേശിലെ ധാർ ജില്ലയിലെ (ബാഗ്)മഹാരാജാ ബുലിന്ദിന്റെ താമ്രപത്രലിഖിതവും ലകുലീശസമ്പ്രദായം ചൂണ്ടിക്കാട്ടുന്നു. ശിവലിംഗപൂജ സൈന്ധവകാലത്തേ ഉണ്ട്. ഗുപ്തകാലത്തും ഉണ്ടെന്ന് ക്ഷേത്രവും ശിവലിംഗവും തെളിയിക്കുന്നു. ഭണ്ഡാർക്കർ

രണ്ടാം നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽത്തന്നെ ലകുലീശസമ്പ്രദായം ഉത്തരേന്ത്യയിലുണ്ടെന്ന് ഗുപ്തരാജാക്കന്മാരുടെ മഥുരലിഖിതം വെച്ചാണ് പറഞ്ഞിട്ടുള്ളത്.

ഗുജറാത്തിലെ പാവഘട്ട് ചമ്പാനീർ ലകുലീശക്ഷേത്രം 10ആം നൂറ്റാണ്ടു മുതലുണ്ട്. ത്രിശൂലം ധരിച്ച് നഗ്നനായ ശിവനാണ് പ്രതിഷ്ഠ. ദക്ഷിണേന്ത്യയിലെ ചില ക്ഷേത്രങ്ങളിലും ലകുലീശസാന്നിദ്ധ്യമുണ്ട്.

സൌത്ത് ഈസ്റ്റ് ഏഷ്യയിലെ ലകുലീശ, വിദുസാന്നിദ്ധ്യം ഇന്ത്യയുടെ പടിഞ്ഞാറെ തീരത്തുനിന്നാവാനാണ് സാദ്ധ്യത. കാരൂഷരും മൈത്രേയരും ആയ ലകുലീശശിഷ്യപരമ്പര ഗുജറാത്ത് മുതൽ കേരളം വരെയുള്ള ഭൂഭാഗത്താണ് ജീവിച്ചത്.അവരുടെ സമുദ്രയാനചരിത്രവും , നൃത്തനാട്യനാടക സംഗീതപാരമ്പര്യവും സൌത്ത് ഈസ്റ്റ് ഏഷ്യയിലെക്കും വ്യാപിച്ചിരിക്കുന്നതിന്റെ തെളിവും കഥകളും ലിപിയും (ചമ്പയിലെ പല്ലവലിപി കാരളത്തിലുള്ള പല്ലവട്ടെഴുത്ത് മണിപ്രവാളമാണ്) ഇതാണ് നമ്മോടു പറയുന്നത്. പൂക്കാട്ടിയൂരിലെ സാദ്ധുഭസ്വാമി അഥവാ സാലുവസ്വാമി മഹാഭാരതത്തിലെ സാല്വവംശമാണ്. അദ്ദേഹത്തിന് പശ്ചിമതീരത്താണ് രാജധാനി, അദ്ദേഹം പാശുപതനാണ്.അദ്ദേഹത്തിന്റെ പിൻമുറക്കാരാണ് വിജയനഗരത്തിലെ സാളുവവംശം. എല്ലാ രാജവംശവും ഒരേ മൂലവംശത്തിലുണ്ടായി, വേർപിരിഞ്ഞ് കാലക്രമത്തിൽ മൂലം ഏതെന്നറിയാതായവരാണ്. വള്ളുവ(വല്ലഭ)നാട്ടിലെ ക്ഷേത്രപഠനം ആ ഒരുമയാണ് നമ്മെ പഠിപ്പിക്കുന്നത്.

റഫറൻസുകൾ:


1 Studies on the Mahābhārata— Essays by Alf Hiltebeitel, Volume 1 Edited by Vishwa Adluri and Joydeep Bagchee . Brill Leidon-Boston 2011

2. Whence Sanskrit . Kutha samskrithamithi .: (A brief history of Sanskrit prdagogy in the west) Herman Tull. International Journal of Hindu studies 2015 Springer .

3. Cosmopolitanism and regionalism in Indian cultural dynamics . Cracow Indological studies vol XV111. 2016. Ed Christina Bignami ,Ewa Debicka Borek

4. Conquering the worlds ,subdueing the minds, Sankara's Digvijaya in the local context.

5. . Mallebrein (Mallebrein 1999: 141): "The tribal and Hinduistic forms of religion do not create monolithic blocks. On the contrary, there are manifold transitions between these two spheres."

6. Choubey, M. C. 1997. Lakulīśa in Indian Art and Culture. Delhi: Sharada Publishing House

7. Lorenzen, D. N. 1991. The Kāpālikas and Kālāmukhas. Two Lost Śaivite Sects. Delhi: Motilal Banarsidass (1st print 1972).

8. The Implementation of the Pan-Indian Form on the Keralan Ground. A. R. Rajaraja Varma’s Citranakṣatramālā

9. Talking Stones: Royal Inscriptions in Medieval Karṇāṭaka എലീന മുച്ചിയാരെല്ലി

10. (From lanka Eastwards -Ramayana in literature and visual arts of Indonesia Ed:Andrea Acri,Helen Creese,Arlo Griffiths .KITLV Press Leiden 2011(Royal Netherlands Academy of arts and sciences)

11. Pollock 2006.13. 12,322

12. Ramayana in world literature. John Brockington and Mary Brockington. Conference on the Asian civilization museum.Singapore.July 2010

# ശിവശിൽപ്പങ്ങൾ.

ത്രിപുരാന്തകൻ.

1.ചോളന്മാർക്കു മുമ്പുള്ളവ തെക്കൻദ്രാവിഡദേശം (തമിഴ്നാട്, കേരളം) വടക്കൻ ദേശം (കർണ്ണാടക, ആന്ധ്ര,മഹാരാഷ്ട്ര) ഇതിനെ 5 സബ്ഗ്രൂപ്പ് ആക്കു ന്നു.

2.പല്ലവ(1-10)

3.ആയ് വേൽ(11)

4.ഇരുക്കുവേൽ (12-14)

5.ആദ്യകാലപടിഞ്ഞാറൻ ചാലൂക്യ(15-19)

6.രാഷ്ട്രകൂട( 20-24)

ഇരിക്കുന്നതും നിൽക്കുന്നതും വില്ല് പിടിച്ചതും അല്ലാത്തതും രണ്ടിലധികം കൈകളുള്ളതും ഉണ്ട്. ചിലത് പാശുപതാസ്ത്രദാനമൂർത്തി എന്നും കിരാ താര്ജ്ജുനമൂർത്തി എന്നും അർദ്ധനാരീശ്വരനെന്നും
വീണാധാരദക്ഷിണാമൂർത്തി എന്നും വിളിക്കപ്പെട്ടി ട്ടുണ്ട്

പല്ലവരുടെ ത്രിപുരാന്തകർഃ-

മഹാബലിപുരം രാജസിംഹൻ (700-728) രാജ സിംഹേശ്വരവിമാനം
പടിഞ്ഞാട്ട് അഭിമുഖമായ മദ്ധ്യഭാഗത്തെ നിച്ചിൽ. ദിശ വടക്കുപടിഞ്ഞാറ്, മുമ്പോട്ട് ഇടത്തോട്ട്. ശില അഷ്ടഭുജം. ഇടം കാൽ ഉയർത്തി, രഥം മുമ്പിൽ. പാർശ്വത്തിൽ 2 കുതിര. ഓരോ ചക്രം ഇരുവശം. യുദ്ധം ചെയ്യുന്ന ഗണങ്ങൾ. നാല് പാർശ്വപാനലു കളിൽ സിംഹങ്ങൾ.



കിഴക്കേ ക്ഷത്രിയസിംഹേശ്വരവിമാനം .വട ക്കുപടിഞ്ഞാറ് മുന്നിൽ
ഇടത്തേ ക്ക്. എല്ലാം രാജസിംഹേശ്വരവിമാനത്തിലെ പോലെ. ഗണങ്ങൾക്ക്

വലത്ത് ബ്രഹ്മാവും ഇടത്ത് വിഷ്ണുവുമുണ്ട്.



സർപ്പങ്ങളുണ്ട്

3.കാഞ്ചീപുരം കൈലാസനാഥക്ഷേത്രം രാജസിം ഹൻ (700-728). രാജസിംഹേശ്വരവിമാനത്തിനു പടിഞ്ഞാറു വശം വലത്തെ കർണ്ണം ഉപദേവ താക്ഷേത്രത്തിനു പിന്നിലെ ചുമർ. വടക്കുപടി ഞ്ഞാറ് . മുന്നിൽ വലത്തോട്ട് ദിശ.

വലത്തു കാലാണ് ഉയർത്തിയിരിക്കുന്നത് രണ്ടുവരിയായി പരിവാരം .ഇടത്ത് ചതുർഭുജ വിഷ്ണുവും വേറെ 4 ദേവന്മാരും. വലത്ത് ചതുർഭുജബ്രഹ്മാവും 4 ദേവന്മാരും. താഴെ അഞ്ജലി കൂപ്പി 6

ദേവന്മാർ. നാഗം സൂചീമുദ്ര.




അതേ ക്ഷേത്രം രാജരാജേശ്വരവിമാനത്തിന്റെ അധിഷ്ഠാനം പടിഞ്ഞാറേ പ്രതിരഥനിച്ചിൽ. ദിശ വടക്കുപടിഞ്ഞാട്ട് ഇടത്തോട്ട്. ഇടംകാലു യർത്തിയിരിക്കുന്നു, ബ്രഹ്മാവ് ഉണ്ട്. ഇരുവശത്തെ പാനലിലും ദേവി. നാഗം സൂചീമുദ്ര



അതേ ക്ഷേത്രം തെക്കേ പ്രാകാരം വടക്കോട്ട് അഭിമുഖമായ ചുമരിൽ തെക്കുകിഴക്കുനിന്ന് 5ആം ദേവകുലികയിൽ വലത്തോട്ട് ... വലത്ത് രണ്ടും ഇടത്ത് ഒന്നും പറക്കുന്ന രൂപങ്ങൾ പിന്നിൽ ബ്രഹ്മാവിന്റെ ശിരസ്സ്.




അതേ പ്രാകാരം 15ആം ദേവകുലികയിൽ. വടക്കുകിഴക്ക് മുന്നിൽ വലത്തോട്ട് ദിശ. ഇടത്ത് ചതുർമുഖവിഷ്ണു, നാഗ,നാഗിനി




അതേ പ്രാകാരം 18ആം ദേവകുലിക. വടക്കു പടിഞ്ഞാട്ട് മുന്നിലേക്ക് ഇടത്തോട്ട്. 12 കൈ. ഇടം കാൽ ഉയർത്തി പടിമേൽ വെച്ച് രഥത്തി ൽനിന്ന് ഇറങ്ങുന്നപോലെ. കുതിര ഇല്ല. രണ്ട് വലിയ രൂപം താഴെ 3 ചെറിയരൂപംപിന്നിൽ.



അതേ ക്ഷേത്രം പ്രാകാരത്തിനു പുറത്തെ തെക്കുകിഴക്ക് ഭാഗത്ത്. മാഹേന്ദ്രവർമ്മേശ്വര ക്ഷേത്രത്തിന് വടക്കുവശത്തെ ദ്വാരത്തിനു (നാലാമത്തെ ഉപദേവതാക്ഷേത്രം) പിന്നിലെ പടിഞ്ഞാറെ ചുമരിലെ നടുവിലെ നിച്ചിൽ. വടക്കുപടിഞ്ഞാറ് മുന്നിലേക്ക് വലത്തോട്ട് ദിശ. വലത്തുകാലുയർത്തി. 6 കൈ. വിഷ്ണു വലത്തും ബ്രഹ്മാവ് ഇടത്തും രണ്ടുപേരും ചതുർഭുജം.



കാഞ്ചീപുരം ഐരാവതേശ്വരക്ഷേത്രം രാജസിം ഹകാലം. പടിഞ്ഞാട്ട് അഭിമുഖമായ വിമാന ത്തിന്റെ വടക്കേ ചുമരിലെ പടിഞ്ഞാറേ പ്രതി രഥനിച്ച്. 6 കൈ ഇടംകാലുയർത്തി. ഇടത്ത് ചതുർഭുജബ്രഹ്മാവ്. സൂചീമുദ്ര.



തിരുവടികൈ വിരട്ടാണീശ്വരക്ഷേത്രം നൃപതുംഗവർമ്മ. കാലം (854-880)വിമാന ത്തിന്റെ തെക്കുകിഴക്കേ കർണ്ണം പുറംചുമരിൽ തെക്കുകിഴക്കോട്ട് ഇടത്തോട്ട് തിരിഞ്ഞ്. 12 കൈ.ചക്രങ്ങളുടെ ഇടയിൽ ഋഷഭം. ചതുർഭു ജനായ ബ്രഹ്മാവ് സാരഥി. വില്ലിന് നാഗത്തല . ഇടത്തുവശത്ത് 3 വൃത്തമായി ത്രിപുരങ്ങളെ കാണാം




ശിവനെ ഒറ്റക്കോ ത്രിമൂർത്തിയായോ അല്ലെങ്കിൽ ബ്രഹ്മാ, വിഷ്ണു ഇവരിലൊരാളോടു കൂടിയോ ആണ് പല്ലവന്മാരുടെ ശിൽപ്പം. ശിവൻ ഏതു ഭാഗത്തേക്കാണോ കാലുയർത്തിയത് ആ ഭാഗത്തെ കൈ മാറത്ത് കൈത്തലം മുകളിലേക്കാക്കി വെച്ചി രിക്കയാണ്. ശംഖചക്രം വൈഷ്ണവചിഹ്നമാണ്. (10) ഇത് അംശുമദ്ഭേദാഗമത്തിലാണ് ഇങ്ങനെ ത്രിപുരാന്തകന് വിവരിക്കുന്നത്. രാജസിംഹന്റെ കാലത്തേതാണ് 9 എണ്ണം .അതിലെ 6 ഒഴികെ എല്ലാം വടക്കുപടിഞ്ഞാട്ടാണ്. 6 മാത്രം വടക്ക്കിഴ ക്കോട്ട്. ബദാമി,ഐഹോൾ ,പട്ടാടക്കൽ നഗരം ഭരി ക്കുന്ന പടിഞ്ഞാറൻ ചാലൂക്യരെയാണ് രാജസിംഹ ൻ പതിവായി ആക്രമിച്ചിരുന്നത്. 6 ബാദാമിയുടെ കിഴക്കുള്ള ആലംപൂരിലേക്കുള്ള ആക്രമണമാണ്. 10 രാജസിംഹകാലമല്ല. നൃപതുംഗകാലമാണ്. അത് പല വിധത്തിലും രാജസിംഹകാലത്തെ ത്രിപുരാന്ത കരിൽ നിന്ന് വ്യത്യസ്തമാണ്. അന്ന് ചാലൂക്യർ പ്രബലശക്തിയല്ലാതായിത്തീർന്നിട്ടുണ്ട്. പല്ലവരാജ്യം രണ്ടായി വിഭജിച്ചുകഴിഞ്ഞു. നൃപതുംഗവർമ്മന് തെക്കുകിവക്ക് പാണ്ഡ്യരേയും തെക്ക് സിംഹളരേ യുമാണ് ആക്രമിച്ചിട്ടുള്ളത്.

ആയ് വേൽ.

11, വിഴിഞ്ഞം



എട്ടാം നൂറ്റാണ്ടിലെ കേരളത്തിൽ തിരുവനന്ത പുരത്തെ വിഴിഞ്ഞത്തിലെ പാറഗുഹാക്ഷേത്രം. കിഴക്കേ ചുമരിൽ വാതിലിനു തെക്കുവശം അപൂർണ്ണശിൽപ്പം. ചതുർബാഹു. തേരോ കുതിരയോ ഇല്ല. താഴെ 3 ഗണങ്ങളുണ്ട്. രണ്ടുപേർ ഇടം കാലിനു ചുവട്ടിലാണ്. അമ്പും വില്ലും മഴുവും.മൂന്നുപേർ ഇതിനെ കിരാതമൂർത്തി എന്ന് വിളിച്ചിട്ടുണ്ട്. കാൽച്ചുവട്ടിലെ ഗണരൂപം ത്രിപു രാന്തകമൂർത്തിയാണെന്ന് കാണിക്കുന്നു. അംശുമദ് ഭേദാഗമത്തിലെ വിവരണത്തിനു തുല്യമായി ഇടം കാൽ അപസ്മാരപുരുഷന്മേൽ വെച്ച് നിൽക്കുന്ന പോലെ. പിന്നീടുണ്ടായ പല ചോളശിൽപ്പങ്ങളും ഇങ്ങനെയാണ്. 8ആം നൂറ്റാണ്ടും പല്ലവശിൽപ്പ മെന്ന് പലരും വിചാരിക്കുന്നുണ്ട്. പല്ലവശിൽപ്പ ങ്ങളിൽ തേരുണ്ട്, ഇവിടെ ഇല്ല. പല്ലവശിൽപ്പ ങ്ങളിലെ വില്ല് മുകളിലും താഴത്തും വളഞ്ഞി രിക്കും. ശിവമുഖത്തെ പുഞ്ചിരിയും(സംഗമേശ്വരസ ദൃശം) അസ്ത്രം കൊണ്ട്

ഞാണിൽ കളിക്കുന്ന വിധവും വ്യത്യസ്തമായിരിക്കുന്നു. ഗുഹയുടെ ഇടത്തുവശത്ത് ശിവനും ഗൌരിയും നൃത്തം വെക്കുന്ന ശിൽപ്പമുണ്ട്. മയമതപ്രകാരം ത്രിപുരാ ന്തകനോടൊപ്പം ശിവനെ നൃത്തം ചെയ്യുന്ന വിധം ആരാധിച്ചാൽ ശത്രു ഉടനെ മരിക്കും.വിഴിഞ്ഞത്തെ ത്രിപുരാന്തകൻ വടക്കുകിഴക്ക് മധുരയുടെ ദിശയി ലാണ് നോക്കുന്നത്. ശിൽപ്പം പൂർത്തിയാക്കുംമുമ്പേ പാണ്ഡ്യൻ ആക്രമിച്ചു. വരഗുണവർമ്മപാണ്ഡ്യൻ (765-815) വേണാടിനെ ആക്രമിച്ചു. ഇതിനെ പ്രതി രോധിക്കാൻ പല്ലവനന്ദിവർമ്മന്റെ(731-796) നേതൃ ത്വത്തിൽ കൊങ്ങുചേരരും മലബാറിലെ അതിക മാന്മാരും തിരുവിതാംകൂറും ഒരുമിച്ച് ശ്രമിച്ചിട്ടും സാധിച്ചില്ല. ഇക്കാലത്താണ് ഇത് നിർമ്മിച്ചത്.
(https://www.academia.edu/42994313/Thripuranthaka_temples_in_Malabar_Kerala_State_A_historical_enquiry_Cover_Photo_Vizhinjam_cave_temple_of_Ay_Vel)

ഇരുക്കുവേൽ (കൊടുമ്പാലൂർ)

12.കൊടുമ്പാളൂർ മൂവർകോവിൽ ഭൂതിവിക്രമകേസരി (880-900)

തെക്കേ കോവിലിലെ ഗ്രീവത്തിന്റെ പിന്നിലെ കിഴക്കുവശം. ചതുർഭുജം. വലത്തോട്ട് തിരിഞ്ഞ്, ഇടത്തോട്ട് നോക്കി പുഞ്ചിരിച്ച്. രഥമില്ല. ആവനാഴിയിൽനിന്ന് അസ്ത്രം എടുക്കുന്നു. മഴു, വില്ല്, സംദംശമുദ്ര. ഭൂതലിംഗം ഗസസംഹാരമൂർത്തി എന്നും ബാരറ്റ് , ഗേസ്റ്റൺ, ലെഗ്രാന്റ് മതലായവർ ത്രിപുരാന്തകനെന്നും ഷിൻഡ്ലർ അന്ധകാസുരനെ ന്നും വിളിക്കുന്നു.



13 ത്രിപുരാന്തകക്ഷേത്രം കൊടുമ്പാലൂർ മൂവർകോവിലിന് തെക്ക് (880-900) മുന്നിലേക്ക് ദിശ. ചതുർഭുജം അഭംഗം തേരോ കുതിരയോ ഇല്ല. സൌമ്യരൂപം ത്രിപുരസുന്ദരിയും വീര ഭദ്രനുമുണ്ട് ഇത് ഇപ്പോൾ

ചെന്നൈ മ്യൂസിയ ത്തിലാണ്. ഭദ്രത്തിലെ നിച്ചിലാണ് മൂന്നു ശിൽപ്പ വും ഉണ്ടായിരുന്നത്. വീരഭദ്രൻ ചതുർഭുജം, തെക്കേ നിച്ചിലായിരുന്നു, ഇപ്പോൾ പുതുക്കോട്ട മ്യൂസിയം. വീരഭദ്രൻ മറ്റു രണ്ട് ശിൽപ്പത്തേ ക്കാളും അൽപ്പം ചെറുതാണ്. മുമ്പിലെ വലം കൈയിൽ വാളും ഇടംകയ്യിൽ പരിചയും, പിന്നി ലെ വലംകൈ ആവനാഴി, ഇടംകൈ വില്ല്. മറ്റു രണ്ടുപേരും പത്മപീഠത്തിലും വീരഭദ്രൻ രണ്ട് ചക്രമുള്ള പെട്ടിപോലുള്ള ഒന്നിലും നിൽക്കുന്നു. സമഭംഗമാണ്. ലിംഗപുരാണപ്രകാരം വീരഭദ്രൻ തേരിന്റെ തെക്കുപടിഞ്ഞാറാണ് അനുഗമിക്കുക



14.തിരുക്കട്ടളൈ സുന്ദരേശ്വരക്ഷേത്രം വിമാ നാധിതലം തെക്കേ ഭദ്രം നിച്ച്. ചതുർഭുജം. അഭംഗം. തേരോ കുതിരയോ ഇല്ല..ഇരുക്കു വേൽ ത്രിപുരാന്തകർക്ക് തേരില്ല. ചോളക്ഷേ ത്രങ്ങളിലെ നിച്ചുകളില് കാണുന്നവയുമായാണ് സാമ്യം. ചോളക്ഷേത്രങ്ങളെല്ലാം ഇരുക്കുവേ ൽക്ഷേത്രങ്ങൾക്ക് ശേഷം വന്നവയാണ്. (13, 14 ചിത്രങ്ങളിൽ അഭംഗമാണെന്നത് ശ്രദ്ധേയമാ ണ്. ) 9-10 നൂറ്റാണ്ടുകളിൽ ഇരുക്കുവേൽ കോ നാട്ടിൽ ശക്തരാണ്. പാണ്ഡ്യനാടിനു വടക്കുള്ള ചോളനാടിനെ കോനാടെന്ന് പറഞ്ഞിരുന്നു. 878 ൽ തിരുപ്പുറമ്പിയം യുദ്ധത്തിൽ മൂവർകോവി ൽ നിർമ്മിച്ച വിക്രമകേസരി നിർണ്ണായകപങ്ക് വഹിച്ചിട്ടുണ്ട്. പാണ്ഡ്യരെ തുടച്ചുനീക്കി ചോ ളരെ ശക്തരാക്കിയ യുദ്ധമാണത്.



ഇരുക്കുവേൽ ത്രിപുരാന്തകന്മാർക്ക് മറ്റ് ത്രിപു രാന്തകരുമായി സാമ്യം കുറവാണ്. മൂവർകോ വിലിലെ വീരമൂർത്തിക്കുപോലും മുഖത്ത് പു ഞ്ചിരിയാണ്. വില്ലെടുക്കുന്നതോ കുലക്കുന്നതോ അസ്ത്രം തൊടുക്കുന്നതോ ഈ ശിൽപ്പങ്ങളിലില്ല. ശിവന് ലീലാഭാവമാണ്. അസ്ത്രം കൊണ്ടല്ല മന്ദ ഹാസം കൊണ്ടാണ് ശിവൻ ത്രിപുരം ദഹിപ്പിച്ച തെന്ന് തമിഴ് പുരാണങ്ങൾ പലതും വിചാരിക്കു ന്നു. പല്ലവ, ആയ് വേൽ ത്രിപുരാന്തകനമാരിലും ഈ പുഞ്ചിരിയും അസ്ത്രപ്രയോഗം നടത്തായ്ക യും കാണാം. തെക്കുകിഴക്കും തെക്കും കാണു ന്ന ത്രിപുരാന്തകന്മാർ അന്നത്തെ കോനാടിന്റെ ശത്രു പാണ്ഡ്യരാണെന്ന് കാണിക്കുന്നു.

പടിഞ്ഞാറൻ ചാലൂക്യന്മാർ

ആലംപൂർ സ്വർഗ്ഗബ്രഹ്മക്ഷേത്രം. 682-690 വിജയാദിത്യകാലം അഥവാ വിനയാദിത്യകാ ലം ( 681-696) മഹാമണ്ഡപത്തിന്റെ കിഴക്കെ ചുമർ വടക്കുഭാഗം വാതിലിനു വശത്ത്. അഷ്ട ഭുജം. തേരിൽ 29 അരമുള്ള ഒറ്റ ചക്രം. ആ ലീഢമായി.നിൽക്കുന്നു. ഇടത്ത് 2 കുതിര. ഇരുകരമുള്ള ബ്രഹ്മാവ് തേരു തെളിക്കുന്നു. കുതിരത്തലക്ക് മുന്നിലായി

ത്രിപുരന്മാരിൽഒ രാളുടെ ചെറിയ മുഖം. വില്ല് പൊട്ടിയിരി ക്കുന്നു. ആവനാഴിയിൽ നിന്ന് അസ്ത്രം എടു ക്കുന്നു.ത്രിശൂലം പൊട്ടിയിട്ടുണ്ട്. നാഗം കാണാം.



പട്ടാടക്കൽ പാപനാഥക്ഷേത്രം ബാദാമി വിനയാദിത്യ, വിജയാദിത്യ കാലം .വടക്കേ പോർട്ടിക്കോ കിഴക്കേ തൂണിന്റെ കിഴക്കേ മുഖം. വടക്കുകിഴക്ക് മുന്നിലേക്ക് ഇടത്തോട്ട്ദി ശ.ചതുർഭുജം. ഇടംകാൽ ചാടുന്നപോലെ ഉയർത്തിയിരിക്കുന്നു ചെറിയ തേരിന് ഒരു ചക്രം. കുതിരയുണ്ട്. . താഴെ ചെറിയ ബ്രഹ്മാ വിന്റെ രൂപം.. ഒരു കൈ

കടിഹസ്തം വില്ല് ഉയർത്തിപ്പിടിച്ചിരിക്കുന്നു.



17.പട്ടാടക്കല് മല്ലികാർജ്ജുനക്ഷേത്രം വി ക്രമാദിത്യ രണ്ടാമന്റെ കാലം (734- 745) പ്രദ ക്ഷിണപഥത്തിലെ കിഴക്കോട്ട് അഭിമുഖീകരി ച്ച ചുമരിലെ നിച്ചിലുണ്ടായിരുന്നത്. ഇപ്പോ ൾ ബാദാമി മ്യൂസിയം. ദിശ വടക്കുകിഴക്ക് മുന്നിലേക്ക് ഇടത്തോട്ട്. അഷ്ടഭുജം.16 അരമു ള്ള ഒറ്റ ചക്രത്തോടുകൂടിയ തേരിൽ ആലീഢ മായി നിൽക്കുന്നു. ഇടത്ത് രണ്ട് കുതിര.ഇരുഭുജമുള്ള ബ്രഹ്മാവ് സാരഥി. പാർവ്വതി തേരിലിരിക്കുന്നു. അസ്ത്രമുനയിൽ തെറിയ ത്രിവിമാനമായി ത്രിപുരം കാണിക്കു ന്നു. അമ്പെയ്യുന്ന രൂപം. അഭയം, വാൾ, പരി ച, നൃത്തരൂപം, നാഗം, വില്ല് അസ്ത്രത്തിന്റെ അഗ്രം ഇവ കാണാം.ഈ ചിത്രം കിട്ടിയിട്ടില്ല.

പട്ടാടക്കൽ വിരൂപാക്ഷക്ഷേത്രം വിക്രമാദി ത്യ 2 കാലം 734-745. നാഷണൽ മ്യൂസിയം ഡൽഹി. മുന്നിലേക്ക് ഇടത്തോട്ട്. 6 കൈ. 8 അഴിയുള്ള ഒറ്റച്ചക്രം. തേരിൽ ആലീഢം. ഇട ത്ത് 2 കുതിര.

ചതുർഭുജമായ ബ്രഹ്മാവ് സാരഥി. രണ്ട് കുതിരകളുടെ ഇടയിൽ തേരിന്റെ തണ്ട് താമരപോലെ ,അതിൽ അഞ്ജലിഹ സ്തമായ ഗണപതി ചതുർഭുജമായിരിക്കുന്നു. മൂന്ന് ഏകതലവിമാനം ത്രിപുരമായി കാണിക്കുന്നു. വില്ലും ഗദയും ത്രിശൂലവും അസ്ത്രവും





19.മഹൂർ നന്ദേർ ജില്ല മഹാരാഷ്ട്ര. പാണ്ഡുലേനി ഗ്രൂപ്പ് ബ്രാഹ്മണിക്കൽ ഗുഹ. അകത്തെ തൂണുകളിലൊന്നിൽ അപൂർണ്ണം. 107 സെമീ ഉയരം. ചാലൂക്യരുടേയും രാഷ്ട്ര കൂടരുടേയും ത്രിപുരാന്തകന്മാർ ആലീഢമാ യി നിൽക്കുന്നു. ഇടത്തെ മുട്ട് മുന്നോട്ട് , വല ത്തേത് പിന്നാക്കം. ഒന്നുകിൽ വില്ല് കുലക്കുക യോ അല്ലെങ്കിൽ അമ്പ് തൊടുക്കുകയോ ആ വും. ശിവന് ഉഗ്രരൂപം ചിലപ്പോൾ ദംഷ്ട്ര ,കൂട്ടുപുരികം അടക്കം ഇവർക്കുണ്ട് കൈ 4,6, 8 വരെ ആവും. ഇവ ഇക്കണോഗ്രാഫിക്ക് നിയമം അനുസരിക്കയില്ല. പല്ലവ, ആയ്, ഇരുക്കു വേൽ രൂപങ്ങൾ ഇങ്ങനെയല്ല.,

തേരിന് ഒറ്റ ചക്രം, പെട്ടി ആകൃതി. ചെറുതാണ്, സാരഥിയായ ബ്രഹ്മാവും കുതിരകളും ചെറുതാ ണ്. മുകളിലെ മൂലക്ക് ത്രിപുരം വിമാനരൂപമായി കാണിക്കും. അസ്ത്രം അതിനെ പിളർക്കു ന്നതും കാണാം.. 15,16 വിജയാദിത്യകാലമാണ്. രണ്ടും വടക്കുകിഴക്കോട്ട് തിരിഞ്ഞിരിക്കുന്നു. യുവരാജാവായിരിക്കെ അദ്ദേഹം നടത്തിയ മിലിട്ടറി നീക്കം കാണിക്കുന്നു. അദ്ദേഹത്തിന്റെ ആദ്യഭരണവർഷമായ 696ൽ കോപ്പർപ്ലേറ്റുകളിൽ ഇത് കാണുന്നുമുണ്ട്

രാഷ്ട്രകൂടർ

എല്ലോറ ദശാവതാരഗുഹ ദന്തിദുർഗ്ഗകാലം (733-756) കിഴക്കെ ചുമർ ഗർഭഗൃഹത്തിന് ഇടത്ത്. തെക്കു കിഴക്ക് മൂല വരെ. പടി ഞ്ഞാട്ട് മുന്നിലേക്കും ഇടത്തോട്ടും തെക്കുവ ടക്ക് ദിശ. അഷ്ടഭുജം. ആലീഢം. 2 ചക്രം അരമില്ല. 4 കുതിര ഇടത്ത്. ചതുർഭുജബ്രഹ്മാ വ് സാരഥി. ത്രിപുരന്മാരെ ചെറുതാക്കി മൂലക്കപ്പുറത്താണ് കാണിക്കുന്നത്. വില്ല് കുലക്കുന്നു. വില്ലും ആവനാഴിയിൽനിന്ന് അസ്ത്രവും പൊട്ടിയ പരിചയും . വിസ്മയ ഭാവം. രണ്ട് ചക്രവും 4 കുതിരയും ഇതിലെ

പ്രത്.േകതയാണ്. ചക്രം ചുറ്റുമുണ്ടെന്നതും കുതിര പാർശ്വച്ചുമരിലേക്കും കാണുന്നു എന്നതും പ്രത്യേകതയാണ്.



14. എല്ലോറ കൈലാസഗുഹ. 16. കൃഷ്ണ 1 (756-773) രണ്ടു കൈ. മൂന്ന് ചക്രമുള്ള തേര്. രണ്ട് കുതിര ഇടത്ത് . ചതുര്ഭുജബ്രഹ്മാവ് സാരഥി. മുകളില് പറക്കുന്നരൂപങ്ങള്, യുദ്ധ രംഗങ്ങള്. വില്ലിന്റെ ഞാണ് കുലക്കുന്നു, ആവനാഴി, അസ്ത്രം, ധ്വജം കാണാം. വല ത്തോട്ടുള്ള ചെരിവ് കൂടുതലാണ്.

എല്ലോറ കൈലാസഗുഹ.കൃഷ്ണ 2 കാലം (880-914)കിഴക്കുഭാഗത്ത് വടക്കെ പകുതിയില് വടക്കേ മൂലക്കുനിന്ന് 3ആം നിച്ച്. പടിഞ്ഞാട്ടും തെക്കോട്ടും ഇടത്ത് മുന്നിലേക്ക്. 6 കൈ. ഇടംകാല് ഉയര്ത്തി.സ്തംഭവും കലശ വും ഉള്ള തേരില് . ഒരു ചക്രം അഴിയില്ല. കുതിര ഇടത്ത് . 2 കൈ

ഉള്ള ബ്രഹ്മാവ് സാരഥി. . ത്രിശൂലം, ആവനാഴിയില്നിന്ന് അസ്ത്രമെടുക്കുന്നു, വില്ല് കുലച്ചിട്ടുണ്ട്. ഋഷ ഭധ്വജവും വാലും വില്ലും ധരിച്ചിരിക്കുന്നു

23.പൂന പാതാളീശ്വരഗുഹ (750-800) മണ്ഡപത്തിന്റെ കിഴക്കേ ഭാഗത്തെ തെക്കെ ചുമരിൽ . ദിശ വടക്കോട്ട്. വ്യക്തമല്ല.

24.ഭവനാശിസംഗം രൂപാല സംഗമേശ്വരക്ഷേ ത്രം (800) ഗോവിന്ദ 3 കാലം. അന്തരാളത്തി ന്റെ തെക്കേ ചുമരിലെ ജാലത്തിൽ. തെക്കുകി ഴക്ക് മുന്നിലേക്കും ഇടത്തോട്ടും ദിശ. അഷ്ടഭു ജം. അഭംഗത്തിൽ ,അഴിയില്ലാത്ത ഒറ്റച്ചക്രമു ള്ള തേരിൽ. ഇടത്ത് ചെറിയ കുതിര. ബ്രഹ്മാ വിനെ കാണാം. തേരിനു പിന്നിൽ നൃത്തം വെക്കുന്ന രൂപം. പൊട്ടിയിട്ടുണ്ട്. നാഗം അസ്ത്രം ത്രിശൂലം വജ്രം പതാകാഹസ്തം മണി വില്ല് ഇവ കാണാം . ഉത്തരദ്രാവിഡദേ ശത്ത് ത്രിപുരാന്തകശിവൻ പുഞ്ചിരിക്കുന്ന, വില്ല് മുകളിലേക്ക് പിടിക്കുന്ന ,തേര് വില്ലു പോലെ വളഞ്ഞ ഏകശിൽപ്പമാണിത്. ഇതെ ല്ലാം തമിഴ് ഗ്രന്ഥപ്രകാരമാണ്. തേരിനു പിന്നി ലെ നൃത്തരൂപം ചിലപ്പതികാരത്തിലെ ചെങ്കു ട്ടുവന്റെ തേരിനു പിന്നാലെ നൃത്തം വെക്കുന്ന കൂളിയെ അനുസ്മരിപ്പിക്കും. മറ്റ് രാഷ്ട്രശി ൽപ്പങ്ങളിലെല്ലാം തേര് പെട്ടി പോലെയാണ്. ഇവ കൂടാതെ നിരവധി ചെറിയ രൂപങ്ങളും രാഷ്ട്രകൂടകാല ത്തേതായി കിട്ടിയിട്ടുണ്ട്. . പട്ടാടക്കൽ കാശി വിശ്വനാഥക്ഷേത്രം (756) മണ്ഡപത്തിന്റെ കിഴക്കു വശത്തെ രണ്ടാമത്തെ വലത്തെ തൂണിലുള്ളതും കുക്കനൂരിലെ തെക്കെ വരി നവലിംഗക്ഷേത്രങ്ങളുടെ നടുവി ലെ ക്ഷേത്രത്തിലെ അന്തരാലത്തിലുള്ളതും ശ്രദ്ധേയമാണ്.

രാഷ്ട്രകൂടരുടെ ത്രിപുരാന്തകന്മാർ ഇരുകൈകളോ 6 കൈകളോ 8 കൈകളോ ഉള്ളവരാണ്, ഇക്കണോ ഗ്രാഫിക്ക് ഗ്രന്ഥങ്ങളിലെ വിവരണം അനുസരിച്ചല്ല സൃഷ്ടി.24ൽ മാത്രമാണ് ഘണ്ടാമണി കാണുന്നത്ഇത് വടക്കേ ഇന്ത്യയിലെ അപരാജിതപ്രിഛ എന്ന ഗ്രന്ഥമനുസരിച്ചുള്ളതാണ്. എന്നാൽ ത്രിപുരാന്തകന് ദക്ഷിണേന്ത്യയിലേതുപോലെ 10 കൈ ഉണ്ട്. രാഷ്ട്ര കൂടശിൽപ്പത്തിൽ ഒറ്റച്ചക്രത്തേരിൽ നിൽക്കുന്ന രൂപമാണ്, പക്ഷേ 20ൽ തേരിന് രണ്ട് ചക്രമുണ്ട്. അത് അക്കാര്യത്തിൽ തിരുവടികൈ (പല്ലവ 10 ) കൊടുംബാലൂർ (13 ലെ വീരഭദ്ര), ഇവയെ അനു സ്മരിപ്പിക്കുന്നു. കുംഭകോണം ,തിരുപ്പുരമ്പിയം , തഞ്ചാവൂര്(സോപാനം) ഗംഗൈകൊണ്ടചോളപുരം ചോളറിലീഫുകളും കിഴക്കൻ ചാലൂക്യരുടെ ബാസ് റിലീഫുകളും ( പ്രതക്കോട്ട) ഇപ്രകാരമാണ്. ഇല 9- 11 നൂറ്റാണ്ടുകളിലേതാണ്.

രാഷ്ട്രകൂടരുടെ ത്രിപുരാന്തകന്മാരുടെ ദിശ ചർച്ച ചെയ്യപ്പെട്ട ഒന്നാണ്. ദന്തിദുർഗ്ഗന്റെ ദശാവതാര ക്ഷേത്രത്തിലേത് (20) തെക്കുപടിഞ്ഞാട്ടാണ് ദിശ. കുതിര വടക്കോട്ട് മുഖമാണ്. നീങ്ങുന്നത് പടിഞ്ഞാ ട്ടും. എഡി 750ന് മുമ്പ് ദന്തിദുർഗ്ഗന്റെ തെക്കൻ ഗുജറാത്ത്, മാളവ, വിദർഭആക്രമണങ്ങളും, വടക്കുപടിഞ്ഞാറൻ ഭാഗത്തേക്കുള്ള ആക്രമണവും ഉണ്ടായി. 753ൽ

കീർത്തിവർമ്മൻ 2 (ചാലൂക്യ) നെ തെക്ക് പരാജയപ്പെടുത്തി. അതിനാലാണ് ഈ ത്രിപുരാന്തകൻ എല്ലാ ദിശകളിലും തേരോട്ടിയതാ യി കാണിക്കുന്നത് 21ലും ഇതോ മാതിരി പല ദിശകളിലാണ് തിരിവ്. അത് വടക്കുകിഴക്ക് ദിശ യിൽ കുതിര തെക്കോട്ട് അഭിമുഖമായി കിഴക്കോട്ട് നീങ്ങുന്നു. കൃഷ്ണ 1 കൈലാസം വരെയും എല്ലാ ദിശകളിലും സാമ്രാജ്യം വിസ്തൃതമാക്കിയതിനാ ലാണ് ഇത്. അദ്ദേഹം കർണ്ണാടകത്തിലെ ചാലൂക്യ ശക്തി പൂർണ്ണമായും നശിപ്പിച്ചു. തെക്കൻ കൊങ്ക ണം ,ഗംഗാവാടി ആക്രമിച്ചു, കാഞ്ചീപുരത്തെ പല്ലവരേയും വെങ്കിയിലെ കിഴക്കൻ ചാലൂക്യരേ യും തോൽപ്പിച്ചു. രാഷ്ട്രകൂടർ ഡെക്കാൻ അഥവാ ദക്ഷിണാപഥം മുഴുവനും 200 കൊല്ലത്തോളം ഭരി ച്ചു. പിന്നീട് വന്ന ത്രിപുരാന്തകശിൽപ്പങ്ങൾ തെക്കുപടിഞ്ഞാറ് (22) വടക്ക് (23) തെക്കുകിഴക്ക് (24) തിരിഞ്ഞിരിക്കുന്നു. രാഷ്ട്രകൂടർക്കുശേഷം ചോളന്മാരാണ് ഇതുപോലെ എല്ലാ ദിശയിലും തിരിഞ്ഞ ത്രിപുരാന്തകശിൽപ്പങ്ങൾ ഉണ്ടാക്കിയത്. അവരുടേത് കുറേക്കൂടി വിപുലമായ രീതിയിലുമാ യിരുന്നു.

ഗ്രന്ഥങ്ങളിലുള്ള പോലെയല്ല ത്രിപുരാന്തകശിൽപ്പം കൊത്തിയിരിക്കുന്നതെന്നെ കാര്യം ശ്രദ്ധേയമാണ്. 2, 8, 10 ആണ് ഗ്രന്ഥപ്രകാരം . എന്നാൽ 2,4,6,8,10,12 വരെ കാണുന്നു. അഷ്ടഭുജമാണ് ഏറ്റവും പഴക്കം, അവയാണ് കൂടുതലുള്ളതും.ദ്വിഭുജവും പഴയതാ ണ്. 9 ആം നൂറ്റാണ്ടിനു ശേഷമാണ് ചതുർഭുജത്രി പുരാന്തകനെ കൊത്താനാരംഭിച്ചത്. 10ആം നൂറ്റാ ണ്ടിനു മുമ്പ് വളരെ കുറച്ച് പേരേ വലിയ ത്രിപു രാന്തകബിംബം കൊത്തിയിരുന്നുള്ളു. പാണ്ഡ്യ,മു ത്തരയ,പടിഞ്ഞാറൻഗംഗ, നോലംബ, വെങ്കി ചാലൂ ക്യർ ഇത് കൊത്തിയിരുന്നില്ല. വടക്കേഇന്ത്യയിൽ 10ആം നൂറ്റാണ്ടിനു ശേഷമേ ത്രിപുരാന്തകബിബം പ്രചാരത്തിലായുള്ളു. ഏറ്റവും പ്രബലമായ രാജ വംശങ്ങളിലെ അതാതു കാലത്തെ യുവരാജാക്ക ന്മാരായ ഇരുക്കുവേൽ ആണ് ഇത് കൂടുതലായി കൊത്തിയിരുന്നത്.

മേൽദ്രാവിഡദേശത്തെ ആദിമപടിഞ്ഞാറൻ ചാലൂ ക്യരും രാഷ്ട്രകൂടരും ആക്രമണത്തിനും വിജയത്തി നുമാണ് ഇവ കൊത്തിയിരുന്നത്. അവരുടേത് സൈനികനീക്കങ്ങളും അവയുടെ ദിശകളും കാണി ക്കുന്ന മൂർത്തികളാണ്. താഴത്തെ ദ്രാവിഡദേശ ത്തിലാകട്ടെ രക്ഷാരൂപമായിട്ടാണ് ഈ മൂർത്തി കൊത്തുന്നത്. ഏതെങ്കിലും ആക്രമണത്തിൽനിന്ന് സംരക്ഷിച്ച രാജകുമാരനു വേണ്ടിയുള്ള ക്ഷേത്ര ങ്ങളിലാണ് കാണുക. കുലക്കാത്ത വില്ലും പുഞ്ചി രിയും അവിടെയാണ് ഉള്ളത്. ത്രിപുരാന്തകമൂ ർത്തി ഒരു പൊളിറ്റിക്കൽ സിംബലായിട്ടാണ് കൊത്തിയിരുന്നത്. നർമ്മദക്ക് തെക്കാണ് കൂടുതൽ ത്രിപുരാന്തകബംബങ്ങളുള്ളത്. അതിലും ഭൂരിഭാഗം കാവേരിക്ക് തെക്കാണ്. ഇവിടങ്ങളിൽ 43 ക്ഷേത്ര ത്തിലായി 98 ത്രിപുരാന്തകമൂർത്തികളെ ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്.

മലബാറിലെ ത്രിപുരാന്തകർ

(ലിസ്റ്റ് സെൻസസ് ഓഫ് കേരള ടെംപിൾസ്)

മലപ്പുറം ജില്ല

1. .ത്രിപുരാന്തകക്ഷേത്രം കുന്നുമ്മൽ മലപ്പുറം. കൂട്ടിലങ്ങാടിപ്പുഴ (കടലുണ്ടി) തെക്കുവശത്ത്. കിഴക്കേ വെള്ളാട്ടിന്റെ പരദേവത. വളരെ പഴയത്. പടിഞ്ഞാട്ട് അഭിമുഖമാണ് ക്ഷേത്രം. മൂർത്തി ഇല്ല. കണ്ണാടിപ്രതിഷ്ഠ.

2.പാപ്പനൂർ മൂന്നിയൂർ പഞ്ചായത്ത്. തിരൂരിന് വടക്കുകിഴക്ക് ചെമ്മാട് പൂക്കോട്ടുപടി വഴി. കടലുണ്ടിപ്പുഴ 2 കിമീ തെക്ക് ഒഴുകുന്നു. വള രെ പുരാതനം. പരശുരാമപ്രതിഷ്ഠ.

3.എരിഞ്ഞിപുരാൻ ത്രിപുരാന്തകഉപദേവതാ ക്ഷേത്രം . പ്രധാനദേവതയായ ശിവന്റെ തെക്കു കിഴക്ക്. പടിഞ്ഞാട്ട് അഭിമുഖം. 30 സെമീ ഉയരം.

4.ആനക്കയം പഞ്ചായത്ത് പന്തലൂർ ദുർഗ്ഗാഭഗ വതി, വിഷ്ണുക്ഷേത്രം. വിഷ്ണുക്ഷേത്രത്തിനു തെക്കുപടിഞ്ഞാറ് അയ്യപ്പനും എരിഞ്ര്ിപുരാനും (ത്രിപുരാന്തക) ക്ൽേത്രം പണിതത് സാമൂതിരി ക്ഷേത്രം കൈക്കലാക്കിയ ശേഷമാണ്. എരിഞ്ഞിപുരാന് ഇവിടെ കിരാ തമൂർത്തിസങ്കൽപ്പമാണ്, ത്രിപുരാന്തകസങ്കൽപ്പ മല്ല. വിഗ്രഹമില്ല. വിഷ്ണുവിനും ദേവിക്കും ഉള്ളപോലെ എരിഞ്ഞിപുരാനും ബലിക്കല്ലുണ്ട്.

5.മൂത്ത്യകുന്നത്ത് ദുർഗ്ഗ മഞ്ചേരി ,പന്തലൂരമ്മ യുടെ അനുജത്തി. മഞ്ചേരി കോവിലകം വക. തെക്കുപടിഞ്ഞാറ് ശാസ്താ, ത്രിപുരാന്തകഉപ ദേവതാക്ഷേത്രങ്ങൾ. ത്രിപുരാന്തകന് ബിംബം ഇല്ല. സങ്കൽപ്പം മാത്രം..

പാലക്കാട് ജില്ല

6.തിരുവേഗപ്പുറ ശങ്കരനാരായണ, മഹാവിഷ്ണു ക്ഷേത്രം ഗരുഡപ്രതിഷ്ഠ, ശങ്കരാചാര്യർ പുന രുദ്ധരിച്ച ക്ഷേത്രം.പഴയ പേര് അശോകാലയം. വേഗവാഹിനി(തൂതപ്പുഴ) പിന്നിലുണ്ട്. ആഴ്വാ ഞ്ചേരി തമ്പ്രാക്കളുടെ ക്ഷേത്രമായിരുന്നു. 75 സെമീ ഉള്ള നില്ക്കുന്ന ത്രിപുരാന്തകനുണ്ട്. പ്രത്യേകം ഉപദേവതാക്ഷേത്രത്തിലാണ്.

7.എ്വനാനിമംഗലം പയ്യനേടം കുമരംപുത്തൂർ കുന്തിപ്പുഴയുടെ തീരത്ത്. 200 മീ മുകളിലാണ് കുന്തീദേവി പാത്രം കഴുകിയ പാത്രക്കടവ്. ഉപദേവതാക്ഷേത്രത്തിലാണ് ബാലത്രിപുരാന്ത കൻ. വിഗ്രഹം ഇല്ല. പീഠം മാത്രം.

8.തൃപ്പല്ലാവൂർ ശിവക്ഷേത്രം. പല്ലശ്ശന. പ്രദക്ഷിണ വഴിക്ക് പുറത്ത് മര്യാദക്കടുത്തായി ത്രിപുരാ ന്തകശിവനുണ്ട്. തെക്കുകിഴക്ക് വശത്ത്. 15 സെമീ ലിംഗപ്രതിഷ്ഠ. രൂപമില്ല. കേരളത്തിലെ പല്ലവകാലത്ത് എന്ന് കരുതപ്പെടുന്ന ക്ഷേത്രമാ ണ്.

കോഴിക്കോട് ജില്ല.

9.അഴകൊടി ദേവീക്ഷേത്രം പണ്ട് പോർളാതിരി യുടെ ക്ഷേത്രമായിരുന്നു. അവർ പുരാതനവ ള്ളുവക്കോനാതിരി വംശമാണ്.. 1240ൽ സാമൂ തിരിയും മങ്ങാട്ടച്ചനും തളിക്ഷേത്രം കീഴടക്കി. തന്നെ സഹായിച്ചതിന്ന് സാമൂതിരി തിരുത്തി യാട് ദേശം കൊടുത്തു. സാമൂതിരി ദ്വാരകയി ൽനിന്ന് ബ്രഹ്മഹത്യാപാപം തീർക്കാൻ ഭുവ നേശ്വരീബിബം കൊണ്ടുവന്ന് ഇവിടെ പ്രതി ഷ്ഠിച്ചു. ടിപ്പു അതെടുത്ത് കിണറ്റിലെറിഞ്ഞു

ക്ഷേത്രത്തിന്റെ തെക്ക് ഉണ്ണിത്രിപുരാന്തകനെ പടിഞ്ഞാട്ട് അഭിമുഖമായി പ്രതിഷ്ഠിച്ചു. ബിംബമില്ല. ചുരിക പീഠത്തിന്മേൽ വെച്ചിരിക്ക യാണ്. ഈ ഉപദേവതാക്ഷേത്രത്തിനുമുമ്പിൽ യുദ്ധവിജയം സൂചിപ്പിക്കുന്ന വിജയസ്തംഭ വും ധ്വജവുമുണ്ട്.

തൃശ്ശൂർ ജില്ല

10.പീടികേശ്വരം പെങ്ങാമുക്ക് കാട്ടകാംപാൽ. ക്ഷേത്രം വളരെ പഴയതാണ്. ത്രിപുരാന്തകൻ പുതിയതും. 1755ൽ ചെറളയം (തലപ്പിള്ളി) രാജാവും വാക്കാട്ട് (വാക്കയിൽ കക്കാട്ട് നമ്പിടി. വാകയിൽ തിരുനാവാ തുറമുഖവും കക്കാട്ട് തലപ്പിള്ളിക്കാരണവരുമാണ്ഇതിന്റെ ചുരുക്കം വാക്കാട്ട്). നമ്പിടിയും മാമാങ്കത്തിനു പോയി. തുപ്രങ്ങോട്ട് മൃത്യുഞ്ജയ ഭജനയി രുന്നു. മൃത്യുഞ്ജയനെ ഇവിടെ പ്രതിഷ്ഠിച്ചു. അതിന്റെ വടക്കുകിഴക്ക് പടിഞ്ഞാട്ട് അഭിമു ഖമായി ത്രിപുരാന്തകനെ ചെറളയം രാജാവ് മാമാങ്കത്തിലെ വിജയത്തിനായി പ്രതിഷ്ഠിച്ചു. 1755ലെ ധനു 25നാണ് പ്രതിഷ്ഠ.

കണ്ണൂർ ജില്ല

11.തില്ലങ്കേരി. കൂത്തുപറമ്പിന് വടക്കുകിഴക്ക്. വളരെ പഴയത്. തിരുവെള്ളങ്കേരി ആദ്യനാമം. ആദ്യം കിഴക്കഭിമുഖമായിരുന്ന ക്ഷേത്രം ഇ പ്പോൾ പടിഞ്ഞാട്ട് അഭിമുഖമാണ്. ഊരാളനാമ വും അതിന്നനുസൃതമായി ഇടവലത്തില്ലം. ഇട ത്തുനിന്ന് വലത്തോട്ട് തിരിഞ്ഞത്. 45 സെമീ ഉയരമുണ്ട് വിഗ്രഹത്തിന്.

വയനാട്, കാസർഗോഡ് ജില്ലകളിൽ ത്രിപുരാന്തക പ്രതിഷ്ഠ സെൻസസ്സിൽ പറഞ്ഞിട്ടില്ല.

പഴയതെല്ലാം പരശുരാമന്റെ ക്ഷത്രിയനിഗ്രഹ കാലത്ത് പ്രതിഷ്ഠിച്ചവയാണ്. കുന്തി മക്കളെ ചക്രവർത്തിമാരാക്കാൻ പ്രാർത്ഥിച്ച കാലത്ത് നിർമ്മിച്ചവയുമുണ്ട്. പല്ലാവൂരിലേത് പല്ലവ കാലമെന്ന് പറയുന്നുവെങ്കിലും സാധാരണ പല്ലവത്രിപുരാന്തകന്മാരുടെ രീതിയില്ല. സാമൂതി രി, തലപ്പള്ളി രാജാവ് എന്നിവരുടേത് താരത മ്യേനെ പുതിയതാണ്. കേരളത്തിലെ മലബാറിലെ ത്രിപുരാന്തകന്മാരെല്ലാം തന്നെ പടിഞ്ഞാട്ടാണ് അഭിമുഖം . പടിഞ്ഞാട്ടുനിന്നുള്ള വിദേശാക്ര മണത്തിൽനിന്ന് രക്ഷയാണ് മുഖ്യാവശ്യം. വിഗ്രഹം വളരെ കുറച്ചേ ഉള്ളൂ. ലിംഗമോ പീഠപ്രതിഷ്ഠയോ ആണ് അധികം.

ചോളരിൽ ആദ്യത്തെ പരാന്തകന്റെ മകൻ വെള്ളൻ കുമരൻ ചതുരാനന്പണ്ഡിതന്റെ (തിരുവൊട്ടിയൂർ ലിഖിതം) മരുമകനാണ് അദ്ദേഹം കേരളത്തിലെ വല്ലഭക്ഷോണിയിലെ വല്ലഭരാജാവാണ്. ഇദ്ദേഹമാണ് ചോളരാജ്യത്ത് ആദ്യം ത്രിപുരാന്തകവിഗ്രഹം കൊത്താനാരംഭി ച്ചത്. ചോളരാജാദിത്യന്റെ അമ്മാമനായ ഇദ്ദേഹം തൃശൂരിനടുത്ത് നന്ദിക്കരക്കാരനായിരുന്നു. വള്ളു വനാട്ടിലെ പണ്ഡിതനുമായിരുന്നു. എന്നാൽ ഈ വല്ലഭന്റെ വംശം മുഴുവനായി നശിപ്പിച്ചത് 200 വർഷങ്ങൾക്ക് ശേഷം രാജാദിത്യന്റെ പിൻതല മുറ തന്നെയാണ്. ചോളരാജ്യത്തെ നിരവധി ത്രിപുരാന്തകവിഗ്രഹങ്ങളും അവരുടെ യുദ്ധമു

റകളും വല്ലഭവംശം തന്നെ നശിപ്പിച്ചു. ത്രിപുരാ ന്തകൻ ശത്രുവിനെ മാത്രമല്ല, സ്വന്തം വംശത്തെ ത്തന്നെയും നശിപ്പിക്കുമെന്നാണ് ഇതിൽനിന്ന് മനസ്സിലാക്കേണ്ടത്. യുദ്ധം ഒരുകാലത്തും ഒരാ ൾക്കും നല്ലത് വരുത്തുന്നില്ല. താൽക്കാലികമായി വിജയം നേടിയവരും കൂടി ആത്യന്തികമായി പരാജയപ്പെടുകയും നശിക്കുകയുമാണ് ചെയ്യു ന്നത്.

Studies on art archeology and Indology Ed Arundhathi Banerji Vol 1.

Early stone sculptures of Thripuranthaka in South India by Gerd J R Mevisson Kavery Books 2006 New Delhi

കല്യാണസുന്ദരമൂർത്തി





എല്ലോറ ബ്രഹ്മാവ് ഹിമവാനോട്
വിവാഹകാര്യം
പറയുന്നു.




KALYANASUNDARAMURTHY
KALYANAKACHERI OF 9 GRAHAS
11TH CENTURY WEST BENGAL




1.പുള്ളുവക്കുടവും തന്ത്രീവാദ്യവും ചേർന്ന ഉപകരണം.(ദാരബുക്കെ.) കഴുത്തിൽ തുണികെട്ടി വായിക്കുന്നു Goblet drum.
2.Folk harp , short necked harp
3. No instruments
4.Old type violin which resembles Karadhuni of Vedic Agastya .
5. Singer
6. Disciple with a Thambura kept in front (horizontally)
7 Yazh
8.Double bell, clapper type or the Dhanus of Villatichan pattu
9. Old musical instrument shaped like a bow , kept close to body to get extraeffect. with or without resonators.

എലിഫന്റെ എല്ലോറ ഗുഹകളിലെ കല്യാണസു ന്ദരമൂർത്തി മുതൽ വിഷ്ണുവും ബ്രഹ്മാവും ശിവന്റെ കൂടെ ഉണ്ട്. ത്രിപുരാന്തകമൂർത്തിക്കും സാരഥി ബ്രഹ്മാവും സുഹൃത്ത് വിഷ്ണുവുമാണ്. ത്രിമൂർത്തിസങ്കൽപ്പം വളരെ പ്രാചീനമാണ്. 11ആം നൂറ്റാണ്ടിലെ ബംഗാളിലെ കല്യാണസുന്ദര മൂർത്തി ശിൽപ്പം മുകളിൽ നവഗ്രഹങ്ങളുടെ കച്ചേരി, ബ്രഹ്മാവിന്റെ പൌരോഹിത്യം ഗന്ധർവ്വാപ്സരസ്സുകളുടെ നൃത്തം ഭക്തയുടെ നമസ്കാരം ഇവ കൊണ്ട് പ്രത്യേകതകളുള്ള താണ്. പടിഞ്ഞാറൻ ബംഗാളിലെ 11ആം നൂറ്റാണ്ടിലെ കല്യാണസുന്ദരമൂർത്തിയുടെ പ്രത്യേകത മുകളിൽ ഗായകസംഘവും വാദ്യക്കാരുമുണ്ട് എന്നതാണ്.
ബ്രഹ്മവൈവർത്തപുരാണത്തിൽ ശിവൻ വധൂ ഗൃഹത്തിലേക്ക് വരുന്നത്, കൊമ്പും തുടിയും പറയും കുഴലും ധരിച്ച ഗായകസംഘത്തോടു കൂടിയാണ്. ശിവപുരാണത്തിൽ, രുദ്രസംഹിതയി ൽ ഗൃഹ്യസൂത്രത്തിലെ നിയമമനുസരിച്ച്, ഞാനാ ണ് വിവാഹം നടത്തിച്ചുകൊടുത്തതെന്ന് ബ്രഹ്മാ വ് നാരദനോട് പറയുന്നുണ്ട്. ആദ്യം വിഷ്ണു വാണ് അവിടെ എത്തിയതെന്നും പാണിഗ്രഹ ണവും ഉത്സവവും താൻ വരാൻ വൈകിയാലും നടത്തിക്കൊള്ളാൻ പറഞ്ഞിരുന്നു എന്നും ബ്രഹ്മാ വിന്റെ വാക്കുകളുണ്ട്. (ശിവപുരാണം) ശിവൻ ശക്തിയുടെ കൈപിടിച്ച് അഗ്നിയെ വലം വെ ക്കുമ്പോൾ, വാദ്യക്കാരും സംഗീതജ്ഞരും നർത്ത കരും താന്താങ്ങളുടെ കലാവിഷ്കാരം നടത്തി. കാളികാപുരാണം 11ആം അദ്ധ്യായത്തിൽ ഗന്ധ ർവ്വന്മാരും അപ്സരസ്സുകളും കാമദേവനുമാണ് ശിവനെ വധൂഗൃഹത്തിലേക്ക് ആനയിച്ചത്. അന്ത രിക്ഷം സംഗീതം കൊണ്ടും അഗ്നിജിഹ്വ കൊ ണ്ടും പൂമഴ കൊണ്ടും സാന്ദ്രമായിരുന്നു. ശിവൻ പാമ്പും പുലിത്തോലും കലയും ത്യജിച്ച്, പകരം ആഭരണങ്ങളണിഞ്ഞു. വീര്യവാനും വേഗവാനു മായ ഋഷഭവാഹനത്തിൽ, ക്ഷണത്തിൽ വധൂഗൃ ഹത്തിലെത്തി. നാരദനും ബ്രഹ്മാവും കൂടെ ഉണ്ടായിരുന്നു എന്നും വിഷ്ണു കൂടെയല്ല വന്ന തെന്നും അവിടെ പറയുന്നു. ഏറ്റവും നല്ല മുഹൂർത്തത്തിൽ, ശുഭലഗ്നത്തിൽ, നവഗ്രഹങ്ങൾ ശുഭസ്ഥാനത്ത് നിൽക്കവേ, സാമഗാനാലാപ ത്തോടെ വിവാഹകർമ്മം ബ്രഹ്മാവ് നടത്തിക്കൊ ടുത്തു. ഋക്ക്, യജുർവ്വേദമന്ത്രജപം ഉണ്ടായിരുന്നു. ഗണങ്ങൾ സംഗീതോപകരണങ്ങൾ വായിച്ചു. അപ്സരകൾ നൃത്തമാടി.

വിവാഹച്ചടങ്ങുകൾ അവസാനിക്കും മുമ്പ് വിഷ്ണു കമലയോടു കൂടി ഗരുഡാരൂഢനായി എത്തി വരനോട് സംസാരിച്ചു. തമിഴ് നാട്ടിലെ മീനാക്ഷീകല്യാണ ത്തിന് വിഷ്ണുവാണ് കൈപിടിച്ച് കന്യാദാനം ചെയ്യുന്നത്. ബംഗാളിലെ കാളികാസമ്പ്രദായത്തി ലാണ് ശിൽപ്പി ഈ വിഗ്രഹം പണിതിരിക്കുന്നത്.

നവഗ്രഹങ്ങളുടെ കോസ്മിക്ക് സംഗീതം

മുകളിൽ 9 പേരാണ് ഗായകസംഘം. ഇടത്തു നിന്ന് വലത്തോട്ട് 1 തൊട്ട് 9 വരെ നമ്പറിട്ട് ഓരോരുത്തരുടെയും കയ്യിലുള്ള ഉപകരണ ത്തിന്റെ രൂപം, അത് പിടിച്ച രീതി എന്നിവ വരച്ച് അവയെ താരതമ്യം ചെയ്താണ് ഉപക രണങ്ങളെ ഞാൻ മനസ്സിലാക്കിയെടുത്തത്. ചിത്രം വളരെ ചെറിയതാകയാൽ,ഇത് വളരെ പ്രയാസമായിരുന്നു



1, 2.

വലത്തെ അറ്റം വലത്ത് മാറത്ത്,മുകൾഭാഗം വലത്തേ തോളിലേക്ക് ചേർത്തുപിടിച്ച് ഉപക രണം വായിക്കുന്നു. Goblet drum എന്ന പഴയ സംഗീതോപകരണമാതൃകയാണിത്. മദ്ധ്യേഷ്യ യിൽ (Middle East ) ദാരബുക്കെ എന്ന് പറയും. ഇന്ത്യയിൽ ഇത് രണ്ടുവിധമുണ്ട്. നീളം കുറഞ്ഞ തും കൂടിയതും. തുണി (sling ) കെട്ടി കഴുത്തി ലൂടെ ഇട്ട് മാറിൽ ചേർത്തു പിടിച്ചാണ് കൊട്ടു ക. ഇന്നത്തെ ചർമ്മവാദ്യങ്ങളുടെ മുന്നോടിയാ യിരുന്നു, പണ്ട്. പുള്ളുവസ്ത്രീകളുടെ പുള്ളു വക്കുടം ഘടവും തന്ത്രീവാദ്യവും ചേർന്ന ഒരുപകരണമാണ്. ഘടം, തന്ത്രീവാദ്യം, ചർമ്മ വാദ്യം എന്ന് മൂന്നായി പിരിയും മുമ്പുള്ള ആദിമപ്രാചീനരൂപമായി കണക്കാക്കാം. നാഗ ഫണീശ്വരഗണങ്ങളുടെ വാദ്യമാകയാൽ രാഹുകേ



തുക്കളിൽ ഒരാൾ. നീണ്ട ഭാഗം ഇടത്തുതോളിലേക്ക് ചായ്ച്ച് പിടി ച്ച് ഇടത്തുകൈ കൊണ്ട് വായിക്കുന്നു. കമ്പന ത്തിന് റെസൊണേറ്റർ ആയി മത്തങ്ങ ഉപയോഗി ക്കുന്ന കാലത്തെ

ഫോക്ക് ഹാർപ്പ് ഈ വിധമാ ണ് വായിക്കുക. ഗബോൺ വലത്ത് തോളിലേക്ക് ചായ്ച്ച് വായിക്കുന്നു. മറ്റൊരു സാദ്ധ്യത short-necked lute. ഗ്രഹം ശനി.

. 3 കയ്യിൽ ഉപകരണമില്ല. വലത്തുകൈ അഭയമുദ്ര. ധ്യാനയോഗത്തിലാണ് ഇരിക്കുന്നത്. നാദാനുസന്ധാനയോഗലീനനായി ദേവഗുരു വ്യാഴം




4 


രണ്ടുകൈകൊണ്ടും പിടിച്ചിട്ടാണ് വായിക്കുന്നത്. ഇടത്തുതോളിലേക്ക് ചെരിച്ച് പിടിച്ചിട്ടുണ്ട്. ഇന്ത്യയിൽ പ്രാചീനകാ ലം മുതലേ ഉള്ള ഫോക്ക് ലൂട്ട്, പഴയ സ്പൈ ക്ക് ഫിഡിലുകൾ ഇവപോലുള്ള തന്ത്രീവാദ്യം. ഒരു പഴയ തരം വയലിൻ. പഴയ സ്പൈക്ക് ഫിഡിലിൽനിന്നാണ് സാരംഗി ഉണ്ടായത്. ഫോക്ക് ലൂട്ടിൽനിന്ന് സിത്താർ,തംബുരു,മായൂരി മുതലാ യവ ഉണ്ടായി. ഇവയുടെ പൂർവ്വികൻ (ആദിരൂ പം) കാരാധുനി എന്ന ഏകതന്ത്രീവീണയാണ്. അഗസ്ത്യമുനി സാമവേദഗാനത്തിന് അകമ്പടി യായി കാരാധുനിയാണ് വായിച്ചിരുന്നതെന്ന് വേദം പറയുന്നു. 2, 4 എന്നീ ഉപകരണങ്ങൾക്ക് സദൃശമായ ഉപകരണം പ്രാചീനഈജിപ്തിലും ഉണ്ടായിരുന്നു. നവഗ്രഹഋഷി അസുരഗുരു ശുക്രമുനി




5.കയ്യിൽ ഉപകരണമില്ല. വലത്തുകൈ താളമിടു ന്നു. കേന്ദ്രസ്ഥാനത്തിരിക്കുന്നു. വായ്പ്പാട്ടു പാടു ന്ന സൂര്യനാരായണനെന്ന ദേവഗന്ധർവ്വൻ.

6 കയ്യിൽ ഉപകരണമുണ്ട്. താഴെ മുന്നിൽ ഉപ കരണം വെച്ച് രണ്ടു കൈ കൊണ്ടും മീട്ടുന്നു തംബുരുവാണ്. . സൂര്യന്റെ ശിഷ്യസ്ഥാനത്തി രുന്ന് ഏറ്റുപാടുന്ന പ്രതിബംബം ചന്ദ്രൻ




ഇടത്തുതോളിൽ ചായ്ച്ചുവെച്ചുകൊണ്ട് വലത്തുകൈ കൊണ്ട് യാഴ് മീട്ടുന്ന ഏഴാമൻബുധഗ്രഹം




ഇതുതോളിലേക്കും ചാഞ്ഞിരിക്കുന്ന ഉപകര ണം. ഇത് കണ്ടുപിടിക്കാൻ അൽപ്പം വിഷമി ച്ചു. ഡബിൾബെൽ അഥവാ ഇരട്ടമണി എന്ന ഉപകരണം, ആദിവാസികൾ ഉപയോഗിക്കുന്ന ക്ലാപ്പർ, വില്ലടിച്ചാൻപാട്ടിലെ വില്ലിന്റെ പഴയ രൂപം, ഇവയൊന്നുമല്ലെങ്കിൽ ഹരപ്പ, മൊഹ ഞ്ജോദാരോ കാലത്തെ സീലുകളിൽ കാണുന്ന ഉപകരണം. ദേവസേനാപതിയും ഭൂമിപുത്രനു മായി യോദ്ധാവായ ചെവ്വായ്, കുജൻ






9.1 മുതൽ 8 വരെ പുരുഷന്മാരാണ്. 9ആം ഋഷി(ക) സ്ത്രീയാണ്. 9 പേർക്കും ജടാമകു ടമുണ്ട്. സ്ത്രീഗ്രഹം തല അൽപ്പം വലത്തോട്ട് ചെരിച്ച്പിടിച്ച് നിർവൃതിയുടെ രസഭാവം മുഖത്ത് പ്രകടിപ്പിക്കുന്നു. വലത്തെ മാറത്ത് ശ്രുതിയിടാനുള്ള പഴയ സംഗീ തോപകരണണായ ധനുസ്സ് ചേർത്തുപിടിച്ചിരിക്കുന്നു. നെഞ്ചോട് ചേർത്തു പിടിച്ച് മീട്ടിയാൽ ഭാവരസം കൂടുതൽ സ്ഫുരി പ്പിക്കുന്ന ലളിതമായ തന്ത്രീവാദ്യമാണ് ധനുസ്സ്. ഭൂമീദേവിയാണ് 9ആം ഗ്രഹം.(old musical instruments like the bow, with or without resonators are held against the body for extra effect)

ശിവപാർവ്വതിമാരുടെ മുകളിലായി നിൽക്കുന്നവർ ഇന്ദ്രനോ വിഷ്ണുവോ അല്ല, ഇലത്താളം, ദാസരടി എന്നീ ഉപകരണങ്ങൾ ധരിച്ച ഗണങ്ങളാണ്. വിഷ്ണുവിനെ പ്രതിനി ധാനം ചെയ്യുന്നത്, അഷ്ടദല, ഷോഡശദലപത്മ ങ്ങളും ഗരുഡച്ചിറകുള്ള വിമാനവുമാണ്. ശിവന്റെ ഇടംകയ്യിലെ ശംഖും വിഷ്ണുചിഹ്ന മാണ്. മുന്നിൽ നിൽക്കുന്ന അപ്സരകളുടെ കാൽ നൃത്തച്ചുവട് വെക്കുന്നു. ഒരാൾ രംഗപൂ ജക്കുള്ള പൂപ്പാത്രവും മറ്റെ ആൾ അമ്മാനെ ക്കളിക്കുള്ള പന്തും ധരിച്ചിരിക്കുന്നു. പാത്രം അമൃത്,സോമം ഇവയും പന്ത് ഗോളാകൃതിയാ യ പ്രപഞ്ചം കൂവളക്കായ ഇവയുമാണ്. ശിൽപ്പി വളരെ അവധാനപൂർവ്വം വേദപുരാ ണങ്ങളിൽ പറഞ്ഞവയും പഞ്ചമവേദവും പഠി ച്ചാണ് ഈ ശിൽപ്പം തീർത്തിരിക്കുന്നത്. താഴെ ബ്രഹ്മാവ് കർമ്മം ചെയ്യുന്നതും കൂടി തീർത്തി രിക്കുന്നു.




ശിവപാർവ്വതിമാരുടെ മുഖഭാവം കാണുക



താഴെ പീഠത്തിന്മേൽ ബ്രഹ്മാവിന് ഇരുവശം നന്ദിയും സിംഹവും. വധൂവരന്മാരുടെ വാഹ നങ്ങൾ. നൃത്തച്ചുവടു വെക്കുന്ന അപ്സരസ്സു കളും പൂജിക്കുന്ന ഭക്തയും താഴെ കാണാം.



## നവഗ്രഹസംഗീതം




10.നവഗ്രഹങ്ങളും താഴെ രണ്ട് ഗന്ധർവ്വന്മാരും.

ശിവപാർവ്വതിമരുടെ കല്യാണക്കച്ചേരി .

11ആം നൂറ്റാണ്ടിലെയാണ് ഈ കല്യാണക്കച്ചേരി വിഗ്രഹം. അതായത് സംഗീതക്കച്ചേരിയും സംഗീ തോപകരണങ്ങളും യൂറോപ്യന്മാരുടെ സംഭാവനയാണെന്ന പ്രചരണം തെറ്റാണ്

# പെരുമാൾതിരുമൊഴിയിലെ രാമായണകഥ

നാലായിരം ദിവ്യപ്രബന്ധത്തിലെ പെരുമാൾ തിരുമൊഴി കേരളത്തിലെ കുലശേഖരപ്പെരുമാളാണ് എഴുതിയത്. ഇതിലെ പത്താം ഭാഗം കുലശേഖ രരാമായണമെന്ന് പേരുള്ള സംക്ഷിപ്തരാമായണമാണ്. സംഘകാലത്തെ അകനാനൂറ്,പുറനാനൂറ്,പരിപാടൽ ഇവയിലും പിന്നീടുവന്ന ചിലപ്പതി കാരം മണിമേഖലാകാവ്യങ്ങളിലും രാമകഥ സുപരിചിതമാണ്. ഒമ്പതാം നൂറ്റാണ്ടിൽ മഹാഭാരതം തമിഴിലെഴുതിയ പെരുന്തേവനാരും രാമകഥ പറയുന്നുണ്ട്. അതേ കാലത്തുവന്ന യാപ്പുറുംകലാവിരുത്തിയിലും വെം ബാ വൃത്തത്തിലെഴുതിയ രാമകഥയേയും പുരാണസാഗരത്തേയും പറയു ന്നു.കൂടാതെ വെംബാക്കൾ പല പുരാണഗ്രന്ഥങ്ങളിലും ഉദ്ധരിക്കപ്പെട്ടി രിക്കുന്നു.പല ആൾവാർ കൃതികളിലും രാമകഥാപരാമർശമുണ്ട്. പെരിയാ ൾവാർ ഹനുമാൻ സീതയുടെ വിശ്വാസം നേടാനായി രാമകഥ പറയുന്നത് പരാമർശിക്കുന്നു.പെരുമാൾതിരുമൊഴിയിലാണ് ശംബൂകവധം ഉള്ളത്.

ഗുപ്തകാലം മുതലേ ക്ഷേത്രങ്ങളിൽ(ദിയോഗാർഹ്, നാച്ച്നാ) രാമകഥാശി ൽപ്പങ്ങൾ കൊത്തിവെച്ചിട്ടുണ്ട്. ചോളകാലത്തും ഇത് കാണുന്നുണ്ട്. കുംഭ കോണം നാഗേശ്വരസ്വാമിക്ഷേത്രം, പുള്ളമങ്കൈ ബ്രഹ്മപുരീശ്വരക്ഷേത്രം

ഇവിടങ്ങളിൽ രാമകഥ കൊത്തിവെച്ചിട്ടുണ്ട്. ഈ ശിൽപ്പങ്ങളിലെ കഥക്ക് കുലശേഖരന്റെ രാമകഥയോട് സാമ്യമുണ്ട്. നൃത്തം,ശിൽപ്പം,സംഗീതം ഇവയെല്ലാം വാത്മീകിരാമായണകഥയുമായി ബന്ധപ്പെട്ട് തെക്കേഇന്ത്യയിൽ പണ്ടേ നിലനിന്നിരിക്കണം. അഥവാ അതിൽനിന്ന് പലതും സ്വീകരിച്ചിരിക്കണം. കുലശേഖരനും ആ സംസ്കൃതി ഉൾക്കൊണ്ട് വളർന്ന രാജകുമാരനാണ്.അക്കാലത്ത് രാമായണമുൾപ്പെടെയുള്ള പുരാണങ്ങൾ വായിക്കാനായി രാജാക്കന്മാരും പ്രഭുക്കന്മാരും ക്ഷേത്രങ്ങൾക്ക് പ്രത്യേകദാനം ചെയ്തിരുന്നു.

കുലശേഖരനെ വാത്മീകിരാമായണം കൂടാതെ വേറെ വല്ല രാമായണവും സ്വാധീനിച്ചിരുന്നുവോ.

വാത്മീകിരാമായണത്തിൽനിന്ന് വ്യത്യസ്തമായി കുലശേഖരൻ രണ്ടു സ്ഥലത്ത് എഴുതിയിട്ടുണ്ട്. 1. ഗുഹന്റെ തോണിയിലുള്ള രാമലക്ഷ്മണാദികളുടെ പ്രയാണം. 2 ശൂർപ്പണഖയുടെ അപമാനം. ഇതുപോലുള്ള ഇക്കണോഗ്രാഫിക്ക് ശിൽപ്പങ്ങളും തെക്കേ ഇന്ത്യയിൽ കാണുന്നുണ്ട്.

തുറൈ കംകൈ തന്നൈ പറ്റി ഉടൈ കുകൻ കടത്ത (10.4.2) ഇതുപ്രകാരം ഗുഹനാണ് രാമന്റെ സംഘത്തെ ഗംഗാനദി കടത്തിയത്. ഇത് വാത്മീകിരാമായണത്തിലുള്ളതല്ല.

തതസ്തം സമനുജ്ഞായ ഗുഹം ഇക്ഷ്വാകുനന്ദന

ജഗാമ തൂർണ്ണം അവ്യഗ്ര സഭാര്യാ സലക്ഷ്മണ

സ ഭ്രാതൃശാസനം ശ്രുത്വാ സർവ്വം അപ്രതികൂലയൻ

ആരോപ്യ മൈഥിലീം പൂർവ്വം ആരുരാഹോത്മവാംസ്തത

അഥാരൂരോഹ തേജസ്വി സ്വയം ലക്ഷ്മണപൂർവ്വജ

തതോ നിഷാദാധിപതിർ ഗുഹോ ജ്ഞാതീൻ അചോദയത്

അനുജ്ഞായ സുമന്ത്രാം ച സബലം ചൈവ തം ഗുഹം

ആസ്തായ നാവം രാമസ്തു ചോദയാം ആസ നാവികാൻ (രാമായണം 2.46. 60, 63-65)

കുലശേഖരകാലത്തിനു തൊട്ടു പിന്നെ വന്ന കമ്പൻ പറയുന്നത്ഃ-

ചിന്തനൈ ഉണർക്കിർപ്പാൻ ചെന്റനൻ  വിരൈവോടും

തന്തനൻ നേറ്റു നാവായ് താമരൈനയനത്താൽ

അന്തണർ തമൈയെല്ലാം അരുളുതിർ വിടൈ എന്നാ

ഇന്തുവിൻ നുതലാളോടു ഇളവലോടു ഇനിതു ഏറാ

വിതു നാനി കടിതുഎന്റാൻ മെയ് ഉയിർ അനൈയാനും

മുതുകിനാൻ നേതു നാവായ് മുറി തിറൈ നേതു നീർ വായ്

കടിത് ഇനി മാതാ അന്ന കടി അതു ചേല നിന്റാർ

ഇടർ ഉര മറൈയോരും എറി ഉരു മെളുകു ആനാർ

അത്തിച്ചെ ഉറ്റു അയ്യൻ അൻപനൈ മുഖം നോക്കി

ചിത്തിരക്കൂടത്തിൻ ചെൽ നെറി പകർ എന്ന

ഉത്തമ അതി നായേൻ ഓതുവതു ഉളതു എൻ്റാൻ

ഇവിടെ ഭക്തിപൂർവ്വം തുഴയുന്നത് ഗുഹനാണ്. കമ്പനും കുലശേഖരനും ഒരേപോലെ പറയുന്നു. 5ആം നൂറ്റാണ്ടിലെ നരസിംഹപുരാണം രാമൻ ഗുഹൻ കൊണ്ടുവന്ന തോണിയിൽ കയറി എന്നേ പറയുന്നുള്ളു. വിമല സൂരിയുടെ പൌമചര്യ്യ എന്ന ജൈനരാമായണം (1-3 ശതകം) ശൃംഗവേര പുരത്തുനിന്ന് തോണിയിൽ കയറി എന്നല്ലാതെ ഗുഹനെ പറയുന്നതേയില്ല. 5ആം നൂറ്റാണ്ടിലെ രഘുവംശവും ഗുഹനെ പറയുന്നില്ല.ഭട്ടികാവ്യത്തിലും ഗുഹനെ പറയുന്നില്ല. ഭവഭൂതി മഹാവീരചരിതത്തിൽ ഒരു പ്രാവശ്യം ഗുഹനാമം പറയുന്നു, പക്ഷേ മേൽപ്പറഞ്ഞതൊന്നും പറയുന്നില്ല. മുരാരി യുടെ അനർഘരാഘവത്തിൽ ഗുഹനാണ് ഗംഗ കടത്തുന്നത്. അതിനു പക രമാണ് ഗുഹനെ രാമൻ സുഹൃത്തായി സ്വീകരിക്കുന്നത്. കുലശേഖരന് വാത്മീകിരാമായണത്തിലില്ലാത്ത കഥ കിട്ടിയത് ഇക്കണോഗ്രാഫിക്ക് ശി ൽപ്പങ്ങളിൽ നിന്നാവണം.ബീഹാറിലെ അഫ്സദും മദ്ധ്യപ്രദേശിലെ നാച്ച്ന യും ഉത്തരേന്ത്യയിലാണ്. എന്നാലും അവ 7ആം നൂറ്റാണ്ടിലേ ഉണ്ട്. കുല ശേഖരന് ബീഹാറിലേയും മദ്ധ്യപ്രദേശിലേയും ശിൽപങ്ങളെ പരിചയമു ണ്ടായിരുന്നിരിക്കണം... ഇന്ത്യയിൽ ഗുഹൻ തോണി കടത്തി എന്ന കഥ അന്നു തന്നെ ഉണ്ട്. തമിഴ്നാട്ടിലെ രണ്ട് ശിവക്ഷേത്രവും ചോള(10ആം നൂറ്റാണ്ട്) കാല ത്താണ്. കുലശേഖരനും കമ്പനും ശേഷവുമാണ്. പെരിയാഴ്വാർ കൂർഅണിന്ത വേൽ വളവൻ കുകനോടും കംകൈ തന്നിൽ ചീറണിന്ത തോലമൈ കൊണ്ടാടും എന്ന് ഗുഹകഥ പറയുന്നു.

ശൂർപ്പണഖാകഥ

കലൈ വണക്കു നോക്കു അരക്കി മൂക്കൈ നീക്കി

കരനോടു തൂതണൻ തൻ ഉയിരൈ വാങ്കി (പെരുമാൾ തിരുമൊഴി 10.5.2)

വാത്മീകിയുടെ ശൂർപ്പണഖയെപ്പോലെ വിരൂപയല്ല പെരുമാളിന്റെ ശൂർപ്പ ണഖ. കലമാനിന്റെ കണ്ണിനെ തോൽപ്പിക്കുന്ന കണ്ണുകളുള്ളവളാണ്. എന്നാല തിലുമൊരു വൈരുദ്ധ്യമുണ്ട്. സുന്ദരിയുടെ കണ്ണ് മാൻകിടാവിന്റേതുപോലെ ചലിക്കുന്നതും പേടിച്ചപോലെ തോന്നിക്കുന്നതുമാണ്. ശൂർപ്പണഖയുടേത് വലിയ കലമാനെന്ന പുരുഷമൃഗത്തിന്റെ യുദ്ധത്തിനൊരുങ്ങിയ ഭാവമുള്ള താണ്.മാത്രമല്ല, സംഘകാലത്ത് (കുറുന്തൊകൈ 272) ഈ പദത്തിന് കറു ത്ത പുരുഷക്കുരങ്ങ് എന്നും അർത്ഥമുണ്ടായിരുന്നു (കരിങ്കുരങ്ങ്). പാസു രതതിലെ എടുക്കൈ പ്രയോഗത്തിനായി, വലി,ചിലൈ,തലൈ മുതലായ പദങ്ങൾക്ക് പ്രാസമുണ്ടാവാനാണ് കുലശേഖരൻ കലൈ എന്ന പദം ഉപ യോഗിച്ചതെന്നു വരാം. രണ്ടാമത്തെ വരിയിലെ കരൻ(ഖരൻ) എന്ന പദ ത്തിന് ചേർന്ന ആദ്യാക്ഷര പ്രാസത്തിനുവേണ്ടിയുമാവാം.

മൂന്നാം നൂറ്റാണ്ടിലെ തിരുവള്ളുവരുടെ തിരുക്കുറളിൽ, കൂറ്റമോ കണ്ണോ പിണൈയോ മതവര നോക്കം ഇമ്മൂന്റും ഉടൈത്തു എന്ന് യമനും മാനും

സുന്ദരിയുടെ കണ്ണും മൂന്നും ഒന്നായി സങ്കൽപ്പിക്കുന്നുണ്ട്. അതുപോലെ കുലശേഖരനും ശൂർപ്പണഖയുടെ കണ്ണിനെ യമന്റെ കണ്ണായി വിചാരിച്ചതാവാം. അകംപാട്ടുകളിൽ ഇത്തരം ഉപമ സാധാരണമാണ്. കലൈനോക്കൈ തോർപ്പിക്കും പടിയാന നോക്കൈ ഉടൈയ ശൂർപ്പണഖിയുടൈയ മൂക്കൈ വാങ്കി എന്ന് അർത്ഥം പറഞ്ഞിരിക്കുന്നു. (പെരിയവാച്ചൻ പിള്ളൈ. 1993) രാമനെ സമീപിക്കുമ്പോൾ ശൂർപ്പണഖ സുന്ദരിവേഷം പൂണ്ടതായി പറയുന്നതിനാൽ കണ്ണിന്റെ സൌന്ദര്യം പറയുന്നത് അനുചിതമല്ല.

സുമുഖം ദുർമ്മുഖീ രാമം വൃത്തമദ്ധ്യം മഹോദരീ

വിശാലാക്ഷം വിരൂപാക്ഷി സുകേശം താമ്രമൂർദ്ധജ

പ്രിയരൂപം വിരൂപാ സാ സുസ്വരം ഭൈരവസ്വരഃ

തരുണം ദാരുണാ വൃദ്ധാ ദക്ഷിണം വാമഭാഷിണി

ന്യായവൃത്തം സുദുർവൃത്താ പ്രിയം അപ്രിയദർശനാ

ശരീരജസമാവിഷ്ടാ രാക്ഷസീ രാമം ആബ്രവീത് (വാത്മീകി 3.16.8-10)

ഇപ്രകാരം എല്ലാ വിധത്തിലും രാമനും അവളും വ്യത്യസ്തരായിരുന്നിട്ടും അവളെ കാമദേവൻ മയക്കിയതിനാൽ രാമനെ സമീപിച്ചു എന്ന് വാത്മീകി. മാനിൻ വിഴി പെറ്റ് മയിൽ വന്തതെന വന്താളെന്ന് കമ്പരും സുന്ദരീവേഷം പൂണ്ടു വന്ന രാക്ഷസിയെ വർണ്ണിക്കുന്നു. വാത്മീകിയുടെ ശൂർപ്പണഖ വിരൂപാക്ഷിയാണ്, അലാതസദൃശേക്ഷണ( 3.17.17) ആണ്. സീത മാൻമിഴിയും. വാത്മീകിരാമായണത്തിലും രാമലക്ഷണന്മാർ ശൂർപ്പണഖയെ കളിയാക്കി വിശാലാക്ഷി എന്ന് വിളിക്കുന്നുണ്ടെന്നും അവൾ കാമരൂപിണിയാണെന്നും ഓർക്കണം. എന്നാലത് തമാശയായിട്ടാണ്. മദ്യം കുടിച്ച് മയങ്ങിയ കണ്ണുകളാണ് അവൾക്കെന്നും സൂചനയുണ്ട്. (ഇതി ഏ്വം ഉക്താ കാകുത്ഥ്സാ പ്രഹസ്യ മദിരേക്ഷണാം.)

കുലശേഖരന്റെ സാഹിത്യപിൻഗാമിയായ കമ്പർ ശൂർപ്പണഖയുടെ കാമരൂപത്തെ പറയുന്നത് ഇങ്ങനെഃ-

എയിരുടൈ അരക്കിഎ ഉയിരും ഇട്ടതു ഓർ
വയിർഉടൈയാൽ എണ മറുക്കും ആതലാൽ
കുയിൽ തൊടർ കുടലൈ ഓർ കൊവ്വൈ വായ് ഇള
മയിൽ തൊടർ ഇയലി ആയ് മറുവൽ നന്റു എനാ

പങ്കയചെൽവിയെ മണത്തു പാവിയാ
അങ്കൈയിൻ ആയ മന്തിരത്തൈ ആയ്ന്തനാൽ
തിങ്കളിൻ ചിറന്തു ഒളിർ മുകത്താൽ ചെവ്വിയൾ
പൊങ്കു ഒളി വിചുമ്പിനിൽ പൊലിയ
തോന്റിനാൾ ..................................................
....ഓർ മാനിൻമിഴിപെറ്റു
മയിൽ വന്തതു എന വന്താൾ

വാത്മീകിയുടെ ശൂർപ്പണഖ കാമരൂപിണിയാണ്, ഏതുരൂപവും സ്വീകരിക്കാനാവുന്നവളാണ്. അതിനാലാണ് കുലശേഖരനും തുടർന്ന് കമ്പനും ഇപ്ര

കാരം ശൂർപ്പണഖയെ സുന്ദരിയാക്കി വർണ്ണിക്കുന്നത്.  മൂന്നാം നൂറ്റാണ്ടി ലെ വിമലസൂരിയുടെ അപഭ്രംശരാമായണവും ഇപ്രകാരം ശൂർപ്പണഖ യുടെ സുന്ദരശൃംഗാരരൂപം പറയുന്നുണ്ട്. അതിനാൽ കുലശേഖരനും ക മ്പനും ആ പ്രാകൃതരാമായണത്തിലെ രൂപത്തെ പരിചയമുണ്ടായിരുന്നു എന്ന് കരുതണം.പൌമചര്യു എന്ന ഈ ജൈനരാമായണത്തിൽ ചന്ദ്രനഖ എന്നാണ് ശൂർപ്പണഖ എന്നല്ല പേർ കാണുന്നത്. അപ്സരസ്ത്രീയെപ്പോലെ സുന്ദരവേഷം കെട്ടിയ അവളെ ലക്ഷണം കൊണ്ടുതന്നെ ലക്ഷ്മണൻ തിരി ച്ചറിയുന്നുമുണ്ട്.തടിച്ച തുടകളും മുലകളും കൈകളും ചഞ്ചലമായ കണ്ണു കളും വേഗത്തിലുള്ള നടത്തവും കണ്ട് ഇവൾ ഭാര്യയായി സ്വീകരിക്കാവു ന്നവളല്ല എന്ന് അദ്ദേഹം പറയുന്നു. ചലിക്കുന്ന മിഴി ഇവിടേയും പരാമ ർശിക്കുന്നു.

മഹാഭാരതത്തിലെ രാമോപാഖ്യാനം (3.257-276) ശൂർപ്പണഖയുടെ സുന്ദരരൂ പം പറയുന്നില്ല.  ഇതിഹാസങ്ങളുടെ വായ്മൊഴിരൂപം അവ എഴുതപ്പെ ടുന്നതിന് സഹസ്രാബ്ദങ്ങൾക്കു മുമ്പേ ജനതക്ക് സുപരിചിതമായിരുന്നിരി ക്കണം. കാമരൂപിണിയായ ശൂർപ്പണഖ ശോഭയും സൌന്ദര്യവുമുള്ള മാ യാരൂപമെടുത്ത് മനോഹരശബ്ദത്തിൽ പാടിക്കൊണ്ട് രാമനെ സമീപിച്ചതാ യി നരസിംഹപുരാണം (49. 34-36) പറയുന്നുണ്ട്. അഞ്ചാം നൂറ്റാണ്ടിനുമു മ്പാണ് ഇതിന്റെ
രചന.




Brahmapureeswara Pullamangai




മഹാവീരപുരാണം (ഭവഭൂതി) ജടായുസഹോദരനായ സമ്പാതിയുടെ വാക്കുകളിൽ ഈ സംഭവം പറയുന്നു. ലജ്ജാവഹം. അനേകം നൂറ്റാണ്ടുകൾ ജീവിച്ച് തന്റെ 13ആം യുഗത്തിലെത്തിയവൾ, മുലകുടി മാറാത്ത കുട്ടിയെ ആശിച്ച് ലജ്ജിപ്പിക്കുന്നു. രൂപത്തെ പറയാതെ വാർദ്ധക്യത്തെ മാത്രം പറഞ്ഞ് സമ്പാതി അവളെ അവതരിപ്പിക്കുന്നു. ഇപ്രകാരം വ്യംഗ്യം കൊണ്ട് പറയുന്നതിനാൽ അദ്ദേഹം വാത്മീകിയെയാണ് പിൻതുടരുന്നത്. ഭവഭൂതിക്കു മുമ്പ് ജീവിച്ച ഭട്ടി രാവണവധത്തിൽ ഇങ്ങനെ പറയുന്നു.

ദധാനാ വലിഭം മദ്ധ്യം കർണ്ണജാഹാ വിലോചനാ

വക്ത്വചേനാതിസർവ്വേണ ചന്ദ്രലേഖേവ പക്ഷതൌ (ഭട്ടികാവ്യം 4.15)

വാത്മീകിയുടെ കരാളനിർണ്ണതോദരിയോ കാളിദാസന്റെ വിരൂപിയോ അല്ല ഭട്ടികാവ്യത്തിലെ ശൂർപ്പണഖ. വലികളോടു കൂടിയ നാഭിയും കാതുവരെ നീണ്ട ലോചനങ്ങളും, വാക്കും ചർമ്മവും പക്ഷത്തിലെ പ്രഥമയിലെ ചന്ദ്രലേഖ പോലെ സുന്ദരവുമാണ്. ഭട്ടികാവ്യം 7-8 നൂറ്റാണ്ടുകളിലാണ് എഴുതപ്പെട്ടതെന്ന് പണ്ഡിതമതം.രണ്ടു പ്രാവശ്യവും തന്നെ രാമലക്ഷ്മണന്മാർ തിരസ്കരിച്ചപ്പോൾ ശൂർപ്പണഖ രൂപം മാറിയത് കാളിദാസന്റെ രഘുവംശം പറയുന്നു:-

ഇതി ഉക്ത്വാ മൈഥിലീം ഭർത്യർ അംഗേ നിവിശതിം ഭയാത്
രൂപം ശൂർപ്പണഖാം നാമ്നാ സദൃശം പ്രത്യപദ്യതാ
ലക്ഷ്മണ പ്രഥമം ശ്രുത്വാ കോകിലാമഞ്ജുഭാഷിണീം
ശിവാഘോരസ്വനാം പശ്ചാത് ബുബുധേ വികൃതേതി താം
പർണ്ണശാലാം അഥ ക്ഷിപ്രം വിവൃതാശി പ്രവിശ്യ സ
വൈരൂപ്യപുനരുക്ത്യേന ഭീഷണാം താം അയോജയാത് (12.38-40)

സീത പേടിച്ച് രാമന്റെ മടിയിൽ പതുങ്ങിയപ്പോൾ സ്വന്തം പേരിനനു യോജ്യമായ സ്വരൂപം ശൂർപ്പണഖ എടുത്തു. നേരത്തേ കേട്ട കോകില മഞ്ജുഭാഷണത്തിനു പകരം ചെന്നായ ഓരിയിടുന്നപോലുള്ള അവളുടെ ശബ്ദം കേട്ട് ലക്ഷ്മണൻ ഊരിപ്പിടിച്ച വാളുമായി പർണ്ണശാലക്കകത്തുവന്ന് അവളുടെ വിരൂപത്തെ ഒന്നുകൂടി വിരൂപമാക്കി.കുലശേഖരനു ശേഷം വന്ന ശക്തിഭദ്രന്റെ ആശ്ചര്യചൂഡാമണിയും കേരളത്തിലെ ഒരു കവി എഴുതിയ സംസ്കൃതകാവ്യമാണ്. അവളെ ആദ്യം കാണുമ്പോൾ ലക്ഷ്മ ണൻ ആശ്ചര്യപ്പെടുന്നുഃ-നീൾമിഴികളും വളഞ്ഞ പുരികക്കൊടികളും സുന്ദ രമായ മാർവ്വിടവുമുള്ള ഈ വിസ്മയം ഭൂമിയിൽനിന്നോ ആകാശത്തുനി ന്നോ ഇവിടെ വന്നത് എന്ന്. താമരയിതളുപോലുള്ള മിഴികൾ മത്സ്യം പോലെ ചലിക്കുന്നു . രൂപമാറ്റത്തിനു ശേഷം രാമൻ പറയുന്നത് ഇങ്ങ നെഃ-വളഞ്ഞ ദംഷ്ട്രകളും പർവ്വതം പോലെ ശരീരവും മേഘം പോലെ നിറവും ഉള്ള ഭീകരരൂപം താടകയെ വധിച്ച എന്നെപ്പോലും ഭയപ്പെടുത്തു ന്നു .

വാത്മീകിരാമായണത്തിന്റെ ബംഗാളിപതിപ്പിൽ ഈ രൂപമാറ്റത്തിന്റെ സൂചനയുണ്ട്. കാമം ഉത്പാദയിഷ്യാമി രൂപേണാന്യേന കാമിനീ എന്ന് പറയുന്ന ശൂർപ്പണഖ രൂപം മാറിയാണ് രാമനെ വശീകരിക്കാനെത്തുന്നത്.




Deogarh UP

Brahmapureeswara Pullamangai




## ശിൽപ്പം-കുലശേഖരനു മുമ്പും പിമ്പും

1 മദ്ധ്യപ്രദേശിലെ നാച്ച്ന. (നാലാം നൂറ്റാണ്ട്) സീതയേക്കാൾ സുന്ദരിയായി ശൂർപ്പണഖയെ കൊത്തിവെച്ചിരിക്കുന്നു.

2. ഉത്തർപ്രദേശിലെ ദിയോഗാർഹ്.(5ആം നൂറ്റാണ്ട്) സുന്ദരിയായി കൊത്തിവെച്ചിരിക്കുന്നു. ഇവ രണ്ടും കുലശേഖരകാലത്തിനു മുമ്പാണ്




തമിഴകത്തെ ക്ഷേത്രങ്ങളിലുള്ളവ കുലശേഖരകാലത്തിനു ശേഷമാണ്. അവ രാക്ഷസിരൂപത്തിലാണ് കൊത്തിയിട്ടുള്ളത്.




ഒമ്പതാം നൂറ്റാണ്ടിലെ പ്രാംബണൻ ശിൽപവും (ഇന്തോനേഷ്യ) സുന്ദരിയായിട്ടാണ് ശൂർപ്പണഖയെ കാണിക്കുന്നത്.ഇരിക്കുന്ന രാമനും സീതയും

സീതയുടെ പിന്നിൽ ഒരു ദാസിയും കുറച്ചു ദൂരെ ശൂർപ്പണഖയും .അവൾ പുഷ്പങ്ങളും സ്വർണ്ണവും രാമന് കാഴ്ച വെച്ചതായി സരൺ ആന്റ് ഖന്ന (2004.47) പറയുന്നു. ശൂർപ്പണഖയുടെ ശൃംഗാരരൂപം വളരെ പോപ്പുലറായി ഇന്ത്യയിൽ നിലനിന്നതായും അത് ഇന്തോനേഷ്യ മുതലായ പ്രദേശങ്ങളിലേക്കും വ്യാപിച്ചിരുന്നതായും പണ്ഡിതാഭിപ്രായം.

വാത്മീകി ലക്ഷ്മണനാണ് രാക്ഷസിയെ വിരൂപയാക്കിയതെന്നു പറയുമ്പോൾ കുലശേഖരൻ രാമനാണെന്ന് പറയുന്നു. കുലശേഖരകാലത്തിനു മുമ്പുള്ള പുരാണങ്ങളിൽ പലതും രാമനാണ് ശൂർപ്പണഖയെ ശിക്ഷിച്ചതെന്ന് പറയുന്നുണ്ട്.

ഇതി ഉക്തോ ലക്ഷ്മണസ്തസ്യാ ക്രുദ്ധോ രാമസ്യപാശ്യത

ഉദ്ധൃത്യ ഖഡ്ഗം ചിഛേദ കർണ്ണനാസം മഹാബല (ആരണ്യകാണ്ഡം 3.17. 21) എന്നാണ് വാത്മീകിവാക്യം. എന്നാല് കുലശേഖരകാലത്തിനു മുമ്പു തന്നെ ചില പുരാണങ്ങൾ (ദേവീഭാഗവതം,ഭാഗവതം,ഗരുഡപുരാണം, പത്മപുരാണം ഇവ) രാമനാണ് ശൂർപ്പണഖയെ വിരൂപയാക്കിയതെന്ന് പറയുന്നുണ്ട്. (നരസിംഹപുരാണവും ബ്രഹ്മവൈവർത്തപുരാണവും ലക്ഷ്മണനാണ് ചെയ്തതെന്നും പറയുന്നു).നാരദന്റെ സംക്ഷേപരാമായണത്തിലും രാമനാണ് ശൂർപ്പണഖയുടെ മൂക്ക് ഛേദിച്ചത്. വാത്മീകി,കാളിദാസൻ, ഭവഭൂതി, ഭട്ടി, കമ്പനെന്നിവർ ലക്ഷ്മണനാണ് ആ കൃത്യം ചെയ്തതെന്ന് പറയുന്നു. കുലശേഖരൻ പറയുന്നത്ഃ വിരാതൈ കൊന്റു,വരിവിൽ വാങ്കി, മൂക്കൈ നീക്കി, കരതൂതനന്മാരുടെ ഉയിരൈ വാങ്കി, ചിലൈ വണക്കി, മാൻ മരിയ എയ്താനെന്നാണ്. ഈ ക്രിയകളെല്ലാം ഒരാളാണ് ചെയ്തത്. അതായത് രാമനാണ്. വിരാധവധം,ഖരദൂഷണവധം, മാരീചവധം ഇവ ചെയ്തത് രാമനാകയാൽ ഇവിടെ മൂക്കൈ നീക്കി എന്നതും രാമനാണ് ചെയ്തതെന്ന് വരുന്നു. ഈ വരികളിലെ വരിവിൽ വാങ്കി എന്നത് കേരളത്തിലെ രാജാക്കന്മാർക്ക് പത്മനാഭനു(വിഷ്ണുവിന്) ഓണക്കാലത്ത് സമർപ്പിക്കാനുള്ള വരകളും ചിത്രങ്ങളുമുള്ള ഓണവില്ലാണ്. ഭൂമിശാസ്ത്രപരമായി ഈ പദത്തിന് പ്രാധാന്യം തോന്നുന്നു. കുലശേഖരൻ കേരളരാജകുമാരനും ചക്രവർത്തിയുമായിരുന്നുവല്ലോ. പെരിയാഴ്വാരും ആണ്ടാളും തിരുമങ്കൈ ആൾവാരും കുലശേഖരനെ അനുകരിച്ച് രാമനാണ് മൂക്ക് ഛേദിച്ചതെന്ന് എഴുതുന്നു. നുടങ്കിടൈ ചൂർപ്പണകാവൈ ചെവിയോടു മൂക്കു അവൾ ആർക്ക അരിന്താൻ(പെരിയാഴ്വാർ തിരുമൊഴി) കൊല്ലൈ അരക്കിയൈ മൂക്കരിന്തിട്ട കുമരനാർ( നാച്ചിയാർ തിരുമൊഴി), തീ അരക്കി മൂക്കും പരുചെവിയും ഈർന്ത പരൻ( പെരിയ തിരുവന്താതി)

എന്താണ് എല്ലാ ആഴ്വാർമാരും ഇപ്രകാരം പറയാനുള്ള കാരണം. വൈഷ്ണവാചാര്യന്മാരുടെ അഭിപ്രായം ലക്ഷ്മണൻ രാമന്റെ വലംകൈയാണ്, ആത്മസദൃശനാണ് ,അതിനാൽ രാമകാര്യത്തിനായി ലക്ഷ്മണൻ ചെയ്തത് രാമൻ ചെയ്തതുതന്നെയാണ് എന്നാണ്. രാമസ്യ ദക്ഷിണോ ബാഹുവും ആത്മസദൃശനുമാണ് ലക്ഷ്മണനെന്ന് രാവണനോട് ശൂർപ്പണഖ പറയുന്നുണ്ട്. ചൂർപ്പണകയൈ അംകപംകം ചെയ്തത് ഇളൈയ പെരുമാളിൻ ചെയ്കയായിനും അതനൈ പെരുമാൾ മേൽ ഏറ്റിച്ചൊന്നതു ഇരാമനാടു കരുത്തുക്കേർപ്പ അവൻ കട്ടളൈ ഇട്ടപടി, ഇവൻ ചെയ്താൻ ആതലിൽ പ്രയോജ്യകർത്താവിൻ വിനൈ ആതൽ പറ്റി എങ്ക,അന്റിയും രാമസ്യ

ദക്ഷിണോ ബാഹു എന്റ പടി ഇരാമപിരാനുക്കു ലക്ഷ്മണൻ വലത്തിരു കൈ എന പടുതലാൽ അണ്ണനാം കൈ ആകിറ ലക്ഷ്മണൻ ഉടൈയ ചെയലൈ ഇരാമന്മേൽ ഒറ്റുമൈ നയം പറ്റി ഏറ്റിക്കൊള്ളുതൽ തകുതിയേ. (അന്നങ്കരാചാര്യർ)

ശംബൂകനെ രാമനും ശംഭുകുമാരനെ ലക്ഷ്മണനും വധിച്ച കഥകളിലും ഇതുപോലെ ഒരേ കഥയുടെ വിവിധരൂപങ്ങളാണുള്ളതെന്ന് ചിലർ കരുതുന്നു.( Blackburn (1996: 73)

തതോ രാമോ ഭവിഷ്ണുശ്ച ചതുർദ്ധാ ദുഷ്ടാർമ്മദന

പുത്രോ ദശരഥജ്ജാജ്ഞേ രാമസ്ച ഭരതോനുജ

നാസം ശൂർപ്പണഖസ്യാച്ച ഛിത്വാഥ ഖരദൂഷണം

ഹത്വാ സ രാക്ഷസം സീതാപഹാരിരജനീചരം (ഗരുഡപുരാണം 1.142.10.12-13)

അതനുസരിച്ച് വിഷ്ണു തന്നെ നാലുപേരായി ജനിച്ചതിനാൽ അവരിലാരു ചെയ്തതും വിഷ്ണു ദുഷ്ടരെ ശിക്ഷിക്കാനായി ചെയ്തതാണ്. വിമലസൂരി മാത്രമാണ് ശൂർപ്പണഖ സ്വയം ശിക്ഷിച്ച് സഹോദരന്മാരെ കുറിച്ച് രാവണനോട് ചെന്ന് കേസുപറഞ്ഞതാണെന്ന് പറയുന്നത്. അദ്ദേഹം രാവണവധം ചെയ്തത് ലക്ഷമണനാണെന്നും അതിനാൽ രാമനെ പാപം തീണ്ടിയില്ലെന്നും കൂടി പറയുന്നു.

കുലശേഖരൻ അഹല്യാമോക്ഷം പറയുന്നില്ല. സീതയുടെ അഗ്നിപ്രവേശവും പറയുന്നില്ല. ജടായുവിനെ വൈകുണ്ഠത്തിലേറ്റിയെന്ന് പറയുന്നുണ്ട്.

യാ ഗതിർ യജ്ഞശീലാനാം ആഹിതാഗ്നേശ്ച യാ ഗതി
അപരാവർത്തിനാം യാ ച യാ ച ഭൂമിപ്രദായിനാ
മായാ ത്വം സമനുജ്ഞാതോ ഗഛ ലോകാൻ അനുത്തമാൻ
ഗൃദ്ധ്രരാജ മഹാസത്വ സംസ്കൃതശ്ച മയാ വ്രജ (വാത്മീകിരാമായണം)

തില്ലൈയിലെ തിരുച്ചിത്രകൂടനഗരത്തിലെ വിഷ്ണുവും രാമനും കുലശേഖര ആൾവാർക്ക് ഒരാളാണെന്നതും ശ്രദ്ധയർഹിക്കുന്നു.

അം കണ്ണേതു മതിൽ പുടൈ ചൂൾ അയോത്തി എന്നും

അണിനകരത്തുലകനൈത്തും വിളക്കും ചോതി

വെംകതിരോൻ കുലത്തുക്കോർവിളക്കു ആയ് തോന്റി

ചെങ്കണ്ണേതും കരിമുകിലൈ ഇരാമൻതന്നൈ

തില്ലൈനകർ തിരു ചിത്രകൂടം തന്നുൾ

എങ്കൾ തനി മുതൽവനൈ എംപെരുമാൻ തന്നൈ

എന്റു കോലോ കൺകുളിര കാണും നാളേ (10.1)

ചുറ്റും മതിലുകളും കോട്ടകളും ഉള്ള അയോദ്ധ്യാനഗരത്തിൽ ലോകത്തെ മുഴുവനും പ്രകാശിപ്പിക്കുന്ന ജ്യോതിയായി, സൂര്യകുലത്തിു വിളക്കായി

ജനിച്ച്, ചുവന്ന കണ്ണും കരിമുകിൽമേനിയും ഉള്ള രാമനെ, തില്ലെനഗരത്തിലെ ശ്രീചിത്രകൂടത്തിനകത്ത് ഇരിക്കുന്ന ഞങ്ങളുടെ സ്വന്തം മുതൽവനെ (ആദ്യത്തെ മുഖ്യൻ) എമ്പെരുമാനെ എന്നാണ് ഒന്നു കണ്ണു കുളിരെ കാണുക.

വന്തേറ്ററിന്ത താടകൈ തൻഉരത്തൈ കീറി

വരുകുരുതിപ്പൊലി തര വൻ കണൈ ഒന്റു ഏവി

മന്തിരം കോൽ മറൈ മുനിവൻ വേൾവി കാത്തു

വൽ അരക്കർ ഉയിർ ഉണ്ട മൈന്തൻ കാണ്മിൻ

ചെന്തളിർ വായ്മലർ നകൈ ചേർ ചെലും തൻ ചോലൈ

തില്ലെനകർ തിരു ചിത്രകൂടം തന്നുൾ

അന്തണർകൾ ഒരു മൂവായിരവർ ഏറ്റ

അണിമണിആചനത്തിരുന്ത അമ്മാൻ താനേ (10. 2)

വന്നെതിർത്ത താടകയുടെ ഉരസ്സിനെ കീറി, വലിയ ഗുരുതിബലി തരുന്ന വലിയ ശരം എയ്ത്, വളരെ രാക്ഷരെക്കൊന്ന് വേദമിനിയുടെ യജ്ഞം സംരക്ഷിച്ച പുത്രനെ കാണുക. ചെന്തളിരും മലരുകളുമുള്ള ചെറിയ മുഖം (വായ്) ഉള്ളവനെ തളിരുംമലരും നിറഞ്ഞ നദീകളോടുകൂടിയ തില്ലനഗരത്തിലെ ശ്രീ ചിത്രകൂടത്തിൽ 3000 അന്തണന്മാർ പ്രശംസിച്ച് പാടുമ്പോൾ അലങ്കരിച്ച രത്നസിംഹാസനത്തിലിരിക്കുന്ന ചക്രവർത്തിയായി കാണുക.

ചെംവരിനെൽ കരു നേതും കൺ ചിതൈക്കാകി

ചിന വിതയോൻ ചിലൈ ഇറുത്തു മഴു വാൾ ഏന്തി

വെം വരിനെൽചിലൈ വാങ്കി വെന്റിക്കൊണ്ടു

വേൽ വേന്തർ പകൈ തടിന്ത വീരൻ തന്നൈ

തെവ്വർ അഞ്ച നെടുംപുരിചൈ ഉയർന്ത പങ്കർ

തില്ലെനകർ തിരു ചിത്രകൂടം തന്നുൾ

എവ്വരി വെം ചിലൈ തട കൈ ഇരാമൻ തന്നൈ

ഇറൈഞ്ചുവർ ഇണൈ അടിയേ ഇറൈഞ്ചിനേനേ(10.3)

ചുവന്ന രേഖകളുള്ള കരിനിറമിഴിയായ സീതക്കായി, കോപമുള്ളവനായ ശിവന്റെ വില്ലുമുറിച്ച്, മഴുവും വാളുമേന്തി വന്ന കോപക്കാരന്റെ കയ്യിൽനിന്ന് അവന്റെ വരിവില്ലു വാങ്ങിയ വിജയിയും അവന്റെ ക്ഷത്രിയയോദ്ധാക്കളോടുള്ള പക അടക്കിയവനും വലിയ ദൃഢമായ കൈകളുള്ളവനും ആയി, തില്ലെനഗരത്തിലെ ചിത്രകൂടത്തിലിരിക്കുന്നവന്റെ ഇണയടികളിൽ ഞാൻ അഭയം പ്രാപിക്കുന്നു.

തൊടു അലർ പൂ ചുരികുഴൽ കൈകേചി ചൊല്ലാൽ

തൊൽ നാകരം തുറന്തു തുറൈ കംകൈ തന്നൈ

പട്ടി ഉടൈ കുകൻ കടത്ത വനം പോയ് പുക്കു

പരതനുക്കു പാതുകമും അരചും ഈന്റു

ചിത്തിരകൂടത്തിരുന്താൻ തന്നൈ ഇന്റു

തില്ലൈനകർ തിരു ചിത്രകൂടം തന്നുൾ

എത്തനൈയും കൺകുളിര കാണപ്പെറ്റ

ഇരുനിലത്താർക്ക് ഇമയവർ നേർ ഒവ്വാർ താമേ (10.4)

ചുരുൾമുടിയിൽ പൂങ്കൊത്തു ചൂടിയ കൈകേയീവാക്യത്താൽരാജ്യം നഷ്ട മായി, വനം പൂകി, ഗുഹനാൽ ഗംഗ കടത്തപ്പെട്ട്, ഭരതന് പാദുകവും രാജ്യവും നൽകി,ചിത്രകൂടത്തിൽ വസിച്ച, തില്ലൈനഗരത്തിലെ ചിത്രകൂട ത്തിലെ ജനതക്ക് കൺകുളിരെ കാണാനവസരം കിട്ടിയ ഇരുനിലത്താ ർക്കും (രണ്ട് ഭൂമിയിലേയും ജനം) ഹിമാലയം പോലെ കുളിരു തരുന്ന (കണ്ണിന്) രാമന്റെ മഹത്വത്തിന് മറ്റാരുടേതും ഒക്കുന്നതല്ല.

വലി വണക്കു വരൈ നേതും തോൽ വിരാതൈ കൊന്റു

വൺ തമിൾ മാമുനി കൊടുത്ത വരിവിൽ വാങ്കി

കലൈ വണക്കു നോക്കു അരക്കി മൂക്കൈ നീക്കി

കരനോടു തൂതണൻ തൻ ഉയിരൈ വാങ്കി

ചിലൈ വണക്കി മാൻ മരിയ എയ്താൻ തന്നൈ

തില്ലൈനകർ തിരു ചിത്രകൂടം തന്നുൾ

തലൈ വണക്കി കൈ കൂപ്പി ഏത്ത വല്ലാർ

തിരിതലാൽ തവം ഉടൈത്തു ഐ തരണി താനേ(10.5)

വിരാധനെ വധിച്ച്, തമിൾമാമുനി (അഗസ്ത്യൻ) കൊടുത്ത വരവില്ല് സ്വീകരിച്ച്, കലമാൻകണ്ണാളായ രാക്ഷസിയെ മൂക്കുമുറിച്ച്, ഖരദൂഷണ ന്മാരുടെ ജീവനെടുത്ത്, ഒറ്റ അമ്പുകൊണ്ട് മാനായി വന്ന മാരീചനെ വധിച്ചവൻ തില്ലനഗരത്തിലെ ചിത്രകൂടത്തിലിരിക്കുന്നു. അവനെ തല വണങ്ങി, കൈകൂപ്പി, തൊഴാത്തവരില്ല. തപം ചെയ്യാത്തവരുമില്ല. അപ്രകാരം ചെയ്യുന്നവരുടെ കീർത്തി ധരണി മുഴുവനും വ്യാപിക്കുന്നു.

തണം മരുവു വൈതേകി പിരിയൽ ഉറ്റ

തളർവ്വുഎയ്തി ചതായുവൈ വൈകുണ്ടത്തു ഏറ്റി

വനം മറുവു കവി അരചൻ കാതൽ കൊണ്ടു

വാലിയൈ കൊന്റിലങ്കൈ നകർ അരക്കർ കോമാൻ

ചിനം അടങ്ക മാരുതിയാൽ ചുടുവിത്താനൈ

തില്ലൈനകർ തിരു ചിത്രകൂടം തന്നുൾ

ഇനിതു അമർന്ത അമ്മാനൈ ഇരാമൻ തന്നൈ

ഏത്തുവാർ ഇണൈ അടിയേ ഏത്തിനേനേ(10 6)

വൈദേഹിയുമായി പിരിഞ്ഞ് വിരഹദുഃഖം അനുഭവിച്ചവനും ക്ഷീണിച്ച ജടായുവിനെ വൈകുണ്ഠം പ്രാപിപ്പിച്ചവനും വനവാസം ചെയ്യുന്ന വാനരരാജാവുമായി സൌഹൃദം സ്ഥാപിച്ച് ബാലിയെ വധിച്ചവനും രാക്ഷസരാജാവിന്റെ ലങ്കാനഗരം മാരുതിയെക്കൊണ്ട് ചുട്ടുകരിച്ചവനും അപ്രകാരം കോപം അടങ്ങിയവനും തില്ലാനഗരത്തിലെ ചിത്രകൂടത്തിൽ ഇരിക്കുന്നവനുമായ ശ്രീരാമനെ അദ്ദേഹത്തിന്റെ ഇണയടികളെ ശരണം പ്രാപിച്ച് വണങ്ങുന്നു.

കുറൈ കടലൈ അലൈ അമ്പാൽ മറുക എയ്തു

കുലൈ കട്ടി മറുകരൈയൈ അതനാൽ ഏറി

എരിനെടുവേൽ അരക്കരോടും ഇലങ്കൈ വേന്തൻ

ഇൻ ഉയിർ കൊണ്ടു അവൻ തമ്പിക്കു അരചും ഈന്റു

തിരുമകളോടു ഇനിത്തമർന്ത ചെൽവൻ തന്നൈ

തില്ലൈനകർ തിരു ചിത്രകൂടം തന്നുൾ

അരചു അമർന്താൻ അടി ചൂടും അരചൈ അല്ലാൽ

അരചാക എണ്ണേൻ മറ്റു അരചു താനേ(10.7)

കടലിനെ അടക്കാനായി വിജയകരമായ അസ്ത്രം അയച്ചവനും കടലിൽ അണകെട്ടി അതു കടന്നവനും,എരി(അഗ്നി)യുള്ള നെടും വേലുകൾ ധരിച്ച രാക്ഷസപ്പടയോടുകൂടി ലങ്കാധിപനെ വധിച്ചവനും അവന്റെ അനുജന് രാജ്യം കൊടുത്തവനും തിരുമകളോടുകൂടി സുഖമായി ജീവിച്ചവനുമായ, തില്ലനഗരത്തിലെ ചിത്രകൂടത്തിലിരിക്കുന്നവന്റെ ചക്രവർത്തിപദമല്ലാതെ മറ്റൊരു ചക്രവർത്തിയേയും ഞാൻ ചക്രവർത്തിയായി അംഗീകരിക്കുന്ന തല്ല.

അം പൊൻ നേതു മണിമാതഅയോത്തി എയ്തി അരചേയ്തി

അകത്തിയൻ വായ് താൻ മുൻ കൊന്റാൻ

തൺ പെരും തൊൽ കടൈ കേട്ടു മിതിലൈ ചെൽവി

ഉലകുയ്യ തിരുവയിരു വായ്ത്ത മക്കൾ

ചെമ്പവളതിരുവായ് തൻ ചരിതൈ കേട്ടാൻ

തില്ലൈനകർ തിരു ചിത്രകൂടം തന്നുൾ

എമ്പെരുമാൻ തൻ ചരിതൈ ചെവിയാൽ കണ്ണാൽ

പരുകുവോം ഇൻ അമുതൈ മതിയോം അന്റേ(10.8)

പൊൻമാളികകളുള്ള അയോദ്ധ്യയിൽ മടങ്ങിയെത്തി രാജ്യം സ്വീകരിച്ച് അഗസ്ത്യന്റെ വായാൽ തന്റെ പൂർവ്വചരിത്രം കേട്ട്,മിഥിലാപുത്രിയുടെ മക്കൾ അവരുടെ ചെമ്പവിഴംപോലുള്ള വായാൽ സ്വന്തചരിത്രം പാടുന്നതു

കേട്ട എംപെരുമാന്റെ, തില്ലനഗരത്തിലെ ചിത്രകൂടത്തിലിരിക്കുന്ന രാമന്റെ മധുരമായ കഥ ചെവി,കണ്ണ് ഇവകളാൽ അമൃതം പോലെ നമുക്ക് മതിയാവോളം ആസ്വദിക്കുക. (ശ്രാവ്യവും ദൃശ്യവുമായി)

ചെറി തവ ചംബുകൻ തന്നൈ ചെന്റു കൊന്റു

ചെലു മറൈയോൻ ഉയിർ മീട്ടു തവത്തോൻ ഈന്റ

നിറൈ മണി പൂൺ അണിയും കൊന്റിലവണൻ തന്നൈ

തമ്പിയാൽ വാൻ ഏറ്റി മുനിവൻ വേണ്ട

തിരൽ വിളങ്കും ഇലക്കുമനൈ പിരിന്താൻ തന്നൈ

തില്ലൈനകർ തിരു ചിത്രകൂടം തന്നുൾ

ഉറൈവാനൈ മറവാത ഉള്ളം തന്നൈ

ഉടൈയോം മാറ്റുരു തുയരം അടൈയോം അന്റേ (10.9)

വലിയ തപം ചെയ്തിരുന്ന ചമ്പുകനെ വധിച്ച് വേദവിത്തായ ബ്രഹ്മണന്റെ പുത്രന്റെ ഉയിരിനെ സംരക്ഷിച്ച്,തവമുനി (അഗസ്ത്യ) കൊടുത്ത രത്നാഭരണം ധരിച്ച്,അനുജനാൽ ലവണനെ ആകാശത്തേക്കയച്ച് മുനിയുടെ ആജ്ഞയാൽ വീര്യത്താൽ ജ്വലിക്കുന്ന ലക്ഷ്മണനെപ്പോലും ഉപേക്ഷിച്ച് തില്ല നഗരത്തിലെ ചിത്രകൂടത്തിലിരിക്കുന്നവനെ മറക്കാത്ത ഹൃദയത്തെ ഇനിയൊരു ജന്മത്തിലെ ദുഃഖം തീണ്ടുകയില്ല.

അന്റു ചരാചരങ്കളൈ വൈകുണ്ഠത്ത് ഏറ്റി

അടൽ അരവ പകൈ ഏറി അചുരർ തമ്മൈ

വെന്റു ഇലങ്കുമണി നേതും തോൽ നാങ്കും തോന്റ

വിൺ മുളുതും എതിർ വര തൻ താമം മേവി

ചെന്റിരുന്തു വീറ്റിരുന്ത അമ്മാൻ തന്നൈ

തില്ലൈനകർ തിരു ചിത്രകൂടം തന്നുൾ

എന്റും നിന്റാൻ അവൻ ഇവൻ എന്റേറ്റി നാളും

ഇറൈഞ്ചുമിനോ എപ്പൊളുതും തൊണ്ടീർ നീരേ (10.10)

ഹേ,ഭക്തന്മാരേ, അന്ന് ചരാചരങ്ങളെ മുഴുവനും വൈകുണ്ഠത്തിലെത്തിച്ചതും, ഗരുഡാരൂഢനായി അസുരന്മാരെ നശിപ്പിച്ചതും, ആഭരണമണിഞ്ഞ നാലു കരങ്ങളോടു കൂടി, സ്വർഗ്ഗലോകം മുഴുവനും സ്വാഗതം ചെയ്യുമ്പോൾ സ്വധാമത്തിലെത്തി അവിടെ സിംഹാസനത്തിലിരുന്നതും ആരോ അവനാണ് തില്ലനഗരത്തിലെ ചിത്രകൂടത്തിൽ അമർന്നിരിക്കുന്ന ഇവൻ. ഇവനെ എന്നും എപ്പോഴും പുകഴ്ത്തിപാടുക.

തില്ലൈനകർ തിരു ചിത്രകൂടം തന്നുൾ

തിരൾ വിളങ്കു മാരുതിയോടു അമർന്താൻ തന്നൈ

എല്ലൈ ഇൽ ചീർ തയരതൻ തൻ മകനായ് തോന്റി

അതു മുതലാ തൻ ഉലകം പുക്കത്തീരാ

കോൽ ഇയലും പടൈ താനൈ കൊററ ഒൾ വാൾ

കോളിയർ കോൻ കുടൈ കുലചേകരൻ ചൊൽ ചെയ്ത

നൽ ഇയലിൻ തമിൾ മാലൈ പത്തും വല്ലാർ

നലം തികൾ നാരണൻ അടി കീൾ നണ്ണുവാരേ (10.11)

അവസാനമില്ലാത്ത ഐശ്വര്യമുള്ള ദശരഥന്റെ മകനായി ജനിച്ച്, അന്നു മുതൽ ഐശ്വര്യവും വീര്യവുമുള്ള മാരുതിയോടുകൂടി, തില്ലനഗരത്തിലെ ചിത്രകൂടത്തിലമരുന്ന നാരായണനെ പ്രകീർത്തിച്ച് നല്ല തമിൾകവിതയാക്കി പാടിയ പത്ത് പാമാലകളും അറിയുന്നവരായ നല്ലവർ നാരായണന്റെ പാദം പണിയുന്നു. ഇത് കോലും (ചെങ്കോൽ) പട്ടത്താനയും,(പട്ടത്താനം) കൊററവും ശത്രുക്കളെ കൊല്ലുന്ന ഉടവാളുമുള്ള കോളിയരുടെ കോൻ( ചക്രവർത്തി) കുടൈ കുലശേഖരൻ( കുടനാട്ടിലെ കുലശേഖരൻ, കുട ചൂടിയ കുലശേഖരൻ) പാടിയ തമിഴ് മാലയാണ്.

പാതാളരാമായണം കിളിപ്പാട്ട് (വടക്കൻകോട്ടയം ശ്രീകേരളവർമ്മരാജാ) രാമായണത്തിൽനിന്ന് വളരെ വ്യത്യസ്തവും പാതാളരാവണനെ നിഗ്ര ഹിക്കുന്ന മാരുതിയുടെ വീര്യപരാക്രമവുമാണ്. മലയാളത്തിലാണ് രചന. വഞ്ചിഭൂപാലകനോട് ശാരികപ്പൈങ്കിളി കഥപറയുന്നതുപോലുള്ള ആഖ്യാനം എഴുത്തച്ഛന്റെ ശൈലിയിലാണ്.



# രാമോ വിഗ്രഹവാൻ ധർമ്മഃ (വാത്മീകിരാമായണത്തിലെ രാമൻ)

ഇതിഹാസപുരാണങ്ങളുടെ ഉദ്ദേശം മനുഷ്യരെ നാലു പുരുഷാർത്ഥവും നേടാൻ പ്രാപ്തരാക്കുക എന്നതാണ്. അൽപ്പശ്രുതനായ മനുഷ്യനെ വേദം ഭയപ്പെടുന്നു. അൽപ്പശ്രുതരായ സാമാന്യജനങ്ങൾക്കു വേണ്ടിയാണ് ഇത്ഹാസപുരാണങ്ങൾ.

ഇതിഹാസപുരാണാഭ്യാം വേദം സമുപബ്യംഹയേത്
ബിഭേതി അൽപ്പശ്രുതാത് വേദോമാമയം പ്രഹരിഷ്യതി ( വ്യാസഭാരതം)

കാമം,അർത്ഥം, ധർമ്മം ,മോക്ഷം ഇവയാണ് നാലു പുരുഷാർത്ഥങ്ങൾ. കാമവും അർത്ഥവും ലൌകികജീവിതത്തിന് ആവശ്യമാണ്. പരമപുരുഷാർത്ഥം മോക്ഷമാണ്. അതിന് ധർമ്മം അനുഷ്ഠിക്കണം. ധർമ്മമാണ് രാമായണം പഠിപ്പിക്കുന്നത്. ധർമ്മച്യുതി കൊണ്ടുള്ള നാശവും രാവണകഥയിലൂടെ പഠിപ്പിക്കുന്നു.ഓരോ ശിശുവും സ്വന്തം മാതാപിതാക്കളോടും ഗുരുക്കന്മാരോടും പൂർവ്വികരായ പിതൃക്കളോടും ഭാര്യയോടും സഹോദരന്മാരോടും സുഹൃത്തുക്കളോടും ശത്രുക്കളോടും സമൂഹത്തിലെ മറ്റ് അംഗങ്ങളോടും മൃഗപക്ഷികളോടും എങ്ങനെ പെരുമാറണം എന്ന് രാമകഥ പറയുന്നു. രാമൻ സഹോദരന്മാരോടു കാണിച്ച സ്നേഹവും വിശ്വാസവും രാവണൻ വൈശ്രവണനോടോ ബാലി സുഗ്രീവനോടോ കാണിച്ചില്ല. രാമന്റെ ഏകപത്നീവ്രതം രാവണനുണ്ടായില്ല. ബാലിയും സ്വന്തം അനുജന്റെ ഭാര്യയെ പത്നിയാക്കി വെച്ചു. ഇപ്രകാരം ധർമ്മം, ധർമ്മച്യുതി ഇവയെ കാണിച്ചുതരുന്നു ഈ കഥ.

ക്ഷത്രിയധർമ്മം, ഭരണാധികാരിയുടെ ധർമ്മം , പ്രജാധർമ്മം ഇവയെല്ലാം ഉദാഹരണസഹിതം രാമായണം കാണിച്ചുതരുന്നുണ്ട്. വെറും ധർമ്മാചരണമല്ല, നിഷ്കാമമായ ധർമ്മാചരണമാണ് ഉത്തമം. പരിഭവമോ പ്രതിഷേധമോ നിരാശയോ കൂടാതെ വനവാസം സ്വീകരിച്ച രാമനും, കിട്ടിയ രാജ്യം സ്വീകരിക്കാതെ മുനിവൃത്തി എടുത്ത് സഹോദരന്റെ പാദുകപൂജ ചെയ്ത ഭരതനും രാപ്പകൽ കാട്ടിൽ സീതാരാമനെ ശുശ്രൂഷിച്ച ലക്ഷ്മണനും ഭർത്താവിനെ കാട്ടിലും പിന്തുടർന്ന സീതയും നിഷ്കാമകർമ്മമാണ് അനുഷ്ഠിച്ചത്. സുഗ്രീവനോടും വിഭീഷണനോടും ഗുഹനോടും രാമൻ മിത്രധർമ്മം പാലിച്ചു. രാവണവധശേഷം രാവണന്റെ ശരീരം സംസ്കരിക്കാൻ മടിച്ചുനിന്ന വിഭീഷണനോട്, മരണാനന്തരം വൈരം വെച്ചുകൊണ്ടിരിക്കരുത്, സമുചിതമായ രീതിയിൽ എല്ലാ ബഹുമതികളോടും കൂടി ജ്യേഷ്ഠനെ സംസ്കരിക്കുക എന്നാണ് രാമൻ പറഞ്ഞത്.

വാത്മീകിയുടെ രാമൻഃ-

വാത്മീകിക്ക് കുതൂഹലമുണ്ടായത് ഗുണവാനും വീര്യവാനും ധർമ്മജ്ഞനും കൃതജ്ഞനും സത്യവ്രതനും ദൃഢവ്രതനും ചാരിത്ര്യമുള്ളവനും സർവ്വഭൂതങ്ങൾക്കും ഹിതമായത് പ്രവർത്തിക്കുന്നവനും വിദ്വാനും സമർത്ഥനും പ്രിയദർശനനും ആത്മവാനും ,ക്രോധാദികളെ
ജയിച്ചവനും ,അനസൂയനും ,യുദ്ധത്തിൽ രോഷാകുലനായ ആരെക്കണ്ട് ദേവന്മാരും കൂടി ഭയപ്പെടുമോ അവനും ആരാണെന്നറിയാനാണ്.

ഇതെല്ലാം ഉള്ള ഒരാളായി രാമനെ നാരദമുനി ചൂണ്ടിക്കാണിച്ചു. ധർമ്മജ്ഞനും സത്യസന്ധനുമായ അദ്ദേഹം ജീവലോകത്തിന മുഴുവനും രക്ഷിതാവായി ധർമ്മരക്ഷകനും സ്വധർമ്മര ക്ഷകനുമായി രാക്ഷസസൂദനനായി, ധർമ്മദേവനെപ്പോലെ സത്യസന്ധനായി ജീവിക്കുന്നു എന്ന് മുനി പറഞ്ഞു. അപ്രകാരമുള്ള രാമനെ വാത്മീകി സമാധിയിൽ കണ്ടു, രാമകഥ രചിച്ചു. കാമാർത്ഥഗുണസംയുക്തം ധർമ്മാ ർത്ഥഗുണവിസ്തരം ആയി, സമുദ്രം പോലെ വിശിഷ്ടരത്നം നിറഞ്ഞതായി, സർവ്വശ്രുതിമനോഹരമായിട്ടാണ് രാമായണം രചിച്ചത്.

ലക്ഷമണനോട് രാമൻ പറയുന്നത്:-ധർമ്മോഹി പരമോ ലോകേ ധർമ്മേ സത്യം പ്രതിഷ്ഠിതം എന്നാണ്. ക്ഷത്രിയധർമ്മാശ്രിതമായ ശാഠ്യം ,രൌദ്രം, ശൌര്യം ഇവ ഉപേക്ഷിച്ച് പിതൃവാക്യപാലനം എന്ന എന്റെ വാക്ക് കേൾക്കുക എന്നദ്ദേഹം പറഞ്ഞു. കൌസല്യാവാക്യവും ആരെ ധർമ്മത്തെ പാലിക്കുന്നുവോ അവരെ ധർമ്മം സംരക്ഷിക്കും.രാമാ,നിന്നെ ധർമ്മം സംരക്ഷിക്കട്ടേ എന്നാണ്.

അലങ്കാരോഹി നാരീണാം ക്ഷമാഹി പുരുഷസ്യ വാ . ധർമ്മിഷ്ഠനായ പുരുഷന്റെ അലങ്കാരമാണ് ക്ഷമ. ക്ഷമയെപ്പറ്റി വാത്മീകി പറയുന്നു:-

ക്ഷമാ ദാനം ക്ഷമാ സത്യം ക്ഷമാ യജ്ഞഃ ക്ഷമാ യശഃ
ക്ഷമാ ധർമ്മം ക്ഷമായാധിഷ്ഠിതം ജഗത്

രാമന്റെ ക്ഷമയും പിതൃവാക്യപരിപാലനമെന്ന സാമാന്യധർമ്മവും ഭക്തവാത്സല്യവും ഭക്തപരതന്ത്രതയും (വിശേഷധർമ്മങ്ങൾ) അയോദ്ധ്യാകാണ്ഡത്തിൽത്തന്നെ നാം കാണുന്നു. അദ്ദേഹത്തിന്റെ സംഭാഷണം ശാന്തവും മൃദുലവുമായിരുന്നു, ജിതക്രോധനായ അദ്ദേഹം പരുഷവാക്ക് സംസാരിച്ചിരുന്നില്ല, ചെയ്ത ഉപകാരം മറക്കാറില്ല, അപകാരം മറക്കുകയും ചെയ്യും. ജ്ഞാനിയും സജ്ജനസംസർഗ്ഗത്തിൽ തൽപരനും മുതിർന്നവരെ പൂജിക്കുന്നവനും പ്രജകളെ അനുരഞ്ജിപ്പിക്കുന്നവനും ആയിരുന്നു. ദീനാനുകമ്പ ഉള്ള അദ്ദേഹം ശരണാഗതർക്കെല്ലാം അഭയം കൊടുത്തിരുന്നു. ഒന്നിലും പ്രത്യേകആശയോ മമതയോ വെച്ചിരുന്നില്ല. രാമന്റെ വ്രതം യുദ്ധകാണ്ഡത്തിൽ ഇപ്രകാരം പറയുന്നു: അഭയം സർവ്വഭൂതേഭ്യോ ദദാമ്യോ തത് വ്രതം മമ. ഗർവ്വമില്ലാത്തതിനാൽ അദ്ദേഹം പ്രജകളോട് അവഗണന കാണിക്കാറില്ല. ആരോടും വെറുപ്പില്ല. ലോകത്തിന്റെ അഭിവൃ

ദ്ധി,സുഖം ഇവ മാത്രമാണ് അദ്ദേഹത്തിന്റെ കാമം. മഴപെയ്യുന്ന പർജ്ജന്യനെപ്പോലെ സർവ്വപ്രാണിയി ലും അനുകമ്പ വർഷിച്ചിരുന്നു. ഇപ്രകാരമുള്ളവനാണ് വാത്മീകിയുടെ രാമൻ.

അഞ്ചു ധർമ്മങ്ങളും അദ്ദേഹം അനുഷ്ഠിച്ചതായി രാമായണം പറയുന്നു.

1. ദേവയജ്ഞം. യജ്ഞം,യാഗം

2. പിതൃഋണം,ഋഷിഋണം. പിതൃകർമ്മം, പിതാവിന്റെ ആജ്ഞ നിറവേറ്റുന്നത്, ദശരഥനും ജടായുവിനും ശ്രാദ്ധം, പൂർവ്വികഋഷികളുടെ പൈതൃകവും ധർമ്മവും സംരക്ഷിക്കുന്നത്.

3. മനുഷ്യജ്ഞം . അതിഥികളേയും പ്രജകളേയും സമൂഹത്തേയും പരിപാലനം.

4. ഭൂതയജ്ഞം സർവ്വപ്രാണികളോടുമുള്ള ദീനാനുകമ്പ

5. ബ്രഹ്മയജ്ഞം. ബ്രഹ്മചര്യം,സ്വാദ്ധ്യായം

രാമൻ സത്യം കൊണ്ട് ലോകങ്ങളേയും ദാനം കൊണ്ട് ദീനരേയും ശുശ്രൂഷ കൊണ്ട് ഗുരുജനങ്ങളേയും ധനുസ്സുകൊണ്ട് ശത്രുക്കളേയും ജയിച്ചു എന്ന് വാത്മീകി പറയുന്നുണ്ട്.

സൂക്ഷ്മധർമ്മാചരണത്തെക്കുറിച്ച് സീത പറയുന്നത് ഇങ്ങനെയാണ്:- സൂക്ഷ്മധർമ്മാചരണം കാമജമായ പാപം ഇല്ലാത്തവർക്കു മാത്രമേ സാധിക്കുകയുള്ളു. കാമജമായ പാപങ്ങൾ മിഥ്യാവാക്യം, പരസ്ത്രീഗമനം, വെറുതെ ഹിംസിക്കൽ, ഇവയാണ്. ഇവ മൂന്നും രാമന് ഇല്ല (മൂന്നും രാവണന് ഉണ്ട് എന്ന് ശ്രദ്ധിക്കുക..)മുനിമാരുടെ പ്രതിജ്ഞാപാലനത്തിനായി, ആർത്തത്രാണത്തിനാണ് രാക്ഷസരെ വധിച്ചത്. ഖരനോട് രാമവാക്യം പാപമാചരതാം ഘോരം ലോകസ്യ അപ്രിയമിഛതാം (ലോകത്തിന് അപ്രിയം ഇഛിച്ച് ഘോരപാപം ചെയ്യുന്നവരുടെ ഹിംസയാണ് ചെയ്യുന്നത്) എന്നാണ്. രാമൻ ബാലിയെ ഉപദേശിക്കുന്നത് നോക്കുക. സൂക്ഷ്മധർമ്മ പ്രകാരം ജ്യേഷ്ഠനും ഗുരുവും പിതൃതുല്യരാണ്.അനിയനും ശിഷ്യനും പുത്രതുല്യനും. അനിയന്റെ ഭാര്യ പുത്രിയാണ്. പുത്രി,അനുജപത്നി, സഹോദരി ഇവരെ പ്രാപിച്ചവന് മരണശിക്ഷയാണ് . ഭരതചക്രവർത്തിയുടെ രാജ്യത്തിൽ ഇത്തരം അധർമ്മം ചെയ്യുന്നവരെ ശിക്ഷിക്കാനാണ് ഞങ്ങൾ, അനുയായികൾ ചുറ്റിസ്സഞ്ചരിക്കുന്നത്. രണ്ടാമതായി, മിത്രത്തിന്റെ ശത്രു ശത്രുവാണ്. മൂന്നാമത് നിന്നെ വധിക്കാതിരുന്നാൽ സുഗ്രീവനു കൊടുത്ത പ്രതിജ്ഞാലംഘനം വരും. നാലാമത്, നീ മൃഗമാണ്, ക്ഷത്രിയന്ന് നായാട്ടിൽ ഒളിഞ്ഞുനിന്ന് മൃഗഹത്യ അനുവദിച്ചിട്ടുണ്ട്. സൂക്ഷ്മധർമ്മം നോക്കിയാൽ ബാലിഹത്യ രാമന്റെ ധർമ്മമാണ്, അധർമ്മമല്ല.

സുഗ്രീവന്റെ മദ്യപാനത്തെക്കുറിച്ച് വാത്മീകിയുടെ ലക്ഷ്മണൻ പറയുന്നത് മദ്യപാനം കൊണ്ട് അർത്ഥവും ധർമ്മവും നശിക്കുമെന്നാണ്. രാമൻ മാംസം ഭക്ഷിച്ചിരുന്നുവോ എന്ന് പലരും ശങ്കിച്ചുകാണുന്നു. പല രാമായണങ്ങളും പലവിധത്തിൽ പറയുന്നത് അതാതു കാലത്തെ കവികളുടെ ഇഷ്ടപ്രകാരമാണ്. ആദ്യരാമായണമായ വാത്മീകിയുടെ വാക്യമാണ് ഏറ്റവും ഉചിതമെന്ന് സ്വീകരിക്കാവുന്നത്. ത്രിജട സീതയോട് പറയുന്ന വാക്കുകൾ ഇപ്രകാരമാണ്:-വനവാസകാലത്ത് രാമൻ ദിനത്തിന്റെ അഞ്ചാം ഭാഗത്തിൽ (സായാഹ്നം) ഒരു പ്രാവശ്യം മാത്രമാണ് ഭക്ഷണം കഴിച്ചിരുന്നത്. വേവിച്ച കാട്ടുകനികളും കിഴങ്ങുകളും മാത്രമാണ് ഭക്ഷണം. അദ്ദേഹം മദ്യമോ മാംസമോ ഉപയോഗിച്ചിരുന്നില്ല. ദശരഥന്ന് ഉദകക്രിയ ചെയ്യുമ്പോളും നമ്മൾ ഭക്ഷിക്കന്നതാണ് ബലി കൊടുക്കേണ്ടത് എന്ന് പറഞ്ഞ് അദ്ദേഹം എലന്തക്കുരു,ഓടക്കുരു ഇവയുടെ പിണ്ണാക്ക് (പിണ്യാകം) ആണ് കൊടുത്തതെന്നും അതുകണ്ട് കൌസല്യാമാതാവിന്റെ കണ്ണുനിറഞ്ഞു എന്നും വാത്മീകി പറയുന്നു. (യദന്നം പുരുഷോ അശ്നാതി തദന്നം തസ്യ ദേവതാ) രാജാക്കന്മാരുടെ 7 ദുശ്ശീലം രാമനുണ്ടായിരുന്നില്ല, രാവണനുണ്ടായിരുന്നു എന്നും

വാത്മീകി പറയുന്നു. വാഗ്ദണ്ഡം, പാരുഷ്യം, അർത്ഥദൂഷണം, മദ്യപാനം,സ്ത്രീലോലുപത്വം,മൃഗയാ, ദ്യൂത്.ഇവയാണ് രാജാക്കന്മാരുടെ 7ദുശ്ശീലം.

സ്ത്രീവധം ചെയ്തത് താടകയെയാണ്. വിശ്വാമിത്രനോട് സ്ത്രീസ്വഭാവേന രക്ഷിതാ എന്ന് രാമൻ സ്ത്രീവധത്തിൽ വിമുഖനായി പറയുന്നുണ്ട്. വിശ്വാമിത്രൻ രാജ്യഭാരനിപുണന് ധർമ്മം പ്രജാരക്ഷണമാണെന്നും നിരവധി പ്രജകളെ യാതൊരു കാരണവും കൂടാതെ വധിക്കുന്ന അധർമ്മി സ്ത്രീയായാലും അവളെ വധിക്കുന്നത് രാജധർമ്മമാണെന്നും പറഞ്ഞപ്പോഴാണ് അദ്ദേഹം അത് ചെയ്തത്. അതുപോലെ ശൂർപ്പണഖയെ അദ്ദേഹം വെറുതെ കളിയാക്കിവിടാനാണ് ഉദ്ദേശിച്ചത്. എന്നാൽ അവൾ സീതക്കുനേരെ ആക്രമണത്തിന് ഒരുങ്ങിയപ്പോളാണ് ലക്ഷ്മണനോട് വിരൂപയാക്കാനാവശ്യപ്പെട്ടത്. തന്നെ മാത്രം ആശ്രയിച്ച് കാട്ടിലേക്ക് വന്ന ഭാര്യയെ രക്ഷിക്കുന്നതും പുരുഷധർമ്മമാണല്ലോ.

ധർമ്മിഷ്ഠനായ ഭരണാധികാരി

തഥാ രാജാ യഥാ പ്രജാ. അയോദ്ധ്യാവാസികൾ സന്തുഷ്ടരും ധർമ്മാത്മാക്കളും ശാസ്ത്രജ്ഞരും സ്വന്തം ധനം കൊണ്ട് തൃപ്തരായി ജീവിക്കുന്നവരും ആയിരുന്നു. ലുബ്ധ് ഇല്ല. സത്യവാദികളാണ്. ദരിദ്രരില്ല. കാമിയോ ഗുണഹീനനോ ക്രൂരനോ അവിദ്യാവാനോ ഇല്ല.ധർമ്മശീലവും അച്ചടക്കവുമുള്ള ശുദ്ധമനസ്കരാണ്. കള്ളനോ ക്ഷുദ്രനോ യജിക്കാത്തവനോ അഗ്നിസംരക്ഷിക്കാത്തവനോ അസത്യവാദിയോ അസൂയക്കാരനോ പഠിക്കാത്തവനോ നാസ്തികനോ ഇല്ലാത്ത വാത്മീകിയുടെ അയോദ്ധ്യ ഒരു മാവേലിനാടായിരുന്നു. ഭരണാധിപരെല്ലാം വാക്കു തെറ്റിക്കാത്തവരായിരുന്നു. വസിഷ്ഠമുനി വിശ്വാമിത്രനോട് നാലുവിധം രാജകൃത്യം പറയുന്നുണ്ട്

1. ധർമ്മമാർഗ്ഗത്തിൽ മാത്രം ധനം സമ്പാദിക്കുക

2. അതിനെ വർദ്ധിപ്പിച്ച് ഭണ്ഡാരം നിറക്കുക

3. അതിനെ സംരക്ഷിക്കുക

4. സന്മാർഗ്ഗത്തിൽ ധർമ്മാനുഷ്ഠാനത്തിനായി പ്രജകൾക്ക് കഷ്ടം വരുമ്പോൾ മാത്രം ചെലവാക്കുക.

ചതുരംഗസേനയുടെ പാലനം, മിത്രം,പ്രജ ഇവരുടെ പാലനം സുഖം ഇതിന്നാണ് രാജ്യത്തിന്റെ ഭണ്ഡാരം.സൈന്യം,ഭണ്ഡാരം,ദുർഗ്ഗം,ജനപദം ഇവ ജാഗ്രതയോടെ സംരക്ഷിച്ചിരുന്നു.(ഡിഫൻസും ഇക്കോണമിയും പ്രധാനമാണെന്ന് ഭരണാധികാരി അറിഞ്ഞിരുന്നു) അതാതുകാലത്ത് വിത്തു വിതക്കൽ, കൃഷി,ഗോരക്ഷസഭ,ഉദ്യാനം,പുണ്യഗൃഹം, സത്രം ഇവയുടെ നിർമ്മാണപ്രവർത്തനം (തൊഴിൽ) നടനർത്തകന്മാരും ഗായകരും നിറഞ്ഞ ഉത്സവങ്ങൾ,കഥാപ്രസംഗം,ഇവ ചെയ്യുന്നവർക്കും വ്യാപാരിവണികർക്കും ഭയമില്ലാതെ സഞ്ചരിക്കാനുള്ള ഗതാഗതമാർഗ്ഗങ്ങൾ, പ്രജകൾ മത്സ്യന്യായം കൊണ്ട് (വലിയത് ചെറിയതിനെ വിഴുങ്ങുക) പരസ്പരം നശിപ്പിക്കാതെ സംരക്ഷിക്കൽ ഇവയെല്ലാം അയോദ്ധ്യയിലെ ഭരണാധികാരികൾ നോക്കിനടത്തിയിരുന്നു. പരസ്പരകലഹം ഉണ്ടാക്കി മത്സ്യന്യായം വഴി നശിപ്പിക്കുന്ന നാസ്തികരെ കലഹം പരത്തുന്നവരാകയാൽപ്രോത്സാഹിപ്പിച്ചിരുന്നില്ല.

ഭരതവാക്യത്തിൽനിന്ന് അക്കാലത്തെ നികുതിയുടെ കണക്കു ലഭിക്കുന്നു. ആറിലൊന്ന് നികുതിയുടെ കാൽഭാഗം രാജഭോഗമായി ലഭിച്ചിട്ടും പ്രജ കളെ പരിപാലിക്കാത്ത രാജാവിന്റെ പാപം രാമനെ കാട്ടിലേക്ക് അയച്ച വൾക്ക് ലഭിക്കട്ടെ എന്നാണ് ഭരതവാക്യം. (അതായത് ഒരാൾക്ക് 360 പറ വിളവു കിട്ടിയാൽ 60 പറ നികുതി. അതിലെ കാൽഭാഗം 15 പറയാണ് രാജാവിനു കിട്ടുക. ബാക്കി 45 പറ ജനക്ഷേമത്തിനായി ഭണ്ഡാരത്തിലേക്ക് പോകും.) ഭരതനോട് രാമൻ ചോദിക്കുന്ന ചില ചോദ്യങ്ങളിലും അന്ന ത്തെ രാജധർമ്മത്തിന്റെ സൂചനകളുണ്ട്.

നീ രാത്രിയുടെ അവസാനയാമത്തിലുണർന്ന് മുമ്പു നടന്നതും ഇപ്പോൾനട ക്കുന്നതും ഇനി നടക്കാനുള്ളതുമായ കാര്യങ്ങളെല്ലാം സ്വയം ആലോചിച്ചു റപ്പിച്ചശേഷം ധർമ്മശാസ്ത്രജ്ഞരും ജിതേന്ദ്രിയരുമായ മന്ത്രിമാരുമായി ആലോചിച്ച് നടപ്പാക്കുന്നില്ലേ. കാലതാമസം കൂടാതെ കാര്യങ്ങളെല്ലാം നടപ്പാക്കാറില്ലേ. കുറ്റത്തേക്കാളും വലിയ ശിക്ഷ കൊടുക്കാറില്ലല്ലോ. നികുതി കൂടുതലായി ഈടാക്കാറില്ലല്ലോ. ഋത്വിക്ക് പതിതനേയും കുലസ്ത്രീ പരസ്ത്രീരതനേയും എന്നപോലെ അത്തരം രാജാക്കന്മാരെ ജനം അവഗണിക്കും.

ജാബാലി രാമനെ ഉപദേശിച്ചത് ധർമ്മം, ദാനം ,ദീക്ഷ ഇവയെല്ലാം സൂത്ര ക്കാരുടെ സൃഷ്ടികളാണെന്നും രാജ്യസുഖം അനുഭവിക്കണമെന്നുമാണ്. രാമൻ നിർമ്മര്യാദനും ധർമ്മവിരുദ്ധനും നാസ്തികനുമെന്ന് പറഞ്ഞ്, ആ ഉപദേശത്തെ നിരസിച്ചു. ധർമ്മാചാരികളായ രാജാക്കന്മാരുടെ രാഷ്ട്രപരി പാലനം സത്യം ഒന്നുകൊണ്ടു മാത്രമാണ് സാധിക്കുന്നത്. അത് ധർമ്മം, ഈശ്വരൻ തന്നെയാണ്. ക്ഷാത്രധർമ്മമെന്ന പേരും പറഞ്ഞ് രാജ്യലോഭം കൊണ്ട് ക്രൂരരും ലുബ്ധരുമായ ആളുകൾ ചെയ്യുന്നതൊന്നും ഞാൻ സ്വീക രിക്കയില്ലെന്ന് രാമൻ തീർത്തുപറഞ്ഞു. മാത്രമല്ല, അഛൻ ചെയ്ത ഒരേ ഒരു നിന്ദ്യകർമ്മം ധർമ്മത്തിൽനിന്ന് വ്യതിചലിച്ച നാസ്തികനായ അങ്ങ യെ ഉപദേഷ്ടാവാക്കി വെച്ചതാണെന്നും കൂടി പറഞ്ഞു. സത്യവും ധർമ്മ വും ദാനവും അഹിംസയും പാലിക്കുന്നവരാണ് വിശുദ്ധരും വന്ദനീയരും. അഛൻ ചെയ്ത ക്രയവിക്രയമാണ് വനവും രാജ്യവും. അത് ഞങ്ങൾക്ക്- എനിക്കോ ഭരതനോ- മാറ്റാനവകാശമോ അധികാരമോ ഇല്ല.

സീതയെ കാട്ടിലയച്ചതും പ്രജകളുടെ ഇഷ്ടാനുസരണമാണ്. പ്രജകൾക്ക് മാതൃക കാട്ടേണ്ടവനായ ഭരണാധികാരി എന്ന നിലക്കാണ്. ശംബൂകവധം വാത്മീകിരാമായണത്തിലില്ല. പ്രക്ഷിപ്തമായ ഉത്തരരാമായണത്തിലേ ഉള്ളൂ.

# വലഭിയും ഭട്ടികാവ്യവും

അൽബിറൂണി വലഭിയുടെ നാശം ഇങ്ങനെ വിവരിക്കുന്നു:- സിന്ധിന്റെ തലസ്ഥാനം മൻസുര (എഡി 750-770) സ്ഥാപിച്ചപ്പോൾ, വലഭിയിലെ ഒരു പൌരനായ രങ്കൻ മാൻസുരയിലെ അറബിഭരണാധികാരിക്ക് കൈക്കൂലി കൊടുത്ത് വലഭിയിലേക്ക് ഒരു നാവികപ്പടയെ അയക്കാൻ പറഞ്ഞു. രാത്രിയിലെ അപ്രതീക്ഷിതമായ ആക്രമണത്തിൽ രാജാ വല്ലഭനും അദ്ദഹത്തിന്റെ പ്രജകളും വധിക്കപ്പെട്ടു. അദ്ദേഹത്തിന്റെ പ്രശസ്തമായ പട്ടണം നശിപ്പിക്കപ്പെട്ടു. (ബോംബേ ഗസറ്റർ വാള്യം 1 ഭാഗം 1 പേജ് 94)




വലഭികാലവും ഗുപ്തകാലവും ഏതാണ്ട് ഒന്നുതന്നെയാണ് എന്ന് ആൽബറൂണി പറയുന്നതിനാൽ മൂന്ന് നാല് നൂറ്റാണ്ടുകളിലാണ് ഗുജറാത്തിലെ വലഭിയൂണിവേഴ്സിറ്റി സ്ഥാപിച്ചത്. ധ്രുവസേനൻ ഒന്നാമന്റെ ഗ്രാന്റിൽ, (സംവത് 221) അദ്ദേഹം ദൂതകസ്സൂപകാരഭട്ടി ലിഖിതം കിക്കകേനേതി എന്ന് കാണുന്നു. രാജാവിന്റെ ദൂതകനും സൂപകാരപതിയും (അടുക്കള മേൽനോട്ടം) ആയ ഭട്ടി എന്നാണ് സാരം. സംവത് 334ലെ ധ്രുവസേനൻ മൂന്നാമന്റെ ഗ്രാന്റിൽ ഇപ്രകാരം കാണാം. ശ്രീധ്രുവസേനഃ കുശലീ സർവ്വാനേവ സമാജ്ഞാപയതി- അസ്തു വഃ സംവിദിതം-യഥാ മയാ മാതാപിത്രോഃ പുണ്യാവ്യായനായമഹിചര (ക)വിനിർഗ്ഗതമഹിചരക്ര വാസ്തവ്യൈതച്ചാതുർവിദ്യസാമാന്യകൌശികസഗോത്രവാജസനേയസബ്രഹ്മ ചാരിബ്രാഹ്മണ വപ്പപുത്രഭട്ടിഭടായ ശിവഭാഗപുരവിഷയേ ദക്ഷിണപട്ടേ പട്ടപദ്രകഗാമഃസോദ്രംഗഃസോപരികരഃ..........ഉദകാതിസർഗ്ഗേണ ധർമ്മദായോ നിസൃഷ്ടഃ

ഈ രണ്ടു ഗ്രാന്റിലും പറയുന്ന ഭട്ടി ഒരാളാണെങ്കിൽ അദ്ദേഹത്തിന്റെ കാലത്തെ മഹാരാജാധിരാജപരമേശ്വരചക്രവർത്തിശ്രീധരസേനഃ ശ്രീധരസേനനോ ശ്രീധാരാസേനനോ .ഭട്ടികാവ്യം രചിച്ചത് വലഭിയിൽ ധാരാസേന കാലത്താണെന്ന് കാവ്യാവസാനം കവി പറയുന്നതിനാൽ അത് ഏതു ധാരാസേനകാലത്താണ്. ഭവ അഥവാ ഭട്ട എന്ന നാമം ഭട്ടവൃത്തി ഉള്ള പണ്ഡിതരുടെ സാമാന്യനാമമാണ്. ഇത് ശൈവർക്കും വൈഷ്ണവർക്കും ഒരുപോലെ ലഭിച്ചിരുന്ന പട്ടം അഥവാ ബിരുദമാണ്. മാത്രമല്ല, ബുദ്ധ വിഹാരങ്ങളേയും ബപ്പപാദിത്യവിഹാരമെന്ന് പറഞ്ഞിരുന്നു. (ഇന്ത്യൻ

ആന്റികിററി വാള്യം 6 പേജ് 9) അതായത് ഭട്ടി ഒരാളുടെ വ്യക്തിനാമമല്ല.

ജയമംഗലടീകാവസാനം ഇതി വലഭീവാസ്തവ്യസ്യ ശ്രീസ്വാമിസൂനോർഭട്ട മഹാബ്രാഹ്മണസ്യ മഹാവൈയാകരണസ്യ കൃതോ രാവണവധേ എന്ന് പറഞ്ഞിരിക്കുന്നു. തഞ്ചാവൂർ മാനുസ്ക്രിപ്റ്റ് ലൈബ്രറിയിലെ വളരെ പഴയ ഒരു കോപ്പിയിൽ വികൃത്യബ്ദേ രവൌ കന്യാം ഗതേ പുഷ്യേ ഗുരോർദ്ദിനേ വേങ്കടേശേന ലിഖിതം ഭട്ടികാവ്യം വിരാജതേ എന്നുണ്ട്. മല്ലീനാഥഭാഷ്യം നാലെണ്ണം തെക്കേ ഇന്ത്യയിൽനിന്നാണ് കിട്ടിയത്. ഗ്രന്ഥവരിയിലും തെലുങ്കിലും രണ്ടെണ്ണം. ഒന്ന് തിയോസഫിക്കൽ സൊസൈറ്റിയിലുണ്ട്. ശ്രീനൃസിംഹായ നമഃ എന്ന് ആദ്യവും അവസാനവും കാണുന്നു. കോയമ്പത്തൂരിലെ ഉഡുമലപ്പേട്ടയിലേതാണ് നാലാമത്തേത്. മല്ലീനാഥഭാഷ്യത്തിൽ കോലാപുരമല്ലീനാഥനെന്ന് പറയുന്നതിനാൽ അദ്ദേഹത്തിന്റെ സ്വദേശം കോലാപുരമാണ്.

പാണിനിയുടെ സൂത്രങ്ങളെ ഉദാഹരിച്ച് കാണിക്കാനായി ഭട്ടി എഴുതിയ വ്യാകരണകാവ്യമാണ് ഭട്ടികാവ്യം. മല്ലീനാഥൻ അതിനെ ഉദാഹരണകാവ്യം എന്ന് വിളിക്കുന്നു. പ്രകീർണ്ണകാണ്ഡം, അധികാരകാണ്ഡം, പ്രസന്നകാണ്ഡം, തിനന്തകാണ്ഡം എന്ന് നാലു കാണ്ഡമുണ്ട്. മാധുര്യം,ഭാവികം, ഭാഷാസമം (പ്രാകൃതവും സംസ്കൃതവും സമം)എന്ന് മൂന്നു ഗുണങ്ങളും ഉണ്ട് അധികാരകാണ്ഡത്തിൽ. ഭട്ടോജിദീക്ഷിതർ സിദ്ധാന്തകൌമുദിയിലും മനോരമയിലും ധാരാളം ഉദ്ധരണികൾ ഭട്ടികാവ്യത്തിൽനിന്ന് ചേർത്തിട്ടുണ്ട്. പാണിനിയിൽ നിന്ന് വ്യത്യസ്തമായി വ്യാകരണനിയമം കാണുന്നിടത്തൊക്കെ കഥം തർഹി ഭട്ടിഃ എന്ന് അദ്ദേഹം പറയുന്നത് ഭട്ടികാവ്യത്തിന്റെ സ്വീകാര്യത കാണിക്കുന്നു. കാശ്മീരിലെ ഭൌമകന്റെ(ഭീമഭട്ട) രാവണാർജ്ജുനീയമാണ് ഇതുപോലെ പാണിനിനിയമങ്ങളെ ഉദാഹരിക്കുന്ന മറ്റൊരു വ്യാകരണ കാവ്യം. കാശികാകാരനായ ജയാദിത്യനും കാശ്മീരകവി ക്ഷേമകനും മുമ്പാണ് ഭൌമകകാലം. കാശിക രാവണാർജ്ജുനീയത്തിൽനിന്ന് ഉദ്ധരിക്കുന്നുണ്ട്. സിദ്ധാന്തകൌമുദി ഈ ശ്ലോകം മുഴുവനായും ഉദ്ധരിക്കുന്നു. ക്ഷേമേന്ദ്രന്റെ സുവൃത്തതിലകം ശാസ്ത്രകാവ്യം ചതുർവർഗ്ഗപ്രായം സർവ്വോപദേശകൃത് ഭട്ടിഭൌമകകാവ്യാദി കാവ്യശാസ്ത്രം പ്രചക്ഷതേ എന്ന് ഭട്ടിയേയും ഭൌമകനേയും എടുത്തുപറയുന്നുണ്ട്. (ഒരു ഡെക്കാൻ കോളേജ് മാനുസ്ക്രിപ്റ്റിൽ ഭൌമകന്റെ പേര് ഭീമനെന്നാണ്. ഇതി മഹാകവിശ്രീഭീമകൃതേ രാവണാർജ്ജുനീയേ മഹാകാവ്യേ)

കോൾബ്രൂക്കിന്റെ അഭിപ്രായം ഭർതൃഹരിയാണ് ഭട്ടികാവ്യകർത്താവെന്നാണ്. വ്യാകരണോദാഹരണത്തിനുള്ള മഹാകാവ്യമാകയാൽ പദപ്രയോഗം വളരെ അളന്നും മനസ്സിലാക്കാൻ പ്രയാസവുമാണ്. എന്നിട്ടും കൂടി സംസ്കൃതമഹാകാവ്യങ്ങളിൽ വളരെ പ്രസിദ്ധവുമാണ്. അദ്ദേഹത്തിന്റെ ഭാഷ്യകാരന്മാരിൽ ഒരാളായ വിദ്യാവിനോദന്റെ അഭിപ്രായം വിക്രമാദിത്യന്റെ സഹോദരനും വൈയ്യാകരണനും കവിയുമായ ഭർതൃഹരി (ഭട്ടി) ശ്രീധരസ്വാമീപുത്രനുമാണെന്നാണ്. ഡോ.ബാവുദാജി ഭർതൃഹരിയുടെ മകനാണ് ഭട്ടി എന്ന് വിചാരിക്കുന്നു. ശാസ്ത്രി ശേഷഗിരിയുടെ അഭിപ്രായം, വിക്രമാദിത്യനാമം പല രാജാക്കന്മാരും സ്വീകരിച്ചിട്ടുണ്ട്. അതിൽ ആദ്യത്തെ വ്യക്തി വിക്രമശകം ആരംഭിച്ച വ്യക്തിയാണ്. അദ്ദേഹത്തിന്റെ

അഛൻ ചന്ദ്രഗുപ്തനെന്ന ബ്രാഹ്മണനായിരുന്നു. അദ്ദേഹത്തിന് നാലു ഭാര്യമാർ നാലു വർണ്ണങ്ങളിലായി ഉണ്ടായിരുന്നു. (ബ്രാഹ്മണി,ഭാനുമതി, ഭാഗ്യവതി, സിന്ധുമതി).ഇവരിൽ ക്രമത്തിൽ വരരുചി, വിക്രമാർക്കൻ, ഭട്ടി, ഭർത്യഹരി എന്നിവർ ജനിച്ചു. ഭട്ടി വിക്രമാർക്കന്റെ മന്ത്രിയായിരുന്നു. വളരെ നീണ്ടകാലം ഭരിച്ച അദ്ദേഹം ബിസി 78ലാണ് കുലാലവംശജനായ ശാലിവാഹനനാൽ വധിക്കപ്പെട്ടത്. അന്നുമുതലാണ് ശാലിവാഹനകാലം ആരംഭിച്ചത്. നാരായണവിദ്യാവിനോദാചാര്യ തന്റെ ഭട്ടിബോധിനി ഭാഷ്യ ത്തിൽ പറയുന്നുഃ-അഥ പാണിനികൃതലക്ഷണാർത്ഥാനവഗന്തും അശക്നുവതാം ഭാഷ്യകാരജിനേന്ദ്രപ്രഭൃതിനാനാമതാനുസാരിണാം സന്ദേഹസന്ദോഹവ്യാധിപീഢിതാനാം ശിഷ്യപ്രശിഷ്യാണാമുദ്ദിഷിർഷൂർ ഭഗവാൻ ശ്രീധരസ്വാമിസൂനൂഭർതൃഹരിഃ കാവ്യഛലേന സമസ്തം വ്യാകരണാർത്ഥം ദർശയൻ രാമകഥയെവാത്ര മംഗലാന്തരമനാവൃദ്ത്യാ കാവ്യമിദമാരബ്ധവാൻ

പൂർവ്വഗ്രാമകുലത്തിലെ ജഡാധരന്റെ സഹോദരനായ വനേശ്വരന്റെ പുത്ര നാണ് നാരായണവിദ്യാവിനോദാചാര്യ.കന്ദർപ്പചക്രവർത്തിയും ഭട്ടികാവ്യം ഭർതൃഹരി എഴുതി എന്ന് കരുതുന്നു. ഭരതമല്ലികന്റെ മുഗ്ദ്ധബോധിനി ഭാഷ്യവും ഭർതൃഹരിയാണ് കവിയെന്ന് പറയുന്നു. (ഹുഗ്ലി ജില്ലയിലെ കാഞ്ചാപ്പാറയിലാണ് 250 വർഷം മുമ്പ് ഭരതമല്ലികൻ ജീവിച്ചത്).

ഭട്ടികാവ്യം എഴുതിയത് ഭർതൃഹരിയാണോ. അവർ രണ്ടുപേരും ഒരാളാ ണോ. ബാവുദാജിയും ശേഷഗിരിശാസ്ത്രിയും അവർ രണ്ടുപേരാണെന്നു വിചാരിക്കുന്നു. ഭോജപ്രബന്ധത്തിൽ അക്കാലത്തേക്ക് ഭട്ടിയുടെ കൃതി നഷ്ടപ്രായമായതായി കാണുന്നു (ഭട്ടിർനഷ്ടോ ഭാരവീയോപി നഷ്ടോ). 11ആം നൂറ്റാണ്ടിലെ ക്ഷേമേന്ദ്രനും 15ആം നൂറ്റാണ്ടിലെ വല്ലഭദേവനും ഭട്ടിയെ പരാമർശിച്ചിട്ടുണ്ട്. വല്ലഭദേവന്റെ സുഭാഷിതാവലിയിൽ ഭട്ടിയേയും ഭർതൃഹരിയേയും പറയുന്നുണ്ട്. അതിൽ ഭട്ടികാവ്യത്തിലെ ശ്ലോകങ്ങൾ, ഉദ്ധരിക്കുന്നത് ഭട്ടി,ഭട്ടസ്വാമിൻ, ഭർതൃസ്വാമിൻ എന്ന് മൂന്നുപേരിലാണ്. (മൂന്നുപേരും ഒരാൾ). ഭട്ടികാവ്യത്തിലെ ചില വരികൾ പതിനാലാം നൂറ്റാണ്ടിലെ സാരംഗധാരപദ്ധതിയിലും ഭട്ടിസ്വാമി, ഭർതൃസ്വാമി എന്ന പേരിലാണ് ഉദ്ധരിക്കുന്നത്. ജയമംഗലയുടെ ഡെക്കാൻ കോളേജ് മാനു സ്ക്രിപ്ടുകളിലൊന്ന് ഭർതൃകാവ്യമെന്നാണ് വിളിക്കുന്നത്. ഭട്ടികാവ്യക ർത്താവിന് ഭട്ടി,ഭട്ടസ്വാമി, ഭർതൃസ്വാമി, സ്വാമിഭട്ടനെന്നീ നാമങ്ങളുണ്ടായി രുന്നതായി ഔഫ്രക്ടിന്റെ എൻസൈക്ലോപീഡിയ. ശ്രീധരസ്വാമി അഥവാ ശ്രീസ്വാമിപുത്രനായ ഭർതൃഹരി ശരിയായ നാമമെന്നും ഭട്ടി എന്നത് ഭട്ടബിരുദം ലഭിച്ചശേഷമുള്ളതെന്നും കരുതണം. ഭർതൃ എന്ന സംസ്കൃതപ ദത്തിന്റെ പ്രാകൃതമാണ് ഭട്ടിയെന്നും ചിലർ കരുതുന്നുണ്ട്. ശ്രീധരസ്വാമിപു ത്രനാകയാലാണ് ഭട്ടസ്വാമി , സ്വാമിഭട്ട മുതലായ നാമങ്ങൾ. ധാരാസേനകാ ലത്ത് വലഭിയിൽവെച്ചാണ് ഭട്ടികാവ്യം രചിക്കപ്പെട്ടത്.

കാവ്യമിദം വിഹിതം മയാ വലഭ്യാ
ശ്രീധരസേനനരേന്ദ്രപാലിതായാം
കീർത്തിരതാ ഭവതാന്നൃപസ്യ തസ്യ
പ്രേമകരഃ ക്ഷിതിപോ യതഃ പ്രജാനാം

ഇതിലെ ശ്രീധരസേനനാണോ ഭട്ടിയുടെ പിതാവ്. അദ്ദേഹം തന്നെയാണോ വലഭി ധാരാസേനൻ. വലഭിയിലെ വംശാവലിയിൽ നാലു ധാരാസേനന്മാരുണ്ട്. വംശാവലിയിലെ ആദ്യവ്യക്തി ഭട്ടാർക്കസേനാപതിയാണ്. ഇദ്ദേഹത്തിന്റെ നാലുമക്കളിൽ രണ്ടാമത്തെആളാണ് സംവത് 183ൽ താമ്രശാസനത്തിൽ പറയുന്ന ദ്രോണസിംഹൻ. ഇദ്ദേഹത്തിന്റെ ജ്യേഷ്ഠനാണ് സേനാപതി ധാരാസേന 1. ധാരാസേന രണ്ടാമന്റെ താമ്രശാസനം സംവത് 252 മുതൽ 277 വരെ കാണുന്നു. ധാരാസേന നാലാമന്റേത് 322 മുതൽ 332 വരേയും. ഭട്ടാരകസേനാപതി ചന്ദ്രഗുപ്തബ്രാഹ്മണനാണെങ്കിൽ അദ്ദേഹത്തിന്റെ നാലു പുത്രന്മാരിൽ ബ്രാഹ്മണീപുത്രനായ വരരുചി(ധാരാസേനൻ 1), ഭാനുമതീപുത്രനായ വിക്രമാദിത്യമഹാരാജാ (ദ്രോണസിംഹ), ഭാഗ്യവതീപുത്രനായ ഭട്ടി (ധ്രുവസേന),സിന്ദുമതീപുത്രനായ ഭർതൃഹരി (ധാരാഭട്ടൻ) ഇവരെ കാണാവുന്നതാണ്. ധാരാസേനൻ 2, 3, 4 എന്നിവരെല്ലാം ധാരാഭട്ടന്റെ വംശത്തിലാണ് ജനിച്ചത്. ഭർതൃഹരിയുടെ സമകാലീനനായ ധാരാസേനൻ ഇതുപ്രകാരം ജ്യേഷ്ഠനായ ധാരാസിംഹൻ ഒന്നാമനാണ്. വലഭിയിൽവെച്ച് മൂത്ത ജ്യേഷ്ഠനായ ശ്രീധാരാസേനൻ ഒന്നാമന്റെ പ്രേമപാത്രമായ ഇളയ അനുജനായ ധാരാഭട്ടനെന്ന ഭർതൃഹരി രചിച്ചതെന്ന് മനസ്സിലാക്കാം. ധാരാസേന നാലാമന്റെ കാലമെന്നത് ശരിയാവുകയില്ല. ഇതിലെ വലഭി സംവത് ഗുപ്തശകമാണെന്ന് പറയപ്പെടുന്നു. ആദ്യത്തെ വലഭിശകം (ശാസനത്തിലുള്ളത്) എഡി 319 സോമനാഥപട്ടണത്തിലെ ശിലാശാസനത്തിൽ ഗുജറാത്തിലെ അർജ്ജുനദേവന്റെ ദാനമാണ്. ഇത് വിക്രമസംവത് 1320, ഹിജറ 662,വലഭി സംവത് 945 സിംഹ സംവത് 151 എന്നതനുസരിച്ച് , വിക്രമസംവത് 376, ശക 242 ലാണ് വലഭി ശകാരംഭം. (ഗുജറാത്തിലെ വലഭി). അൽബറൂണി ഇതിനെ വലഭികാലം എന്ന് വിളിക്കുന്നു. അക്കാലത്ത് ധ്രുവസേനൻ ഒന്നാമൻ ദൂതനും അടുക്കളസുപ്പർവൈസറുമായി പ്രവർത്തിക്കയാണ്, മഹാരാജാവായിട്ടില്ല.

ഭാഷ ഉണ്ടായ ശേഷമാണ് വ്യാകരണം ഉണ്ടാവുന്നത്. പ്രാകൃത വ്യാകരണം വരരുചിയുടേതാണ് ഏറ്റവും പഴയതായി ലഭ്യമായിട്ടുള്ളത്. (പ്രാകൃതപ്രകാശം).നന്ദരാജാവിന്റെ മന്ത്രിയായും അലക്സാന്ററുടെ വരവിനു തൊട്ടുമുമ്പുമുതൽ ചന്ദ്രഗുപ്തമൌര്യ കാലത്തും ജീവിച്ച കാത്യായനനാണ് വരരുചി. പാണിനിയുടെ സഹപാഠിയായിരുന്നു. 18 ഭാഷകളും അറിയുന്ന വരരുചി എല്ലാ പ്രാദേശികഭാഷകളേയും പോഷിപ്പിച്ചു. കിഴക്കും പടിഞ്ഞാറും ഗുജറാത്തിലും കേരളത്തിലും ഡെക്കാനിലും വരരുചിസമ്പ്രദായം പിൻതുടർന്നു എന്നത് അദ്ദേഹത്തിന്റെ ജ്ഞാനത്തിന് അംഗീകാരമാണ്. പാണിനിയും വരരുചിയും സതീർത്ഥ്യരായിരുന്നു. അതിനാൽ പാണിനികാലമാണ് വരരുചിയുടെ കാലം. ബിസി മൂന്ന്,നാല്, അഞ്ച് നൂറ്റാണ്ടുകളിൽ പ്രബലമായിരുന്നു. ഇത് ചന്ദ്രഗുപ്തമൌര്യ,നന്ദസാമ്രാജ്യ, അലക്സാന്റർകാലമാണ്. പിന്നെ എന്താണ് വലഭികാലവും ഗുപ്തകാലവും ഒന്നാണെന്ന് പറയുന്നതിന്റെ യുക്തി. കേരളത്തിലെ പ്രസിദ്ധമായ പുരാതനവലഭി കലാശാലയുടെ ഗുജറാത്ത് ശാഖ തുടങ്ങിയ കാലമാണ് ഗുപ്തകാലാരംഭം. അക്കാലത്ത് പാലിയത്തോ എന്ന പാദലിപ്തൻ (ജയന്തമംഗലം) ഗുജറാത്തിലേക്ക് പോയി അവിടെ ഒരു ശാഖ സ്ഥാപിച്ചു. ചന്ദ്രഗുപ്തനെന്ന ആദ്യഗുപ്തരാജാവിന്റെ മകളെ (പ്രഭാവതിഗുപ്ത) വലഭിയിലെ രാജകുമാരൻ വിവാഹം കഴിച്ച ശേഷമാണ് ഇത് . വലഭി ഗുജറാത്ത് സർവ്വകലാശാലയുടെ

ആരംഭമാണ് ഗുപ്തകാലത്ത് ഉണ്ടായത്. വല്ലഭവംശാരംഭമല്ല. ഇക്കാലത്താണ് നളന്ദയും സ്ഥാപിച്ചത്..

വല്ലലന്റെ ലിഖിതപ്രകാരം  പണ്ഡിതന്മാർ ലകുലശാഖയിലുള്ളവരാണ്. പല കാലമുഖപണ്ഡിതരും ലകുലീശസമ്പ്രദായത്തിലെ ഗുരുക്കന്മാരായി കരുതപ്പെടുകയും ചെയ്തു.ഇത് പാശുപതരും കാലമുഖരും തമ്മിലുള്ള അനിഷേധ്യമായ ബന്ധത്തിനു തെളിവാണ്. ലകുലീശ്വരന്റെ വംശത്തിലുള്ളവരാണ് കാലമുഖന്മാരെന്ന് ചൌബി,ഫ്ലഡ്,ലോറൻസൻ.  വടിയും പിടിച്ച് നീണ്ട വസ്ത്രം ധരിച്ച ഗുരു ലകുലീശ്വരസംഘത്തിലെ പണ്ഡിതഗുരുവാണെന്ന് പലരും അഭിപ്രായപ്പെടുന്നു.  ലകുലീശന് കാതിൽ നാഗാഭരണം പറയുന്നു. ഉഷ്ണീഷവും വടിയും നാഗവും ജപമാലയും ഇവർക്കുണ്ട്. ബല്ലല 2 ന്റെ കാലം മുതലേ ഉഷ്ണീഷവും ജപമാലയുമുള്ളു. മറ്റുള്ളവ ആദ്യം മുതലേ ഉണ്ട്. ചിക്കാളിയിലെ ചാത്തൈനാർ വിഗ്രഹം  (16ആം നൂറ്റാണ്ട്) ശിവാവതാരമായ ലകുലീശനാണെന്ന് പാശുപതരും കാലമുഖരും കരുതുന്നു. കാലമുഖർ കദംബവംശത്തേയും  സഹായിച്ചിരുന്നു. ഗദ താഴേക്കു പിടിച്ച ലകുലീശനെന്ന ശിവാവതാരം ആൻധ്രയിലും തമിഴകത്തും പാശുപത,കാലമുഖരുടെ ആരാധനാപാത്രമാണ്. ഇത് ഭൈരവരൂപമാണ്. ചോളകാലം മുതൽ ഈ വിഗ്രഹമുണ്ട്. ഒരു കയ്യിൽ ചിന്മുദ്ര, മറ്റേതിൽ താഴേക്കു മുഖമായി പിടിച്ച ഗദ. ഇപ്രകാരമുള്ള ചാത്തനാതർ തന്നെയാണിത്.ശിവഗുരുവാണ് ലകുലീശൻ. രാജഗുരുവായ പണ്ഡിതന്മാരെല്ലാം കാലമുഖരും പാശുപതരുമായിരുന്നു വല്ലലകാലത്ത്. .  വലഭിയിലെ പണ്ഡിതരും ഇപ്രകാരമായിരുന്നു. പരമേശ്വരഭട്ടാരകനാമം ഉള്ളവരായിരുന്നു.

വളാഞ്ചേരി (വല്ലഭാഞ്ചേരി)യിലെ ശിവവിഷ്ണുദേവീ(ത്രികുടുംബസ്ഥാനം) ക്ഷേത്രത്തിൽ കാണുന്ന ലകുലീശപരാമർശം ഇവിടെ ആവർത്തിക്കുന്നു. കേരളത്തിലും ലകുലീശസമ്പ്രദായം പ്രബലമായിരുന്നു.

മഥുരയിലെ ഗുപ്തകാലത്തെ ലകുലീശസമ്പ്രദായം

സിദ്ധം ഭട്ടാരകമഹാരാജാധിരാജാശ്രീസമുദ്രഗുപ്തസത്പുത്രസ്യ
ഭട്ടാരകമഹാരാജരാജാധിരാജശ്രീചന്ദ്രഗുപ്തസ്യ വിജരാജ്യസംവത്സരേ
പഞ്ചമേ കാലാനുവർത്തമാനസംവത്സരേ ഏകഷഷ്ഠേ 60 1  പ്രഥമേ
ശുക്ലദിവസേ
പഞ്ചമ്യാം  അസ്യാം പൂർവ്വയംഭഗവത്കുശികത് ദാസമേന ഭഗവദ്പരാശര
ച്ചതുർത്ഥേന  ഭഗവദ്കപിലവിമലശിഷ്യേന ഭഗവദ് ഉപമിതവിമലശിഷ്യേന
അര്യോദിതചര്യേന സ്വപുണ്യപ്യായനനിമിത്തം ഗുരൂണാം ച
കീർത്ത്യാർത്ഥം ഉപമിതേശ്വരകപിലേശ്വരൌ ഗുരു പ്രതിഷ്ഠാപിതോ
നൈതത് ഖ്യാത്യാർത്ഥം അഭിലിഖ്യതേ അഥമഹേശ്വരാണാംവിനാപ്തിക്സ്
ക്രിയതേ
സംബോധനം ച യതകതേനാചാര്യണം പരിഗ്രഹം ഇതി മത്വാ
വിശങ്കം പൂജാപുരസ്കാരം പരിഗ്രഹപരിപാല്യം കുര്യാദ് ഇതി
വിജ്ഞാപ്തിർ ഇതി
യശ്ച കീർത്ത്യാഭിദ്രോഹം  കുര്യാദ് യശ്ചഭിലിഖിതം ഉപര്യധോ വാ സ
പഞ്ചഭിർ മഹാപാതകൈർ ഉപപാതകൈശ്ച സംയുക്ത സ്യാത് ജയതി ച
ഭഗവാൻ ദണ്ഡ രുദ്രദണ്ഡോഗ്രനായകോ നിത്യം

ചന്ദ്രഗുപ്തന്റെ വിജയവർഷത്തിൽ സത്പുത്രനായ സമുദ്രഗുപ്തൻ ഗുപ്ത വ്ഷം 61ലെ ആദ്യആഷാഢത്തിലെ ശുക്ലപഞ്ചമിക്ക് എഴുതിച്ച ലിഖിതം. ഈ ദിവസം ഗുരുവായതനത്തിൽ (ഗുരുവിന്റെ ക്ഷേത്രം) ഉപമിതേശ്വര, കപിലേശ്വരന്മാരുടെ ലിംഗം പ്രതിഷ്ഠിച്ചു. ഭഗവാൻ കുശികന്റെ പാരമ്പര്യത്തിൽ 10ആം തലമുറ, പരാശരന്റെ നാലാം തലമുറ, , കപിലന്റെയും ഉപമിതന്റെയും വിമലശിഷ്യനായ ആചാര്യ ഉദിതാചാര്യനെ ഗുരുവായി വരിച്ചു. എന്റെ കീർത്തിക്കല്ല, മഹേശ്വരഭക്തരുടെ പുണ്യത്തിനായാണ് ഈ കർമ്മം. ഇത് ആചാര്യന്മാർക്കുള്ള നിവേദനമാണ്. തങ്ങളുടെ കയ്യിലുള്ള ഈ സ്വത്തുകൊണ്ട് അവർ ദേവന്റെ സ്വത്ത് തങ്ങളുടേയായി വിചാരിച്ച് സംരക്ഷിക്കയും വേണം. ഇതിനെ നശിപ്പിക്കുന്നവർക്ക് പഞ്ചമഹാപാതകവും പഞ്ചപാതകവും വരും. ഈശ്വരദണ്ഡം എപ്പോഴും വിജയിക്കട്ടെ. അത് വളരെ ഭയങ്കരമാണ്

പാശുപതശൈവിസത്തിലെ രണ്ടു ഗുരുക്കന്മാരുടെ പേരുണ്ട്. ഉപമിത, കപില. ദാനം വാങ്ങുന്ന ഗുരു ഉദിതാചാര്യ അവരുടെ ഗുരുവായതനത്തിന് കൂടുതൽ പുനരുദ്ധാരണം , നിർമ്മിതികൾ ഇവ നടത്തിയിട്ടുണ്ട്. .

ചന്ദ്രഗുപ്തകാലത്ത് ( ഗുപ്തകാലം) തന്നെ ഉള്ളതാണ് ഗുരുക്കന്മാർക്ക് ആയതനം(ക്ഷേത്രഗുരുകുലം) പണിയലും ലകുലീശസമ്പ്രദായവുമെന്ന് ഈ ലിഖിതം കാണിക്കുന്നു. ഒരു പക്ഷേ അതിന്നുമുമ്പും ഉണ്ടായിരിക്കണമെന്നും അനുമാനിക്കണം. പാശുപതശൈവിസത്തിലെ രണ്ടു ഗുരുക്കന്മാരുടെ പെരെടുത്ത് പറയുന്നു,ഇവിടെ. ഉപമിതനും കപിലനും. ഉദിതാചാര്യനെന്ന ഗുരുവാണ് ഈ രണ്ട് പൂർവ്വഗുരുക്കന്മാർക്ക് സ്മൃതിക്കായി ആയതനം പണിതത്. 3-4 നൂറ്റാണ്ടുകളിലാണ് ഈ ഗുരുവിന്റെ നിർമ്മിതികാലം. ലകുലീശസമ്പ്രദായത്തിൽ ഗുരുവിന്റെ മരണശേഷം ഗുരുവിനെ ശിവനായി കരുതി ക്ഷേത്രം പണിയുന്ന സമ്പ്രദായമുണ്ടെന്നും ഇത് ഗുരു മോക്ഷം പ്രാപിച്ചു എന്ന ശിവയോഗികളുടെ വിശ്വാസപ്രകാരമാണെന്നും ശൈവിസത്തിൽ നിന്നും വൈഷ്ണവിസത്തിൽനിന്നും ഒരുപോലെ ഗ്രഹിക്കാം.

പതഞ്ജലിയുടെ മഹാഭാഷ്യത്തിൽ ശിവഭാഗവതന്മാരെന്നു പറഞ്ഞിരിക്കയാൽ നാലാം നൂറ്റാണ്ടിനു മുമ്പേ ഈ രീതി ഉണ്ട്. 200 ബിസി മുതൽ 350 എഡി വരെയുള്ള കാലത്ത് ഈ സമ്പ്രദായമുണ്ടെന്ന് അലെക്സിസ് സാൻഡേഴ്സൺ വിചാരിക്കുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ശിവയോഗിഗുരുക്കന്മാരുടെ ആദ്യത്തെ റഫറൻസ് (എപ്പിഗ്രാഫിക്കൽ) മഥുരയിലെ ലകുലീശലിഖിതവും മദ്ധ്യപ്രദേശിലെ ധാർജില്ലയിലെ മഹാരാജാ ബുളുന്ദ താമ്രലിഖിതങ്ങളുമാണ്. ലിഖിതത്തിൽ പാശുപതമെന്ന നാമം ഉപയോഗിച്ചിട്ടില്ല. ലകുലീശനാമവും ഇല്ല. പക്ഷേ ഉദിതാചാര്യനെന്ന ഗുരു ഭഗവത് കുശികന്റെ ഗുരുപരമ്പരയിലെ പത്താമത്തെ ഗുരുവും ലകുലീശ സമ്പ്രദായിയുമാണെന്ന് സാൻഡേഴ്സൻ ചൂണ്ടിക്കാട്ടുന്നു. വളാഞ്ചേരി പൂക്കാട്ടിയൂർ ലിഖിതത്തിലാകട്ടെ, ലകുലീശനാമം തന്നെ എടുത്തുപറയുന്നുണ്ട്. ഇത് കേരളത്തിന് ചരിത്രപരമായി പ്രധാനമാണ്.

മഥുര ലകുലീശലിഖിതത്തിൽ നിന്ന് ശിവക്ഷേത്രവും ലിംഗപ്രതിഷ്ഠയും പൂജാസമ്പ്രദായവും ഗുപ്തകാലത്ത് തന്നെ പ്രചുരപ്രചാരമായിരുന്നുവെന്ന് ലഭിക്കുന്നു. വടക്കേ ഇന്ത്യയിലെ എഡി 350 കാലത്തെ ശിവലകുലീശ സമ്പ്രദായത്തിന് തെളിവാണ് ഈ ലിഖിതവും ക്ഷേത്രവും. ഭണ്ഡാർക്കർ

ലകുലീശസമ്പ്രദായം രണ്ടാം നൂറ്റാണ്ടിൽത്തന്നെ ഉണ്ടെന്ന് പറയുന്നതും ഈ തെളിവു വെച്ചാണ്.